ശ്രീ

# ഹാലാസ്യമാഹാത്മ്യം

## കേരളഭാഷാഗദ്യം.

---

൬൪-ലീലകൾ അടങ്ങിയതു്.

---

കോതെത്തു തെങ്ങിലഴികത്തു വീട്ടിൽ
മ. രാ. രാ. എൻ. നാണപിള്ള ആശാൻ
അവർകളെക്കൊണ്ടു് പരിശോധനപ്പെടുത്തിച്ചു്

എസ്. റ്റി. റെഡ്യാർ ആൻഡ് സൺസ് വക
ചെലവിന്മേൽ
സ്വന്തം "വിദ്യാഭിവർദ്ധിനി" അച്ചുക്കൂടത്തിൽ അച്ചടിച്ചു്
പ്രസിദ്ധം ചെയ്യുന്നതു്.

---

൨-ാംപതിപ്പു് ൧൦൦൦—പ്രതികൾ.



1098

# ശ്രീ

# ഹാലാസ്യമാഹാത്മ്യം

കേരളഭാഷാഗദ്യം.

---

൬൪-ലീലകൾ അടങ്ങിയതു്.

---

കൊല്ലത്തു തെങ്ങിലഴികത്തു വീട്ടിൽ

മ. രാ. രാ. എൻ. നാണപിള്ള ആശാൻ

അവർകളെക്കൊണ്ടു് പരിഭാഷപ്പെടുത്തിച്ചു്

എസ്. റ്റി. റെഡ്യാർ ആൻഡ് സൺസ് വക

ചെലവിന്മേൽ

സ്വന്തം "വിദ്യാഭിവർദ്ധിനി" അച്ചുകൂടത്തിൽ അച്ചടിച്ചു്

പ്രസിദ്ധം ചെയ്യുന്നതു്.

---

൨-ാംപതിപ്പു് ൧൦൦൦—പ്രതികൾ.



1098

മഹർഷിമാർ ഇതുകേട്ട് കൌതുകത്തോട്, അല്ലയോ അഗസ്ത്യമഹാമുനേ! അങ്ങു് കാശിയേക്കാൾ ഹാലാസ്യം ശ്രേഷ്ഠമെന്നു പറയുന്നതെന്തുകൊണ്ടാണു്, എന്നു ചോദിച്ചു.

അഗസ്ത്യൻ ഇതുകേട്ട്, മഹർഷിമാരോടു് അതിന്റെ കാരണം സുബ്രഹ്മണ്യൻ പറഞ്ഞതുപോലെ തന്നെ ഞാൻ പറയാം. ബ്രഹ്മാവിന്റെ ഉപദേശസ്ഥാനവും, ചിന്മയനായ പരമശിവന്റെ ലീലാസ്ഥാനവും, ഭൂലോകത്തിലെ ശിവലോകവും ആയതുകൊണ്ടാണു് ഹാലാസ്യക്ഷേത്രം മറ്റെല്ലാ ക്ഷേത്രങ്ങളിൽവച്ചും ഉത്തമമെന്നു പറയുന്നതു്. പണ്ടു ഭൂമിയിൽ ക്ഷേത്രങ്ങൾ ഇല്ലാതെ ഇരുന്ന കാലത്തിൽ പരമശിവൻ തനിക്കു ക്രീഡിക്കാനായിട്ടുണ്ടാക്കിയതാണു ഹാലാസ്യം. ഇതിന്റെ മാഹാത്മ്യം പരമശിവനല്ലാതെ മറ്റാരാലും പറഞ്ഞറിയിക്കാൻ പ്രയാസമാണു്. ഹാലാസ്യം ശ്രവണംകൊണ്ടു് ധർമ്മസിദ്ധിയേയും, സ്മരണംകൊണ്ടു് അർത്ഥസിദ്ധിയേയും, ദർശനംകൊണ്ടു് കാമസിദ്ധിയേയും, നിരന്തരവാസംകൊണ്ടു് മോക്ഷസിദ്ധിയേയും നൽകും. കാശിമുതലായ പുണ്യക്ഷേത്രങ്ങൾ മരണത്തിങ്കൽ മാത്രമേ മുക്തിയെ കൊടുക്കയുള്ളൂ. ഹാലാസ്യം ഇഹത്തിൽ വച്ചുതന്നെ മോക്ഷം കൊടുക്കും. അതുകൊണ്ടുതന്നെ ഈ ജീവൻമുക്തിപുരമായ ഹാലാസ്യത്തിനു് തുല്യമായ ഒരു ക്ഷേത്രവും മൂന്നുലോകത്തിലും ഇല്ലെന്നു പറയുന്നതു്. പണ്ടു് ബ്രഹ്മഹത്യാപാപപീഡിതനായി ഭവിച്ചിരുന്ന ദേവേന്ദ്രന്റെ പാപം തീർന്നതു് ഹാലാസ്യദർശനത്തിനാലാണു്. അറിഞ്ഞും അറിയാതെയും ചെയ്തിട്ടുള്ള പാപംകൊണ്ടു നിറഞ്ഞ ഒരുത്തൻതന്നെ ആയിരുന്നാലും ഹാലാസ്യത്തിൽ ചെന്നാൽ അവന്റെ സകല പാപങ്ങളും ഉടനെ നശിച്ചു മോക്ഷം ലഭിക്കും. കാമാഗ്നി തലയിൽക്കയറി മതിമറന്നു് അമ്മയെപ്പിടിച്ചു ഭോഗിക്കയും അച്ഛനെ കൊല്ലുകയുംചെയ്ത മഹാപാപിയായ ഒരു ബ്രാഹ്മണൻപോലും ഹാലാസ്യ പ്രവേശംകൊണ്ടു് ബ്രഹ്മഹത്യാപാപവിമോചിതനായി. ഏതു വസ്തുവും അഗ്നിയിൽ നശിക്കുന്നതുപോലെ എല്ലാ പാപവും ഉത്തമക്ഷേത്രമായ ഹാലാസ്യത്തിൽ നശിച്ചുപോകും. എറുമ്പുമുതൽ ആനവരെയുള്ള എല്ലാ ജീവികൾക്കും മോക്ഷംകൊടുക്കുന്നതായ ഒരു പുണ്യക്ഷേത്രം ഹാലാസ്യംപോലെ മറ്റൊന്നും ഇല്ല. ദേവദേവനായ ധൂർജ്ജടിയുടെ ശിരോഭൂഷണമായ അമൃതകിരണനിൽ നിന്നും ഒഴുകുന്ന അമൃതധാരകൊണ്ടു സർവ്വദാ നനയുന്നതിനാലാണു് ഹാലാസ്യക്ഷേത്രം ഇരിക്കുന്ന സ്ഥലത്തിനു മധുരാപുരിയെന്നുള്ള പേരുണ്ടായിട്ടുള്ളതു്. ചിദംബരസഭയിൽ നൃത്തമൊന്നു മാത്രമേ വിശേഷമായിട്ടുള്ളൂ. ഹാലാസ്യത്തിൽ അനേകവിധവിശേഷങ്ങൾ ഉണ്ടു്. ഭുവനങ്ങളിൽ വിശിഷ്ടങ്ങളായ അനേകം സ്ഥാനങ്ങൾ ഉണ്ടെങ്കിലും ഹാലാസ്യത്തിനു തുല്യമായി ഒരു സ്ഥലവും ഒരു ക്ഷേത്രവും ഇല്ല. ഹാലാസ്യത്തെ ഉപേക്ഷിച്ചുവച്ചു് അന്യസ്ഥാനങ്ങളിൽ പോയി തപോവ്രതങ്ങളെ അനുഷ്ഠിക്കുന്നതു്, കയ്യിൽകിട്ടിയ പാൽപ്പായസം ഉപേക്ഷിച്ചുവച്ചു് മുട്ടിന്മേൽ പറ്റിയ ശർക്കര നക്കാൻ ശ്രമിക്കുന്നതുപോലെയാ

മില്ലാത്ത മഹത്വങ്ങളോടുകൂടിയ ഹാലാസ്യമഹാക്ഷേത്രത്തിന്റെമഹിമകൾ ഇന്നവണ്ണമെന്നു അനന്തനാഗങ്ങളെപ്പോലും പറഞ്ഞറിയിക്കുമാറാകുന്നതല്ല. ഹാലാസ്യത്തിൽ ഇന്ദ്രിയനിഗ്രഹം സാധിച്ചുംകൊണ്ടു പുരുഷാർത്ഥസാധനവും ഉപ്പനാസ്നാനവും ചെയ്തു സുഖമായി താമസിച്ചാൽ മറ്റൊരു സ്ഥലത്തു വയ്യകേവലം ചെയ്തു തപസ്സുചെയ്തു താമസിച്ചാലുണ്ടാകുന്ന ഫലം ഉണ്ടാകും. ഹാലാസ്യത്തിൽവച്ചു ഒരുപിടി അരി ദാനംകൊടുത്താൽ മറ്റൊരു സ്ഥലത്തുവച്ചു ഷോഡശദാനം ചെയ്യുന്നതിന്റെ ഫലം കിട്ടും. എന്നുവേണ്ട എന്തെല്ലാം ദാനങ്ങൾ ഉണ്ടോ ആ ദാനങ്ങൾ മുഴുവൻ ചെയ്ത ഫലവും എന്തു പ്രകാരത്തിൽ തപസ്സു ചെയ്യാമോ ആ പ്രകാരത്തിലെല്ലാം തപസ്സു ചെയ്ത ഫലവും എന്തു വിധത്തിൽ മന്ത്രങ്ങൾ ഉണ്ടോ ആ മന്ത്രങ്ങൾ എല്ലാം ജപിച്ച ഫലവും, എന്തെല്ലാം പ്രകാരത്തിൽ പൂജകൾ ചെയ്യാമോ ആ പൂജകൾ എല്ലാം ചെയ്ത ഫലവും, എന്തു യാഗമുണ്ടോ അതെല്ലാം ചെയ്തഫലവും, എന്തെല്ലാം തീർത്ഥങ്ങൾ ഉണ്ടോ അവയിൽ എല്ലാം സ്നാനംചെയ്തഫലവും എന്തെല്ലാം യോഗങ്ങൾ ഉണ്ടോ അവയെല്ലാം അനുഷ്ഠിച്ച ഫലവും ഹാലാസ്യത്തിൽ നിന്നും ലഭിക്കും. അതുകൊണ്ടു, ആത്മഹിതം ആഗ്രഹിക്കുന്ന ഏതൊരുത്തനും പരമശിവന്റെ പ്രധാന നിവാസസ്ഥാനമായ ഹാലാസ്യത്തിൽ വസിക്കണം. എല്ലാംകൊണ്ടും എല്ലാ ശിവക്ഷേത്രങ്ങളിൽവച്ചും മാഹാത്മ്യമേറിയതു ഹാലാസ്യംതന്നെ. മുമ്പൊരിക്കൽ ബ്രഹ്മാവ്. കൈലാസാദികളായ അന്യ ശിവക്ഷേത്രങ്ങളുടെ മഹത്വമെല്ലാം ഒരു ത്രാസിന്റെ ഒരു തട്ടിലും ഹാലാസ്യമഹാക്ഷേത്രത്തിന്റെ മഹത്വത്തെ മറ്റൊരു തട്ടിലുംവെച്ചു തൂക്കിയതിൽ ഹാലാസ്യമഹത്വം വളരെ ഉണ്ടാകയാൽ ഹാലാസ്യംതന്നെ ശിവക്ഷേത്രങ്ങളിൽ ഒന്നാമത്തേതെന്നു നിശ്ചയിച്ചു. ഈ ശ്രീമഹാക്ഷേത്രത്തിനു ഹാലാസ്യമെന്നുള്ള പേരുകൂടാതെ, കദംബവനം, ദ്വാദശാന്തസ്ഥലം, ജീവന്മുക്തിപുരം, സമഷ്ടിവിദ്യാനഗരം, മധുരാപുരി, ചതുഷ്കൂടപുരം, ചോമശേഖരം എന്നിങ്ങനെ അനേകം പേരുകൾകൂടി ഉണ്ടു. ഹാലാസ്യക്ഷേത്രത്തിന്റെ മാഹാത്മ്യം ചുരുക്കത്തിൽ ഇങ്ങനെയെല്ലാമാണ്. വിസ്തരിച്ചു പറവാൻ ആരെക്കൊണ്ടും സാധിക്കുയില്ല.

ക്ഷേത്രമാഹാത്മ്യം സമാപ്തം.

ഭൂതഗണങ്ങളുടെ മേൽപ്രകാരമുള്ള അപേക്ഷകളെ കേട്ടു പരമസന്തുഷ്ടനായ ഭഗവാൻ ഉടൻതന്നെ ഒരു വിരൽത്തുമ്പുകൊണ്ടു തൃക്കൈച്ചെറുവിരലായി ഭൂമിയിൽ ഇരുന്ന ശൂലമെടുത്തു ഒരു തടാകം കുത്തിക്കുഴിച്ചു. തൽക്ഷണംതന്നെ ബ്രഹ്മാണ്ഡത്തിന്റെ അധോഭാഗം പിളർന്നു ശുദ്ധജലം കണക്കില്ലാതെ പൊങ്ങി ശൂലം കൊണ്ടു കുത്തിക്കുഴിച്ച തീർത്ഥതടാകം കവിഞ്ഞു പ്രവഹിപ്പാൻ തുടങ്ങി. ഉടൻതന്നെ ഭഗവാൻ ജലപ്രവാഹം തൃക്കൈകൊണ്ടു തടഞ്ഞു കരകവിയാതെയാക്കി. അനന്തരം തന്റെ ശിരസ്സിൽ വഹിച്ചിരിക്കുന്ന ഗംഗാജലംകൂടി അതിൽ ചേർത്തു കൂടുതൽ ശുദ്ധിയുള്ളതാക്കി. ഒടുവിൽ ഭൂതഗണങ്ങളോടു ഇങ്ങനെ പറഞ്ഞു:—

അല്ലയോ വിശ്വസ്തന്മാരായ സേവകന്മാരേ! ഇതിനു തുല്യമായി മറ്റൊരു തീർത്ഥവും ഇല്ല. ഈ തീർത്ഥം ശിവനായ ഞാൻ നിർമ്മിച്ചതുകൊണ്ടും സകല ശിവാംശമുള്ളതാകയാലും, നാമംകൊണ്ടും ഇതു ശിവതീർത്ഥമാകുന്നു. ഇതു ഞാൻ നിങ്ങൾക്കുവേണ്ടി എല്ലാ തീർത്ഥങ്ങൾക്കും മുമ്പേ ഉണ്ടാക്കിയതിനാൽ ആദിതീർത്ഥം എന്നും ഇനി ഉണ്ടാകുന്ന എല്ലാതീർത്ഥങ്ങളിൽവെച്ചും ഇതിന്നു ശ്രേഷ്ഠത കൂടുതലാകയാൽ പരമതീർത്ഥം എന്നും, ഭക്തന്മാരുടെ സകലപാപങ്ങളേയും നശിപ്പിക്കാൻ ഈ തീർത്ഥത്തിനു ശക്തിയുള്ളതുകൊണ്ട് പാപനാശനതീർത്ഥം എന്നും, സർവ്വതീർത്ഥങ്ങളിലുംവെച്ചു മഹത്വം കൂടുതലാകയാൽ മഹാതീർത്ഥം എന്നും, എന്റെ ശിരസ്സിൽ ധരിച്ചിരിക്കുന്ന ഗംഗയുമായി ഇതിനു യോഗമുണ്ടായിട്ടുള്ളതുകൊണ്ട് ശിവഗംഗ എന്നും, ഈ തീർത്ഥത്തിൽ സ്നാനംചെയ്താൽ ജ്ഞാനമുണ്ടാകുമെന്നുള്ളതിനാൽ ജ്ഞാനതീർത്ഥം എന്നും, മുക്തി സിദ്ധിക്കുമെന്നുള്ളതിനാൽ മുക്തിതീർത്ഥം എന്നും, സർവ്വധർമ്മങ്ങളും നൽകുന്നതുകൊണ്ട് സർവ്വധർമ്മതീർത്ഥം എന്നും, സർവ്വസുഖങ്ങൾക്കും കാരണമാകയാൽ സുഖകാരണതീർത്ഥം എന്നും, ശൂലംകൊണ്ടു കുത്തിക്കുഴിച്ചതാകയാൽ, ശൂലപാതതീർത്ഥം എന്നും, സർവ്വകാമങ്ങളും നൽകുന്ന തീർത്ഥമായതുകൊണ്ട് സർവ്വകാമതീർത്ഥം എന്നും, ദീർഘായുസ്സിനെ നൽകുന്നതായതുകൊണ്ടു ദീർഘായുസ്സുതീർത്ഥം എന്നും എല്ലാ തീർത്ഥങ്ങളിലുംവെച്ചു ഉത്തമമായതിനാൽ ഉത്തമതീർത്ഥം എന്നും മറ്റും ഓരോരോ കാരണങ്ങൾകൊണ്ട് ഈ തീർത്ഥത്തിനു പല പേരുകളും ഉണ്ട്. വിശേഷിച്ചും ബ്രഹ്മഹത്യാപീഡിതനായി ലോകമെങ്ങും അലഞ്ഞുനടന്നതിൽപിന്നെ ദേവേന്ദ്രൻ ഈ തീർത്ഥത്തിൽവന്നു സ്നാനംചെയ്തു ബ്രഹ്മഹത്യാപാപത്തെ ശമിപ്പിക്കുമ്പോൾമുതൽ ഈ തീർത്ഥത്തിനു ഹേമപത്മിനീതീർത്ഥമെന്ന അതിപ്രസിദ്ധമായ ഒരു പേരുകൂടി ഉണ്ടാകും. ഈ തീർത്ഥത്തിന്റെ മാഹാത്മ്യത്തെപ്പറ്റി അധികമൊന്നും പറയാൻ ഇല്ല.

ഈ പാവനമായ തീർത്ഥജലത്തിൽ ഏതൊരുത്തൻ സ്നാനംചെയ്തു ദേവതാതർപ്പണവും യഥാശക്തി ദാനവും നടത്തി, പഞ്ചാക്ഷരം ജപിച്ചു ഭക്തിപൂർവ്വം എന്നെ വന്നു സ്തോത്രങ്ങൾകൊണ്ടു സേവിക്കുന്നുവോ അവനു നിശ്ചയമായും മനുഷ്യജന്മം കിട്ടിയതിന്റെ ഫലം പൂർത്തിയാകും. അവനാതു

കൃതകൃത്യൻ. അല്ലയോ ബ്രാഹ്മണരേ! ഈ തീൎത്ഥവും സത്യമാണ്. ഇതിലെ തീൎത്ഥജലംകൊണ്ടു ശിവലിംഗം അഭിഷേകംചെയ്യുന്നവൻ ജ്ഞാനംകൊണ്ടുതന്നെ തീൎത്ഥവും കൃതനാകും. നിങ്ങൾ ഈ തീൎത്ഥജലത്തിൽ മുഴുകി ലിംഗാഭിഷേകം നടത്തുവിൻ.

ഭഗവാനായ സൂതമഹൎഷി ഇപ്രകാരം പറഞ്ഞിട്ട് ശിവഗണങ്ങളോടുകൂടെ ശിവതീൎത്ഥത്തിൽ സ്നാനംചെയ്തു. അനന്തരം പരമേശ്വരൻ സ്വയംഭൂവായ ലിംഗത്തിൽ ആഗ്രഹംതന്നെ അന്തൎദ്ധാനം ചെയ്തു. ശിവഗണങ്ങളും സ്നാനാനന്തരം ലിംഗാഭിഷേകംനടത്തി കാരിതങ്ങൾ എല്ലാംസാധിച്ചു. ഇങ്ങനെയാണ ദേവേശന്റെ ശ്രീമഹാത്മ്യപാപത്തെ നശിപ്പിച്ചനാൾ മുതൽ മഹാപാതകിനീതീൎത്ഥമെന്ന ഒരുനാമ നാമധേയത്തോടുകൂടിയതായി ചെന്നു ശിവതീൎത്ഥത്തിന്റെ ഉത്ഭവം. അല്ലയോ മുനിമാരേ! ഇനി അതിന്റെ മാഹാത്മ്യത്തെപ്പററിയും ചുരുക്കമായി നിങ്ങളോട് പറയാം. അതിന്റെ മാഹാത്മ്യശ്രവണം പോലും പാപഹരമാണ്. ശിവതീൎത്ഥത്തെ ദൎശിക്കുന്നവർ ശിവലോകപ്രാപ്തിയുണ്ടാകുമെന്നുള്ളതിന് യാതൊരു സംശയവും ഇല്ല. ഭക്തിയോടുകൂടെ വിധിപ്രകാരം അതിൽ സ്നാനംചെയ്താൽ ഉണ്ടാകുന്ന ഫലത്തെ പിന്നെ പറയേണ്ടതുമില്ലല്ലോ. ഒരുവൻ അതിൽ സ്നാനംചെയ്താൽ എല്ലാ പാപവും നശിച്ചുപോകുമെന്ന മാത്രമല്ല, സകല തീൎത്ഥങ്ങളിലും സ്നാനംചെയ്ത ഫലവും ഉണ്ടാകും. ശരീരത്തെ മണ്ണുകൊണ്ടു ശുദ്ധിയാക്കി വരുണസൂക്തമന്ത്രപഠനത്തോടുകൂടെ അതിൽ സ്നാനം ചെയ്താൽ മഹാദാനപൂൎവ്വം സകല തീൎത്ഥങ്ങളിലും സ്നാനംചെയ്താലും ഉണ്ടാകാത്ത അനന്തഫലങ്ങൾ കിട്ടും. തീയിൽ അറിയാതെ തൊട്ടാലും അതു ദഹിപ്പിക്കുന്നതുപോലെ ഇതിൽ പുണ്യതീൎത്ഥമെന്നുള്ള വിചാരത്തോടുകൂടി അല്ലാതെയെന്നും ഒരുത്തൻ സ്നാനംചെയ്താൽ അവന്റെ എല്ലാ പാപങ്ങളും ക്ഷണംതന്നെ നശിച്ചുപോകും. അധികം വിസ്തരിക്കേണമെന്നില്ല; ഈ പുണ്യതീൎത്ഥത്തിൽ നിത്യവും സ്നാനം ചെയ്യുന്നവൻ തീൎത്ഥവാസവും ജീവന്മുക്തൻതന്നെ. അതിന് യാതൊരു സംശയവും ഇല്ല. നദികളിലും ചെല്ലി ശംഭാദികളിൽ സ്നാനംചെയ്യുന്ന വരുണസ്നാനത്തിലും, സൎവ്വാംഗം ഭസ്മംപൂശുന്ന ആഗ്നേയസ്നാനത്തിലും, മന്ത്രപ്പൂതനാകുന്ന മന്ത്രസ്നാനത്തിലും ഗോധൂളിയേല്ക്കുന്ന വായവ്യസ്നാനത്തിലും, ആതപത്തോടുകൂടിയ മഴനനയുന്ന മഹേന്ദ്രസ്നാനത്തിലും ശിവതീൎത്ഥസ്നാനം ശ്രേഷ്ഠമായിട്ടുള്ളതാണ്. അതിൽ സ്നാനം ചെയ്യുന്നവർ സ്വദേശത്തിന്റെ ലിംഗദൎശനംകൂടി ചെയ്താൽ ഉണ്ടാകുന്ന ഫലം അവാച്യമത്രേ. ശ്രദ്ധാപൂൎവ്വമല്ലാതെ സ്നാനം ചെയ്താൽപോലും സ്വൎഗ്ഗലോകത്തിൽ പോയി സിദ്ധചാരണന്മാരോടൊന്നിച്ചു വസിക്കുമെന്നുള്ളപ്പോൾ ശ്രദ്ധാപൂൎവ്വം സ്നാനംചെയ്തു ദേവതാതൎപ്പണംചെയ്യുന്ന ഒരുത്തനുണ്ടാകുന്ന ഫലം ഇന്നതെന്ന വിചാരിക്കാൻ ആരെക്കൊണ്ടു കഴിയും. അവൻ വിധിപ്രകാരമുള്ള എല്ലാ യാഗങ്ങളും ചെയ്ത ഫലത്തെനേടിയും. ഇതിൽ സ്നാനംചെയ്ത് ഇതിന്റെ തീരത്തിൽവച്ച് സുവൎണ്ണാദിവസ്തുക്കൾ ദാനംചെയ്താൽ കിട്ടുന്ന ഫലത്തിന് ഒരു അവസാനവും ഇല്ല. എന്നാലേ

സിദ്ധിയും പുത്രലാഭം ഉണ്ടാകും. ഭൂലോകത്തിൽ ഹേമപത്മിനീതീൎത്ഥംകൂടാതെ മാഹാത്മ്യമേറിയ അനവധി തീൎത്ഥങ്ങൾ ഉണ്ടെങ്കിലും അവയൊന്നിനും ഹേമപത്മിനീതീൎത്ഥത്തിന്റെ നൂറാംശത്തിൽ ഒരംശംപോലും മഹത്വം വരുന്നതല്ല. ഈ മഹാതീൎത്ഥത്തെ ദൎശിച്ചാൽ ധൎമ്മസിദ്ധിയും സ്പൎശിച്ചാൽ അൎത്ഥസിദ്ധിയും, പാനംചെയ്താൽ കാമസിദ്ധിയും, അതിൽ സ്നാനംചെയ്താൽ മോക്ഷസിദ്ധിയും ഉണ്ടാകും. ഇങ്ങനെ ദൎശനംകൊണ്ടും, സ്പൎശനംകൊണ്ടും, പാനംകൊണ്ടും, സ്നാനംകൊണ്ടും പുരുഷാൎത്ഥങ്ങൾ നാലും സാധിപ്പിക്കുന്നതായി മറ്റൊരു തീൎത്ഥം ഭൂലോകത്തിൽ ഉണ്ടോ? ഇങ്ങിനെ ഹേമപത്മിനീതീൎത്ഥമാഹാത്മ്യം പറഞ്ഞാലൊടുങ്ങുകയില്ല. അതുകൊണ്ടു ഭൂലോകത്തിൽ ഉള്ള എല്ലാ തീൎത്ഥങ്ങളിൽവെച്ചും, ശ്രേഷ്ഠമായ തീൎത്ഥം ഹേമപത്മിനീതീൎത്ഥമാണെന്നും അതിൽ സ്നാനം ചെയ്യുന്നവൎക്ക് സകല സിദ്ധിയും ഉണ്ടാകുമെന്നും ചുരുക്കത്തിൽ നിങ്ങളെ ധരിപ്പിച്ചിട്ട് തീൎത്ഥമാഹാത്മ്യവൎണ്ണനയെ അവസാനിപ്പിക്കുന്നു.

മൂന്നാം അദ്ധ്യായം തീൎത്ഥമാഹാത്മ്യം

സമാപ്തം.



---

# ഹാലാസ്യമാഹാത്മ്യം.

## കേരളഭാഷാഗദ്യം

### ൪-ാം അദ്ധ്യായം.

---

### ലിംഗമാഹാത്മ്യം.

---



അല്ലയോ മഹൎഷിപുംഗവന്മാരേ! ഇനി ഞാൻ ലിംഗമാഹാത്മ്യത്തെ കേൾപ്പിക്കാം. നിങ്ങൾ സശ്രദ്ധം ശ്രവിച്ചുകൊള്ളുവിൻ. സുന്ദരേശ്വരമഹാലിംഗത്തിന്റെ മഹത്വം അത്യന്തം ശ്രേഷ്ഠതരമായിട്ടുള്ളതാണ്. കേദാരം, കൈലാസം, ശ്രീപൎവ്വതം, വാരാണസി, മുതലായ സ്ഥലങ്ങളിൽ തന്നത്താൻ ഉണ്ടായ പ്രധാനലിംഗങ്ങൾ ഉണ്ടെങ്കിലും അവയൊന്നും കദംബവനത്തിൽ ഉള്ള സുന്ദരേശലിം

ശത്തിനു തുല്യമല്ല. മുൻപറഞ്ഞ സ്ഥലങ്ങളിൽ എല്ലാം ശിവലിംഗം ഉണ്ടാകുന്നതിനു വളരെ വളരെ മുമ്പാണ് ഹാലാസ്യത്തിൽ സുന്ദരേശലിംഗം താനെതന്നെ ഉണ്ടായതു്. ഹാലാസ്യത്തിലെ സുന്ദരേശലിംഗം തായ്മരമാണെങ്കിൽ മററു പ്രധാനലിംഗങ്ങൾ എല്ലാം കൊമ്പുകൾ അത്രെ. ഹാലാസ്യത്തിലെ ശിവലിംഗംപോലെ പുരാതനമായ ഒരു ശിവലിംഗം എങ്ങും ഇല്ല. ഈ ലിംഗം മറെറല്ലാ ശിവലിംഗങ്ങൾക്കും മൂലകാരണലിംഗമായി ഭവിച്ചതുകൊണ്ട് ഇതിനെ മൂലലിംഗമെന്നും, ശ്രീപാർവതിയുമായിട്ടുള്ള നിത്യസംബന്ധംകൊണ്ടും സ്വഭാവേനയുള്ള സൌന്ദര്യംകൊണ്ടും ഇതിനെ സോമസുന്ദരലിംഗമെന്നും ദേവന്മാർ പറയുന്നു. സർവ്വവ്യാപിയായ ഭഗവാൻ തന്നെതാൻ ഉണ്ടായതായ സോമസുന്ദരലിംഗം വ്യഷ്ടിരൂപമായ മറെറല്ലാലിംഗങ്ങളുടേയും സമഷ്ടിലിംഗമാകയാൽ അതിനെ അല്ലാതെ മററുലിംഗങ്ങളെ പൂജിക്കണമെന്നില്ല. വൃക്ഷമൂലത്തിന്റെ ചുവട്ടിൽ അല്ലാതെ കൊമ്പുകൾതോറും വെള്ളമൊഴിക്കണമെന്നില്ലല്ലൊ. അതുപോലെതന്നെ സോമസുന്ദരലിംഗപൂജകൊണ്ടു മററു സർവലിംഗങ്ങളേയും പൂജിച്ചഫലമുണ്ടാകുന്നു. ഭഗവാൻ സർവ്വവ്യാപിയും സോമസുന്ദരലിംഗം സർവ്വലിംഗങ്ങളുടേയും സമഷ്ടിലിംഗവും ആകുന്നതിനു ദൃഷ്ടാന്തം പിട്ടിനുവേണ്ടി മണ്ണുചുമന്ന ഭഗവാനെ അരിമർദ്ദനപാണ്ഡ്യൻ പൊൻചൂരൽകൊണ്ട് അടിച്ചപ്പോൾ അടിയുടെ പാട് മൂന്നുലോകത്തിലും ഉള്ള എല്ലാ ചരാചരജീവികളിലും പതിഞ്ഞുകാണുകയും എല്ലാവർക്കും ഒന്നുപോലെ അടികൊണ്ടുള്ള വേദനയുണ്ടാവുകയും ചെയ്തതുതന്നെയാകുന്നു.

അധികം എന്തിനു പറയുന്നു, അറുപത്തിനാലുലീലകൾ ചെയ്ത സുന്ദരേശന്നുതുല്യം മറെറാരുദേവനും ഇല്ല. ഭഗവാന്റെ ലീലകൾ എല്ലാം അസാധാരണമഹത്വത്തോടുകൂടിയതാണ്. കരിക്കുരുവിപ്പക്ഷിക്കു മൃത്യുഞ്ജയമന്ത്രം ഉപദേശിച്ചുകൊടുത്തു് അതിനെ കാക്കകളുടെ ആക്രമണത്തിൽനിന്നും രക്ഷിച്ചു പക്ഷികളിൽ ശ്രേഷ്ഠനാക്കുകയും, പിട്ടിനുവേണ്ടി മണ്ണു ചുമക്കുകയും, കാട്ടുനരികളെ കുതിരകളാക്കി പാണ്ഡ്യരാജനു വില്ക്കുകയും, പുന്നിക്കു ദ്രാവിഡസൂത്രം ഉപദേശിച്ചതിനെയും, വേദനിന്ദകന്മാരായ ക്ഷപണ(ബൌദ്ധസന്യാസികൾ)ന്മാരെ എല്ലാം ശൂലാരോഹണം ചെയ്യിക്കയും, പന്നിക്കുട്ടികൾക്കു പാൽകൊടുത്തുവളർത്തുകയും മററും ചെയ്തതായിട്ടുള്ള ഭഗവാൻ പരമേശ്വരന് തുല്യനായി ഇപ്പോൾ ഏതൊരു ദേവനാണ് ഉള്ളതു്. ഇനി എതൊരുദേവൻ ഉണ്ടാകും. അതുകൊണ്ടു പുരുഷാർത്ഥം വേണമെന്നിച്ഛിക്കുന്നവർ സുന്ദരേശനെതന്നെ സേവിക്കണം.

യാഗങ്ങളിൽ അശ്വമേധവും, ഗിരികളിൽ ഹിമവാനും, വ്രതങ്ങളിൽ സോമവാരവ്രതവും, മന്ത്രങ്ങളിൽ ഓങ്കാരസഹിതമായ പഞ്ചാക്ഷരവും, ദാനങ്ങളിൽ അന്നദാനവും, ചതുർവർണ്ണങ്ങളിൽ ബ്രാഹ്മണനും, സ്ഥലങ്ങളിൽ ശിവക്ഷേത്രവും, ധർമ്മങ്ങളിൽ ശിവധർമ്മവും, ദേവന്മാരിൽ മഹാദേവനും, വൃക്ഷങ്ങളിൽ കല്പകവൃക്ഷവും, പശുക്കളിൽ കാമധേനുവും, തീർത്ഥങ്ങ

ന്മാരും, ഇന്ദ്രാദികളായ ദേവന്മാരും പൂജിക്കയും അവരിൽ ഓരോരുത്തരുടെയും കഷ്ടങ്ങളെ സാധിപ്പിക്കാനായി ഭഗവാൻ ഓരോയുഗത്തിലും പതിനാറുവീതം നാലുയുഗത്തിലുംകൂടി അറുപത്തിനാലുലീലകളെ ചെയ്കയും ചെയ്തിട്ടുണ്ടു്.

അതിൽ ഒന്നാമത്തെലീല വൃത്രാരിയായ ദേവേന്ദ്രന്റെ പാപമോചനം ചെയ്തതും, രണ്ടാമത്തേതു്, ഐരാവതത്തിന്റെ ശാപമോക്ഷവും, മൂന്നാമത്തേതു്, കദംബകാനനത്തിൽ മധുരാപുരം ഉണ്ടാക്കിയതും, നാലാമത്തേതു്, മലയധ്വജരാജാവിന്റെ പുത്രിയായി തടാതകയായി ജനിച്ചതും, അഞ്ചാമത്തേതു പരമേശ്വരൻ തടാതകാപരിണയം ചെയ്തതും, ആറാമത്തേതു് ആദിശേഷനായ പതഞ്ജലിമഹർഷിയുടെ മുമ്പിൽ പ്രത്യക്ഷമായി നൃത്തം ചെയ്തതും ആകുന്നു. കന്യാദേവന്റെ വളരെ അന്നം ഭക്ഷിക്കുന്നതിനു ശക്തി നൽകിയതു് ഏഴാമത്തെ ലീലയും, അന്നനദ്യാദികൾ കൊണ്ടും,വൈഗാനദിയെക്കൊണ്ടും കന്യാദേവന്റെ കൃത്യാദികൾ നടത്തിച്ചതു എട്ടാമത്തെ ലീലയും, പ്രിയപത്നിയുടെ പ്രീതിക്കുവേണ്ടി സപ്തസമുദ്രങ്ങളെ സമീപത്തുവരുത്തിയതു ഒമ്പതാമത്തെലീലയും, ദേവലോകവാസിയായ മലയധ്വജനെ ഭൂമിയിൽ വരുത്തിയതു് പത്താമത്തെലീലയും, ഉഗ്രൻ എന്നപേരോടുകൂടിയ പുത്രനെ ജനിപ്പിച്ചതു് പതിനൊന്നാമത്തെ ലീലയും, ആ ഉഗ്രനു ശൂലമുതലായ മൂന്നായുധങ്ങൾ നൽകിയതു് പന്ത്രണ്ടാമത്തെ ലീലയും ആണു്. പതിമൂന്നാമത്തെ ലീലകൊണ്ടു് സമുദ്രത്തെ സമീപത്തിൽനിന്നും അകററി. ദേവേന്ദ്രന്റെ കിരീടം ഉടച്ചതു് പതിന്നാലാമത്തെലീലയിൽപെട്ടു. ഉഗ്രപാണ്ഡ്യനു മഹാമേരുവിൽനിന്നും സ്വർണ്ണം എടുത്തുകൊടുക്കാനായി പതിനഞ്ചാമത്തെ ലീലയും, മഹർഷികൾക്കു വേദാർത്ഥങ്ങൾ ഉപദേശിച്ചുകൊടുക്കാനായി പതിനാറാമത്തെ ലീലയും, രാജാവിന്റെ കിരീടം ഉണ്ടാക്കുന്നതിനു രത്നങ്ങൾ വിക്രയം ചെയ്യാനായി പതിനേഴാമത്തെ ലീലയും, മേഘങ്ങളെക്കൊണ്ടു് സമുദ്രജലത്തെ പാനം ചെയ്യിപ്പിക്കുന്നതിനായി പതിനെട്ടാമത്തെ ലീലയും ഭഗവാൻ എടുത്തു. അതിവൃഷ്ടിയെ ശമിപ്പിച്ചതു് പത്തൊമ്പതാമത്തെ ലീലയും, സിദ്ധവേഷങ്ങളെ കാണിച്ചതു് ഇരുപതാമത്തെലീലയും, കല്ലാനയെക്കൊണ്ടു് കരിമ്പുതീററിച്ചതു് ഇരുപത്തിഒന്നാമത്തെ ലീലയും, ജൈനസന്യാസികൾ അഭിചാരംചെയ്തയച്ച ആനയെ സംഹരിച്ചതു് ഇരുപത്തിരണ്ടാമത്തെ ലീലയും, വിപ്രകന്യകക്കു അനുഗ്രഹംകൊടുത്തതു് ഇരുപത്തിമൂന്നാമത്തെ ലീലയും, വ്യത്യസ്തനൃത്തം ചെയ്തതു് ഇരുപത്തിനാലാമത്തെലീലയും ബ്രാഹ്മണസ്ത്രീയുടെ മരണം തെളിയിച്ചതു് ഇരുപത്തഞ്ചാമത്തെലീലയും, മാതൃസംഗം ചെയ്കയും പിതാവിനെ വധിക്കയും ചെയ്തതു് ഇരുപത്തിആറാമത്തെ ലീലയും ആന്ധ്രാചാര്യന്റെ ഭാര്യയെ രക്ഷിപ്പാനായി സിദ്ധനെ വധിച്ചതു് ഇരുപത്തിഏഴാമത്തെലീലയും, ജൈനസന്യാസികൾ അയച്ച പാമ്പിനെ വിഷമില്ലാതെ ആക്കിയതു് ഇരുപത്തിയെട്ടാമത്തെലീലയും, അവർ അയച്ച പശുവിനെ കൊന്നതു് ഇരുപത്തിഒമ്പതാമത്തെലീലയും, ആകുന്നു. മുപ്പതാമത്തേതു്,പ

ണ്ഡ്യസേനാപതിയെ രക്ഷിക്കാനായി എണ്ണവും കണക്കും ഇല്ലാത്ത സൈന്യങ്ങളെ കാണിച്ചതും, മുപ്പത്തിഒന്നാമത്തേതു്, പാണ്ഡ്യരാജാവിനു ഒരിക്കലും നാശിക്കാത്ത ദ്രവ്യസഞ്ചി കൊടുത്തതും, മുപ്പത്തിരണ്ടാമത്തേതു് ശിവൻ വൈശ്യരൂപം ധരിച്ചു് വളവിറ്റതും, മുപ്പത്തിമൂന്നാമത്തേതു് യക്ഷികൾക്കു അഷ്ടസിദ്ധിനൽകിയതും, മുപ്പത്തിനാലാമത്തേതു് ചോളരാജാവിനുവേണ്ടി ക്ഷേത്രത്തിന്റെ വാതൽ തുറന്നതും, മുപ്പത്തിഅഞ്ചാമത്തേതു്, പാണ്ഡ്യസൈന്യങ്ങൾക്കു ജലം നൽകിയതും, മുപ്പത്തിആറാമത്തേതു്, ശിവൻ രസവാദക്രിയചെയ്തതും, മുപ്പത്തിഏഴാമത്തേതു്, ചോളരാജാവിനെ ജയിച്ചതും, മുപ്പത്തിഎട്ടാമത്തേതു്, ഒരു ശൂദ്രന്നു് അക്ഷയമായ പാത്രം നൽകിയതും, മുപ്പത്തിഒൻപതാമത്തേതു്, ഒരു വൈശ്യബാലന്നു് വ്യവഹാരത്തിൽ ജയംകൊടുത്തതും, നാല്പതാമത്തേതു്, പാണ്ഡ്യരാജാവിന്റെ ബ്രഹ്മഹത്യാപാപം നശിപ്പിച്ചതും ആകുന്നു, ഭദ്രനെന്ന ഭക്തനെ രക്ഷിപ്പാൻവേണ്ടി ശിവൻവിറകുചുമന്നതു് നാല്പത്തിഒന്നാമത്തെ ലീലയും, ഈ ഭക്തനുവേണ്ടിത്തന്നെ ചേരഭൂപതിക്കു എഴുത്തയച്ചതു് നാല്പത്തിരണ്ടാമത്തെ ലീലയും, ഭദ്രന്നു സംഖപ്പലക സമ്മാനിച്ചതു് നാല്പത്തിമൂന്നാമത്തെ ലീലയും, ഭദ്രന്റെ ഭാര്യയ്ക്കു ഗാനവിദ്യയിൽ വിജയം നൽകിയതു് നാല്പത്തിനാലാമത്തെലീലയും, പന്നിയുടെ വേഷം എടുത്തു് പന്നിക്കുട്ടികളെ രക്ഷിച്ചതു് നാല്പത്തിഅഞ്ചാമത്തെ ലീലയും, പന്നിക്കുട്ടികളെ മന്ത്രികളാക്കിയതു് നാല്പത്തി ആറാമത്തെ ലീലയും, ഒരു ചെങ്ങാലിപ്പക്ഷിക്കു മൃത്യുഞ്ജയമന്ത്രം ഉപദേശിച്ചുകൊടുത്തതു് അതിനെ കാകന്മാരുടെ ആക്രമണത്തിൽ നിന്നും രക്ഷിച്ചതു് നാല്പത്തിഏഴാമത്തെ ലീലയും, ഒരു മരാളിപ്പക്ഷിക്കു മോക്ഷംകൊടുത്തതു് നാല്പത്തിഎട്ടാമത്തെ ലീലയും, സർപ്പത്തിനെക്കൊണ്ടു് മധുരാപുരത്തിന്റെ അതിര കാണിച്ചുകൊടുത്തതു് നാല്പത്തി ഒമ്പതാമത്തെ ലീലയും, ചോളരാജാവിനെ തോല്പിച്ചതു്, അമ്പതാമത്തെ ലീലയും, ദ്രാവിഡവിദ്വാന്മാൎക്കു സംഘപ്പലകനൽകിയതു് അമ്പത്തിഒന്നാമത്തെ ലീലയും, ഒരു ബ്രാഹ്മണനെ പാണ്ഡ്യരാജാവിന്റെ അഭിപ്രായപ്രകാരം ശ്ലോകം എഴുതി കൊടുത്തതു്, അമ്പത്തിരണ്ടാമത്തെ ലീലയും, നക്കീരനെ രക്ഷിച്ചതു് അമ്പത്തിമൂന്നാമത്തെ ലീലയും, നക്കീരനു സൂത്രങ്ങളെ ഉപദേശിച്ചതു അമ്പത്തിനാലാമത്തെ ലീലയും പ്രബന്ധങ്ങളുടെ താരതമ്യവിവേചനം ചെയ്തതു അമ്പത്തിഅഞ്ചാമത്തെ ലീലയും ആകുന്നു് അമ്പത്തിആറാമത്തെ ലീല ഉത്തരകോശമംഗലത്തിൽ പോയതും, അമ്പത്തിഏഴാമത്തെ ലീല, ദാരുകന്യകയെ വേട്ടതും, അമ്പത്തിഎട്ടാമത്തെ ലീല വാതപുരേശൻ എന്ന മന്ത്രിക്കു ജ്ഞാനദീക്ഷ കൊടുത്തതും, അമ്പത്തിഒമ്പതാമത്തെ ലീല പാണ്ഡ്യരാജാവിനു് മായക്കുതിരകളെ വിററ്റതും, അറുപതാമത്തെ ലീല നരിയെ വരിപ്പിച്ചതും, അറുപത്തിഒന്നാമത്തെ ലീല പിട്ടിനുവേണ്ടി മണ്ണുചുമന്നതും, അറുപത്തിരണ്ടാമത്തെ ലീല കുബ്ജപാണ്ഡ്യന്റെ ജ്വരവും കുബ്ജതയും നശിപ്പിച്ചതും, അറുപത്തിമൂന്നാമത്തെ ലീല ജ്ഞാനസംബന്ധനെക്കൊണ്ടു് സമണന്മാരെ ശൂലാരോഹണം ചെയ്യിപ്പിച്ചു വധിച്ചതും, അറുപത്തിനാലാമത്തെ ലീല വൃക്ഷം, കൂപം,

സ്തുതികേട്ടു സന്തുഷ്ടനായ ബ്രഹ്മാവ് ഇന്ദ്രാദികളോടു വന്നതിനുള്ള കാരണം എന്തെന്നു ചോദിച്ചു.

ഇന്ദ്രാദികൾ ഭക്തിപൂർവ്വം ഇങ്ങനെ പറഞ്ഞു:—

ഇപ്പോൾ അസുരന്മാരും ഞങ്ങളുമായി യുദ്ധം തുടങ്ങിയതിൽ എല്ലാ യുദ്ധങ്ങളിലും ഞങ്ങൾതന്നെ തോല്ക്കുന്നു. അതിനുള്ള കാരണമെന്തെന്നറിയാനായി വന്നതാണ്.

ബ്രഹ്മാവ് അതുകേട്ട്, അല്ലയോ ഇന്ദ്രാദികളേ! നിങ്ങൾക്ക ഇപ്പോൾ ഗുരുഭൂതൻ ഇല്ല. അതുകൊണ്ടാണ് നിങ്ങൾ തോറ്റുപോകുന്നത്. ഗുരുഭക്തന്മാർക്ക ഒരിക്കലും ഒരു കാര്യത്തിലും വിഘ്നം ഉണ്ടാകുകയില്ല. വിദ്യൈശ്വര്യപരാക്രമാദി സകല ഗുണങ്ങളും കീർത്തിയും മറ്റും എല്ലാവർക്കും ഉണ്ടാകുന്നതു ഗുരുസേവകൊണ്ടാണ്. നിങ്ങളുടെ ഗുരുഭൂതനായ ബൃഹസ്പതി നിങ്ങളുടെ അപരാധംകൊണ്ട് ഇപ്പോൾ അദൃശ്യനായിരിക്കുന്നു. ഇനി നിങ്ങൾക്ക മറ്റൊരു ഗുരുഭൂതൻ വേണം. അല്ലാതെ യുദ്ധത്തിൽ ജയം ലഭിക്കയില്ല. അതിന് നിങ്ങൾ ത്വഷ്ടാവിന്റെ പുത്രനും മൂന്നു തലയുള്ളവനും സർവ്വവിദ്യാനിധിയും ആയ വിശ്വരൂപനെ ഗുരുവായി വരിച്ചുകൊള്ളുവിൻ! അവൻ അസുരദൗഹിത്രൻ ആണല്ലോ എന്നു നിങ്ങൾ ശങ്കിക്കേണ്ട. അവൻ ഉപദേശിക്കുന്ന പ്രകാരത്തിൽ ഉള്ള സൽക്കർമ്മങ്ങളെ ചെയ്താൽ നിങ്ങൾക്ക് ഐശ്വര്യവും ജയവും ഉണ്ടാകും എന്നു പറഞ്ഞു.

ഇന്ദ്രാദികൾ അപ്രകാരം ചെയ്യാമെന്നു സമ്മതിച്ച് ബ്രഹ്മലോകത്തിൽനിന്നും തിരിച്ചുപോയി വിശ്വരൂപനെ ചെന്നുകണ്ടു വന്ദിച്ച് ഗുരുവാക്കി വരിച്ച് ദേവലോകത്തിൽ കൊണ്ടുപോയി. അദ്ദേഹത്തിന്റെ ഉപദേശപ്രകാരം വേണ്ടുന്ന സൽക്കർമ്മങ്ങൾ എല്ലാം ചെയ്തുതുടങ്ങി. വിശ്വരൂപൻ ദേവേന്ദ്രനു വിജയപ്രദവും, വിശേഷവിശ്രുതവും, ആയ 'ശിവകവചം' എന്ന ദിവ്യമന്ത്രം ഉപദേശിച്ചുകൊടുത്തു. അതിന്റെ പ്രഭാവംകൊണ്ട് ഇന്ദ്രൻ അന്നുമുതൽ വിജയിയായും തീർന്നു. വിശ്വരൂപൻ യാഗംചെയ്ത് പ്രത്യക്ഷത്തിൽ ദേവന്മാർക്കും, അപ്രത്യക്ഷമായി സ്വപക്ഷക്കാരായ അസുരന്മാർക്കും ഹവിസ്സു നല്കിവന്നു. ജ്ഞാനദൃഷ്ടികൊണ്ടാണോ ഈ വിവരം മനസ്സിലാക്കിയ ദേവേന്ദ്രൻ, കോപപ്രചോദിതനായിട്ട് ചതിയനായ ഇവനെ ഇനിമേൽ വച്ചുകൊണ്ടിരിക്കാൻ പാടില്ലെന്നു നിശ്ചയിച്ച് വജ്രം പ്രയോഗിച്ച് വിശ്വരൂപന്റെ മൂന്നു ശിരസ്സും മുറിച്ചു. അതിൽ സോമപാനംചെയ്തു വന്നതോടുകൂടി ശിരസ്സ് കപിഞ്ജലപക്ഷിയായും, അന്നപാനംചെയ്തു വന്നതോടുകൂടിയ ശിരസ്സ് തിത്തിരിപ്പക്ഷിയായും, മദ്യപാനംചെയ്തു വന്നതോടുകൂടിയ ശിരസ്സ് കുരികിലിന്റെ രൂപമായും ധരിച്ച് ആകാശത്തിൽ പറന്നുപോയി. വിശ്വരൂപവധംകൊണ്ടുണ്ടായ ബ്രഹ്മഹത്യാദോഷം അന്നുമുതൽ ദേവേന്ദ്രനെ പീഡിപ്പിക്കാനും തുടങ്ങി. ഒരു വർഷം കഴിഞ്ഞിട്ടും ആ പാപത്തിനു ശാന്തി കാണായ്കയാൽ മറ്റുള്ള ദേവന്മാരും താപസന്മാരുമായി ആലോചി

ച്ച് ദേവേന്ദ്രൻ ആ ബ്രഹ്മഹത്യാപാപത്തെ നാലായി വീതിച്ച് ഭൂമിയ്ക്കും, ജലത്തിനും, വൃക്ഷത്തിനും, സ്ത്രീകൾക്കുമായി കൊടുത്തു. അവയിൽ ഭൂമി, ഊഷരപ്രദേശമായും, ജലം പതയായും, വൃക്ഷങ്ങൾ കറയായും, സ്ത്രീകൾ രജസ്സായും ബ്രഹ്മഹത്യാദോഷത്തെ സ്വീകരിച്ചു. ഭൂമിയിൽ ഉണ്ടാകുന്ന കുഴികൾ ഒരു വർഷംകൊണ്ടു നികന്നു പഴയപോലെ ആകുമെന്നും ജലം കോരിയെടുക്കുന്തോറും വർദ്ധിക്കുമെന്നും വൃക്ഷങ്ങൾ മുറിച്ചാലും കിളിർക്കുമെന്നും സ്ത്രീകൾ ഗർഭിണികളായാലും ഭോഗിക്കാമെന്നും ദേവേന്ദ്രൻ അവർക്കു പ്രത്യുപകാരമായി വരങ്ങളും നല്കി.

ഇങ്ങനെ ദേവേന്ദ്രൻ തനിക്കുണ്ടായ ബ്രഹ്മഹത്യാപാപം തീർത്തു മുമ്പിലത്തെപ്പോലെ സ്വർല്ലോകപാലനവുംചെയ്തു വീണ്ടും അമരാവതിയിൽ വസിക്കുമ്പോൾ, പുത്രനായ വിശ്വരൂപനെ ദേവേന്ദ്രൻ വധിച്ച കഥയെ ത്വഷ്ടാവറിഞ്ഞു, പുത്രശോകംകൊണ്ടു ക്രുദ്ധനായ അവൻ ഹോമകുണ്ഡമുണ്ടാക്കി ദേവേന്ദ്രനെ ശത്രുക്കൾ വധിക്കണമെന്നർത്ഥമായ മന്ത്രം ചൊല്ലി ഹോമിച്ചപ്പോൾ ആ അഗ്നികുണ്ഡത്തിൽനിന്നും വൃത്രാസുരൻ എന്ന പേരോടുകൂടെ ബലവാനായ ഒരു ദൈത്യൻ ഉണ്ടായി. അവന്റെ തീക്കനൽക്കട്ടപോലെയുള്ള ചുവന്ന താടിയും, ബാഡവാഗ്നിയുടെ നിവാസസ്ഥാനമെന്നു പറയാവുന്ന കണ്ണുകളും, മൂന്നുലോകവും ഒന്നോടെ വിഴുങ്ങിയാലും തീരാത്ത വായും, ഒരു വൻപർവ്വതംപോലെയുള്ള ശരീരവും, ആകാശത്തിന്ന് ഇടപോലെയുള്ള നിലയും, അനേകായിരം കൈകളിലായി ധരിച്ചിരിക്കുന്ന വിവിധതരത്തിലുള്ള അവന്റെ ആയുധങ്ങളും എല്ലാംകൂടി കണ്ടാൽ ആരും മോഹിച്ചു വീഴുംപ്രകാരം. ദേവന്മാർക്കു ഭയകാരനായി ത്വഷ്ടാവിന്റെ ഹോമകുണ്ഡത്തിൽനിന്നും ജനിച്ച ആ സത്വം ദിവസംപ്രതി മുന്നൂറും (അമ്പുവീതം) വീതം വളർന്നു തേജസ്സുകൊണ്ടും ബലംകൊണ്ടും എല്ലാ ലോകവും ഒരുപോലെ പിടിച്ചു പീഡിപ്പിച്ച് അമരാവതിയിൽ ദേവലോകപാലനം ആരംഭിച്ചു. ദേവേന്ദ്രൻ ഉടൻ ഐരാവതത്തിന്റെ മുകളിൽ കയറി വജ്രായുധസമേതം ചെന്നു വൃത്രാസുരനോടെതിരിട്ടു ഭയങ്കരമായ യുദ്ധം തുടങ്ങി. അവർ രണ്ടുപേരുടേയും ബാണവർഷംകൊണ്ട് മൂന്നുലോകവും ഒന്നുപോലെ മൂടുകയും സൂര്യരശ്മിപോലും കാണാൻ പാടില്ലാതെ ആവുകയും ചെയ്തു. ഒടുവിൽ ദേവേന്ദ്രൻ തന്റെ വജ്രായുധം എടുത്തു വൃത്രാസുരന്റെ മാറിടത്തിൽ താഡിച്ചു. അതു് ഫലപ്പെട്ടില്ലെന്നു മാത്രമല്ല ഉടനെ വൃത്രൻ ക്രോധത്തിന്നു ഇരയായ തന്റെ മുസലംകൊണ്ട് ഐരാവതത്തെ താഡിക്കയും ദേവേന്ദ്രന്റെ മുഖത്തിൽ താഡിച്ച് വജ്രായുധത്തെ നിലത്തു പതിപ്പിക്കുകയും ചെയ്തു.

തന്റെ വജ്രപ്രയോഗം ഫലിക്കാത്തതായി കാണുകയും, ശത്രുതാഡനംകൊണ്ട് വജ്രം കയ്യിൽനിന്നും വീണുപോകയും ചെയ്തു ഉടനെ ദേവേന്ദ്രൻ ആനയും, വജ്രായുധവും ഉപേക്ഷിച്ചുംവെച്ച് ദേവന്മാരോടുകൂടി അതിശീഘ്രത്തിൽ ഓടി ബ്രഹ്മലോകത്തിൽ എത്തി വിവരങ്ങൾ എല്ലാം ബ്രഹ്മാവി

സ്വർണ്ണതാമരകളെക്കൊണ്ട് പരിപൂർണ്ണമായിക്കണ്ടപ്പോൾ ദേവേന്ദ്രന് അതിരില്ലാത്ത സന്തോഷം ഉണ്ടാവുകയും ശിവതീർത്ഥത്തിന് ഹേമപത്മിനിയെന്നു പേരിടുകയും ചെയ്തുവെച്ച് തടാകത്തിൽ ഇറങ്ങി പരമേശ്വരനെ പൂജിക്കുന്നതിന് വേണ്ട താമരപ്പൂക്കളേയും പറിച്ചുംകൊണ്ട് സുന്ദരേശ്വരലിംഗസന്നിധാനത്തിൽ ചെന്നപ്പോൾ പൂജാദ്രവ്യങ്ങളെ കൊണ്ടുവരുന്നതിനായി ദേവലോകത്തിൽപോയിരുന്ന ദേവന്മാരും പൂജയ്ക്കുവേണ്ടുന്ന സംഭാരങ്ങളുമായിവന്നു. അതിന്റെശേഷം ദേവേന്ദ്രൻ എല്ലാവിധികളും അറിയുന്ന വാചസ്പതിയെക്കൊണ്ടും ദേവന്മാരെക്കൊണ്ടും ദിവ്യന്മാരായ മുനികളെക്കൊണ്ടും ജ്ഞാനശക്തിമയമായ ശിവലിംഗത്തിൽ വിശേഷകൽപോക്തമായ ക്രിയാശക്തിരൂപമായ പീഠത്തെ വിധിപ്രകാരം ചേർപ്പിക്കുകയും ആ മഹാലിംഗത്തിന്റെ സന്നിധിയിങ്കൽതന്നെ ദേവിയുടേയും പരിവാരങ്ങളുടേയും ബിംബങ്ങളെ പ്രതിഷ്ഠിക്കയും ചെയ്തു. അനന്തരം മുനിപുംഗവന്മാർ ശ്രുതിപ്രോക്തങ്ങളായ മന്ത്രസൂക്തങ്ങളെ ഭക്തിയോടുകൂടെ അത്യുച്ചത്തിൽ ചൊല്ലി സ്തുതിക്കുകയും ഗന്ധർവ്വന്മാർ ഗാനംചെയ്യുകയും അപ്സരസ്ത്രീകൾ വാദ്യഘോഷത്തോടെ ആടുകയും ചെയ്യവെ ദേവേന്ദ്രൻ, പഞ്ചഗവ്യം പഞ്ചാമൃതം ശുദ്ധജലം ഇവകൾകൊണ്ട് മഹാലിംഗത്തെ അഭിഷേകം ചെയ്യുകയും ദിവ്യങ്ങളായ വസ്ത്രാഭരണങ്ങളും കുസുമങ്ങളും ചാർത്തി സുവർണ്ണപത്മങ്ങൾ, പാരിജാതപുഷ്പങ്ങൾ, ധൂപദീപങ്ങൾ, നൈവേദ്യസാധനങ്ങൾ താംബൂലങ്ങൾ ഇവകൾകൊണ്ട് ഭക്തിയോടുകൂടെ പൂജിക്കുകയും അനേകപ്രാവശ്യം പ്രദക്ഷിണനമസ്കാരം ചെയ്യുകയും ചെയ്തുവെച്ച് എഴുന്നേറ്റുനിന്നപ്പോൾ ശിവലിംഗം വളരെ സൌന്ദര്യമുള്ളതായിത്തോന്നുകയാൽ, ലിംഗത്തിൽ സാന്നിധ്യം ചെയ്യുന്ന ദേവന്റെ നാമധേയം സുന്ദരേശ്വരൻ എന്നാകുന്നു എന്ന് അദ്ദേഹം പറഞ്ഞു. പിന്നെയൊന്നാലോചിച്ചപ്പോൾ കോടിസൂര്യനെപ്പോലെയുള്ള പ്രകാശത്തോടും പേരിനൊത്ത ദിവ്യസൌന്ദര്യത്തോടും മഴു, മാൻ, വരം, അഭയം ഇവകളെ ധരിച്ചിട്ടുള്ള പാണികളോടും ഗംഗാനദി, ചന്ദ്രക്കലയിവകളാൽ പരിശോഭിതമായ കിരീടത്തോടും, മുണ്ഡമാല, കണ്ഠാഭരണം, തോൾവള കടകം, മുതലായ ആഭരണങ്ങളോടും കൂടിയവനും ത്രിനേത്രധാരിയും സുസ്മിതവദനനും ദിവ്യാംബരധാരിയും ദിവ്യപുഷ്പഗന്ധാലംകൃതനും കരുണാവരുണാലയനും ആയ സോമസുന്ദരമൂർത്തിയെ സൌന്ദര്യശാലിനിയായ ഭഗവതിയോടുകൂടെ ആ മഹാലിംഗത്തിൽ കാണായിവന്നു. വാമാംഗസംസ്ഥിതയായ ഭഗവതിയുമൊന്നിച്ച് സുന്ദരരൂപിയായിപ്രത്യക്ഷനായഭഗവാനെക്കണ്ട് ആനന്ദപരവശനായ ദേവേന്ദ്രൻ ഭക്തിപൂർവ്വം ഇങ്ങനെ സ്തുതിച്ചു.

മമായ ഈ മൂലലിംഗത്തെ ദിവസംപ്രതിയും പൂജിച്ചാൽ കൊള്ളാമെന്നു ഞാൻ ആഗ്രഹിക്കുന്നു. നിതിരുവടി അതിന് അനുവാദം തരണമെന്നപേക്ഷിച്ചപ്പോൾ ഭഗവാൻ ഇങ്ങനെ മറുപടി പറഞ്ഞു: .....

അല്ലയോ വാസവ! ഋതുക്കളിൽ വസന്തഋതുവും, മാസങ്ങളിൽ മേടമാസവും, തിഥികളിൽ പൌർണ്ണമിയും, നക്ഷത്രങ്ങളിൽ ചിത്തിരയും വളരെ ഉത്തമമായതാണ്. ഇതുകൾ എല്ലാം ഒത്തുവന്ന ഇന്നേദിവസം നീ എന്നെ പൂജിച്ചതുകൊണ്ട്, ഞാൻ ഏറ്റവും തൃപ്തനായിരിക്കുന്നു. അതുകൊണ്ട് മേലും ഇങ്ങനെ വരുന്ന പുണ്യദിവസങ്ങളിൽ ദേവന്മാരോടുകൂടെ ഭവാൻ ഇവിടെ വന്ന് ഹേമപത്മിനിയിൽ സ്നാനംചെയ്ത്, മഹാലിംഗസ്വരൂപിയായ എന്നെ സ്വർണ്ണപത്മങ്ങൾകൊണ്ട് പൂജിച്ച് ഉപഹാരസമർപ്പണങ്ങളും, ലിംഗദർശനവും, ദാനവും ചെയ്താൽ മതിയാകുന്നതാണ്. ഇവിടെവച്ച് യഥാശക്തി ചെയ്യുന്ന ദാനത്തിനു അന്യസ്ഥലങ്ങളിൽവച്ചു ചെയ്യുന്നതിൽ നിന്നും ലക്ഷോപലക്ഷം മടങ്ങ് ഫലം അധികം കിട്ടുന്നതാണ്. അതുകൊണ്ട് എല്ലാവരും ഇവിടെ വന്ന്, യഥാശക്തി ദാനപൂജാദികളും സ്നാനവും ചെയ്യേണ്ടതു അത്യാവശ്യമാകുന്നു. അപ്രകാരം ചെയ്യുന്നവരുടെ സർവ്വപാപങ്ങളും ശമിക്കുമെന്നു മാത്രമല്ല അവർക്ക് ദീർഘായുരാരോഗ്യങ്ങൾ ലഭിക്കുകയും, പുത്രാധികം യശസ്സും, വീര്യവും, പ്രഭാവവും, ഓജസ്സും, തേജസ്സും, സിദ്ധികളും ഐശ്വര്യവും സിദ്ധിക്കയും ചെയ്യുന്നതാണ്. അല്ലയോ ദേവേന്ദ്ര! ഇനി നീ ദേവലോകത്തേയ്ക്കു സർവ്വദേവന്മാരോടുംകൂടെ മടങ്ങിപ്പോയി സർവ്വവിജയിയായി മഹാഭോഗങ്ങളെ ഭുജിച്ച് സന്തോഷചിത്തനായി വസിച്ചുകൊള്ളുക. അവസാനത്തിൽ അതിദുർല്ലഭമായ എന്റെ സായൂജ്യപദവി നിനക്കു ലഭിക്കുന്നതാണ്. നീ എന്നെ സ്തുതിച്ചുചൊല്ലിയ സ്തോത്രങ്ങളെ പഠിക്കുന്നവർ ആരുതന്നെ ആയിരുന്നാലും അവർക്ക് ഞാൻ നാലു പുരുഷാർത്ഥങ്ങളെയും തീർച്ചയായുംകൊടുക്കും.

ഭഗവാനായ സുന്ദരേശ്വരൻ ദേവേന്ദ്രന് ഇപ്രകാരം വരവും കൊടുത്തു വച്ച് തന്റെ മൂലലിംഗത്തിൽ തിരോധാനം ചെയ്തു. വരപ്രസാദവും പാപമോചനവുംകൊണ്ട്; തൃപ്തനായ ദേവേന്ദ്രൻ വീണ്ടും മൂലലിംഗത്തിന് പ്രദക്ഷിണം വയ്ക്കുകയും, ഭക്തിപൂർവ്വം സ്തുതിച്ചു നമസ്കരിക്കുകയും ചെയ്തിട്ട് ഹാലാസ്യനാഥനായ സുന്ദരേശ്വരനെ ഹൃല്പുണ്ഡരീകമദ്ധ്യത്തിൽ ധ്യാനിച്ചിട്ട് നൂറെട്ട് ഉരു പഞ്ചാക്ഷരമന്ത്രം ജപിച്ചു. അനന്തരം അല്ലയോ ഭഗവനേ! ശിവ! ശംഭോ! ദേവദേവ! സോമസുന്ദര! ഞാൻ ചെയ്തിട്ടുള്ള സകലതെറ്റുകളും ക്ഷമിച്ച് നിതിരുവടി അടിയനെ സദാനേരവും രക്ഷിച്ചുകൊള്ളണമേ! എന്നിങ്ങനെ അപേക്ഷിച്ചിട്ട് ഗുരുഭൂതനായ ബൃഹസ്പതിയെയും, വന്ദിച്ച് പൂജയെ അവസാനിപ്പിച്ച് ദേവന്മാരോടൊന്നിച്ച് ദേവലോകത്തേക്കു മടങ്ങിപ്പോയി. അന്നുമുതൽ അതാതുവർഷം മേടമാസത്തിലെ ചിത്തിരനാളിൽ ഇന്ദ്രൻവന്ന് ഹാലാസ്യത്തിലെ മൂലലിംഗത്തെ പൂജിക്കുന്ന പതിവുണ്ട്. മേല്പറഞ്ഞ പുണ്യദിവസത്തിൽ ഹാലാസ്യത്തിൽ പോയി സുന്ദ

ഭഗവാനെ ദർശിക്കുകയും, പൂജിക്കുകയും ചെയ്യുന്നവൎക്ക് മുന്നൂറിരട്ടി ദിവസവും ഭഗവാനെ പൂജിച്ച ഫലം കിട്ടും. ഇത്രമാത്രം മഹത്വമേറിയതായ സ്വൎണ്ണപത്മപുഷ്കരിണീസ്നാനത്തിന് മഹാ പുണ്യശാലികൾക്കേ ഭാഗ്യമുണ്ടാകുകയുള്ളു. സകലസിദ്ധിപ്രദായകനായ ഭഗവാൻ സുന്ദരേശ്വരന്റെ, ഇന്ദ്രപാപമോചനം ചെയ്ത ഒന്നാമത്തെ ലീല ഇപ്രകാരമാകുന്നു. പാവനമായ ഈ ലീലാകഥ പാരായണംചെയ്താൽ മഹാപാപങ്ങൾക്കും മഹാവ്യാധികൾക്കും ശമനമുണ്ടാകുകയും സമ്പത്തും, ഭക്തിയും, പുണ്യവും വൎദ്ധിക്കുകയും ചെയ്യും.

൯-ാം അദ്ധ്യായം ഒന്നാംലീല സമാപ്തം.

---

# ഹാലാസ്യമാഹാത്മ്യം.

## കേരളഭാഷാഗദ്യം

### ൧൦-ാം അദ്ധ്യായം

### ഐരാവതശാപമോചനം എന്ന, രണ്ടാമത്തെ ലീല.

ദേവേന്ദ്രന്റെ വൃത്രഹത്യാപാപം ശമിപ്പിച്ച ഒന്നാമത്തെ ലീല കേട്ട് സന്തുഷ്ടന്മാരായ വസിഷ്ഠാദി മഹർഷിമാർ വീണ്ടും കുംഭസംഭവനോട് അല്ലയോ ഭഗവാനേ നിന്തിരുവടി അരുളിച്ചെയ്ത പരമശിവന്റെ ഒന്നാമത്തെ ലീലയെക്കേട്ട് ഞങ്ങൾ അത്യന്തം ധന്യന്മാരായി. ഇനി അടുത്ത ലീല വൃത്താന്തവും ഞങ്ങളെ കേൾപ്പിക്കണമെന്ന് അപേക്ഷിച്ചതനുസരിച്ച് അഗസ്ത്യൻ പറഞ്ഞു തുടങ്ങി:—

പണ്ടൊരിക്കൽ ദേവേന്ദ്രൻ ശംഭ്വനുഗ്രഹവും ചെയ്തു മഹാവിജയസമ്പന്നനായി വെള്ളിമലയ്ക്കുതുല്യമായ ഐരാവതത്തിന്റെ പുറത്തുകയറി അമരാവതിയിൽ ചെന്നപ്പോൾ മുപ്പത്തിമുക്കോടി ദേവന്മാരും, സിദ്ധചാരണഗന്ധൎവകിന്നരന്മാരും മഹൎഷികളും, മറ്റും ശംഭ്വനുഗ്രഹംകൊണ്ട് പരമാഹ്ലാദചിത്തന്മാരായി വന്ന് ജയജയഘോഷം പുറപ്പെടുവിച്ചുംകൊണ്ട് വിലതീരാത്ത അനേകം ദിവ്യവസ്തുക്കളെ കാഴ്ചവച്ചു. വിജയഗൎവ്വിഷ്ഠനായ ദേവേന്ദ്രൻ ആനന്ദമൂൎച്ഛിതനായി കാഴ്ചവസ്തുക്കളെ സ്വീകരിക്കുന്ന ആ അവസരത്തിൽ; കാശിയിൽനിന്നുപോയി സർവ്വതീൎത്ഥങ്ങളിലും സ്നാ

നം ചെയ്തു് സർവ്വലിംഗങ്ങളെയും പൂജിച്ചു്, കാമേശ്വരലിംഗത്തെ പ്രതിഷ്ഠിച്ചു് പ്രദക്ഷിണനമസ്കാരസ്തോത്രങ്ങൾകൊണ്ടു് ശങ്കരനെ പൂജിച്ചപ്പോൾ ആ കാമേശ്വരലിംഗത്തിന്റെ ശിരസ്സിൽനിന്നു വീണ ഒരു മഹോല്പലത്തെ ഭക്തിപൂർവ്വം എടുത്തു സംഗ്രഹിച്ചു കൊണ്ടുവന്നിരിക്കുന്ന ദുർവ്വാസാവുമഹർഷി തന്റെ കയ്യിൽ ഇരുന്നിരുന്ന ദിവ്യപുഷ്പത്തെ ദേവേന്ദ്രനു കൊടുത്തതിൽ സന്തോഷത്തോടും ഭക്തിയോടുംകൂടെ വാങ്ങി ശിരസ്സിൽ ധരിക്കാതെ വിജയശ്രീയാൽ മോഹിതനായ അദ്ദേഹം ഒരു കയ്യുകൊണ്ടു വാങ്ങി ആനയുടെ മസ്തകത്തിൽ വെയ്ക്കുകയും ആന തലയാട്ടിയപ്പോൾ പുഷ്പം നിലത്തു വീഴുകയും അതിനെ മദാന്ധനായ ഗജശ്രേഷ്ഠൻ ചവുട്ടി മർദ്ദിക്കുകയും ചെയ്തു. ദുർവ്വാസാവു് അതുകണ്ടു് കോപവേപമാനഗാത്രനായി ഗജേന്ദ്രനേയും മഹേന്ദ്രനേയും ഇങ്ങിനെ ശപിച്ചു.

എടോ ദേവേന്ദ്ര! നീ ദാനവജയംകൊണ്ടു മദോന്മത്തനായിപ്പോയി അല്ലേ? നീ മറ്റുള്ള മഹർഷിമാരെപ്പോലെ എന്നെ വിചാരിക്കേണ്ട. എന്നോടുകാണിച്ച നിന്ദയുടെ ഫലം നിനക്കു് താമസിയാതെ അനുഭവമാക്കിത്തരാം. പരമശിവന്റെ തിരുമുടിയിൽനിന്നും എനിക്കു ലഭിച്ച ദിവ്യപുഷ്പം നിനക്കു തന്നതിൽ അതൊട്ടു സ്വീകരിച്ചില്ലെന്നു മാത്രമല്ല നിന്റെ മത്തഗജത്തിനെക്കൊണ്ടു് നിലത്തിട്ടു് ചവിട്ടിച്ചു നശിപ്പിക്കുകയും ചെയ്തു. അതുകൊണ്ടു് നിന്നെയും നിന്റെ നാൽക്കൊമ്പനേയും ഞാൻ വിടാൻ നിശ്ചയിച്ചിട്ടില്ല. മറ്റുള്ള മഹർഷിമാർ നല്കിയ സംഭാവനകളെ അംഗീകരിക്കുകയും, ഞാൻ നല്കിയ ദിവ്യകുസുമത്തെ നിരസിക്കുകയും ചെയ്ത നിന്റെ തലയെ പാണ്ഡ്യരാജൻ തകർക്കുകയും പരമശിവന്റെ ശിരോലങ്കാരമായിരുന്ന ആ മഹോല്പലത്തെ നിലത്തിട്ടു ചവിട്ടിയ നിന്റെ ഗജം വനകാട്ടാനയായി ഭൂമിയിൽ സഞ്ചരിക്കുകയും ചെയ്യട്ടെ.

കോപിഷ്ഠനായ ദുർവ്വാസാവു് ഇപ്രകാരം ശപിച്ചയുടനെ മറ്റുള്ള ദേവന്മാർ ചെന്നു് അദ്ദേഹത്തെ വന്ദിച്ചു സ്തുതിച്ചു് അദ്ദേഹത്തിന്റെ കോപം ശമിപ്പിച്ചിട്ടു് "അല്ലയോ ഭഗവാനേ! സ്വഭാവശീതളമായ വെള്ളം അഗ്നിസംയോഗംകൊണ്ടു് ചൂടുള്ളതായി ത്തീരുന്നതുപോലെ സാധുവും ഭക്തനുമായ ദേവേന്ദ്രൻ ഐശ്വര്യമായ വിജയസമ്പത്തുകൊണ്ടു് മദോന്മത്തനായിപ്പോയതാണു്". ഭക്തവത്സലനായ ഭഗവാൻ അതു ക്ഷമിച്ചു് ശാപാനുഗ്രഹം നല്കണം എന്നപേക്ഷിച്ചു.

ഉടനെ ദുർവ്വാസാവു്, തനിക്കുണ്ടായ കോപത്തെ അടക്കി ഇങ്ങനെ പറഞ്ഞു:—

അല്ലയോ ദേവന്മാരേ! നിങ്ങൾ എന്റെ ശാപത്തിനുമാത്രം പ്രതിവിധി ചിന്തിച്ചാൽപോരാ. ഇവർക്കു ശിവദ്രോഹപാപം സംഭവിച്ചുപോയി. അതിനുംകൂടി പ്രതിവിധി ചിന്തിക്കേണ്ടിയിരിക്കുന്നു. ഞാൻ ഇന്ദ്രനു നല്കിയ പുഷ്പം, കാശിയിൽപോയി കാമേശ്വരലിംഗത്തെ ഭക്തിയോടുകൂടെ പൂജിച്ചപ്പോൾ പരമശിവപ്രസാദമായി ഇന്നു് എനിക്കു ലഭിച്ചതാണു്. അതിനെ ഇന്ദ്ര

ത്തിൽ ഇറങ്ങി സ്നാനം ചെയ്തു. ഉടൻതന്നെ ശാപത്തിന്റെ ശരീരം വെളുക്ക
കയും കൊമ്പുനാലും പഴയപ്രകാരത്തിൽ ഉണ്ടാവുകയും ചെയ്തു. ഹാ! ഹാ!
എന്തൊരു മാതിരി അത്ഭുതം; തീർത്ഥത്തിന്റെ മാഹാത്മ്യം നോക്കുവിൻ! അ
നന്തരം ആ ഗജശ്രേഷ്ഠൻ ക്ഷേത്രത്തിൽപ്രവേശിച്ച് തന്റെ ഹസ്തത്തിൽ
ഇട്ടുകൊണ്ടു ദിഗ്ഗജങ്ങൾ വഹിക്കുന്ന വിമാനത്തിനകത്തുപ്രകാശിക്കുന്നതായ
സോമസുന്ദരലിംഗത്തെ, ഹേമപത്മിനിയിൽ നിന്നും തുമ്പിക്കൈയ്യിൽ കോ
രിക്കൊണ്ടുചെന്ന തീർത്ഥംകൊണ്ടഭിഷേകംകഴിച്ച് മറ്റുള്ള ഉപചാര
ങ്ങൾ എല്ലാം ചിത്തംകൊണ്ടു സമർപ്പിച്ചു പൂജിക്കുകയും സ്തുതിക്കുകയും ന
മസ്കരിക്കുകയും മറ്റും ചെയ്തതിന്റെശേഷം എഴുന്നേറ്റുനിന്നുകൊണ്ട് അ
ല്ലയോ ഭഗവാനേ! എന്റെ വംശത്തിലുള്ളതായ ഭാഗ്യശാലികളായ ഈ എട്ടു
ഗജേന്ദ്രന്മാരുംകൂടെ അവിടത്തെ വിമാനം ചുമന്നു സുഖിച്ചുവസിക്കുന്നതു
പോലെ ഇനിയ്ക്കുംകൂടി അങ്ങയുടെ വിമാനം ചുമന്നാൽകൊള്ളാമെന്നാഗ്രഹ
മുണ്ട്. നിന്തിരുവടി ദയചെയ്ത് അനുവദിക്കണമെന്നു പ്രാർത്ഥിച്ചപ്പോ
ൾ കരുണാശാലിയും ഭക്തവത്സലനായ ഹാലാസ്യനാഥൻ പ്രത്യക്ഷനായി
ട്ട്, നീ എന്റെ വിമാനം ചുമക്കേണമെന്നില്ല; എന്റെ എല്ലാഭക്തന്മാരി
ലുംവെച്ച് ദേവേന്ദ്രൻ മുമ്പനാണ്; നീയും അങ്ങനെതന്നെ. അതുകൊണ്ടു
നീ പഴയപോലെ ദേവേന്ദ്രനെ ഗളത്തിൽവഹിച്ചുകൊണ്ടു നടന്നാൽ മതി.
അങ്ങനെ ചെയ്യുന്നതു് എനിയ്ക്കും വലിയ സന്തോഷംതന്നെ എന്നു
പറഞ്ഞു.

ഇതിനെക്കേട്ടു സന്തോഷഭരിതനായ ഐരാവതം വീണ്ടും ഭഗവാനെ
നോക്കി, അല്ലയോ ഹാലാസ്യനാഥ! ഞാൻ അവിടത്തെ കല്പനപോലെ ചെ
യ്യാം. അവിടത്തെ കൃപാബലംകൊണ്ടാണു ദുർവ്വാസാവിന്റെ ശാപത്തിൽ
നിന്നും ഞാൻ മുക്തനായതു്. അവിടത്തെ വിമാനവാഹികളായ ഗജേന്ദ്രന്മാ
രിൽ നിന്മേനിക്കു എന്തൊരു ഔദാര്യം ഉണ്ടോ അത്രയും കാരുണ്യം എ
ല്ലാകാലത്തും എനിയ്ക്കും അവിടുത്തേക്കു തോന്നണം എന്നപേക്ഷിച്ചു

ഭഗവാൻ, അങ്ങനെതന്നെ. നിന്റെ ആഗ്രഹംപോലെ എല്ലാം സം
ഭവിക്കും. ഇനി പ്പൊയ്ക്കൊൾക, എന്നിങ്ങനെ പറഞ്ഞിട്ട് സ്വലിംഗത്തിൽ
അന്തർദ്ധാനം ചെയ്തു.

എന്നിട്ടും പാപപ്രശമനകരവും, സർവ്വതാപഹരവും, അത്യന്തം ശ്രേ
ഷ്ഠവും, വളരെ പുരാതനവും, ജ്ഞാനകാരിപ്രദായകവും ആയ ആ ശിവക്ഷേത്ര
ത്തെ ഉപേക്ഷിച്ചുപോകാൻ ഐരാവതത്തിനു മനസ്സില്ലാത്തതിനാൽ അ
തു് ശിവലിംഗത്തിന്റെ പശ്ചിമഭാഗത്തിൽ കാലുകൊണ്ടു കുഴിച്ചുതീർത്ഥ
മുണ്ടാക്കി അതിന്റെ കരയിൽ ഗണേശലിംഗവും ശിവലിംഗവും പ്രതിഷ്ഠി
ച്ചു ഭക്തിയോടുകൂടെ ദിവസംപ്രതിയും പൂജയും നടത്തി ആനന്ദസാഗരനി
മഗ്നനായി കുറേക്കാലം അവിടെ വസിക്കുമ്പോൾ ഹാലാസ്യനാഥന്റെ കൃ
പാതിരേകംകൊണ്ട് തന്റെ വാഹനമായ ഗജേന്ദ്രന് ശാപമോക്ഷം തീർന്ന
വിവരം ദേവേന്ദ്രൻ അറിഞ്ഞ് ഐരാവതത്തെ കൂട്ടിക്കൊണ്ടുചെല്ലുന്നതി

നായി ദൂതന്മാരെ അയച്ചു. അവർ വിവരം ഗജേന്ദ്രനെ ധരിപ്പിച്ചു. സ്വ സ്വാമിയുടെ ആജ്ഞയിങ്കലുള്ള ഭയംകൊണ്ടു് ഉടൻതന്നെ ഐരാവതം മധുരാപുരിയിൽനിന്നും ഹാലാസ്യക്ഷേത്രത്തിന്റെ കിഴക്കുവശത്തുള്ള ഒരു സ്ഥലത്തുപോയി ഒരു പ്രസ്ഥാനം ഉണ്ടാക്കി അതിൽ സ്വസ്വാമിനാമകമായി ഇന്ദ്രേശ്വരാഖ്യം എന്ന പേരുള്ള ഒരു ലിംഗം പ്രതിഷ്ഠിച്ചു പൂജിച്ചുകൊണ്ടു ആ നീപവനത്തിൽതന്നെ പിന്നെയുംകുറേക്കാലം വസിച്ചു. വീണ്ടും ഇന്ദ്രന്റെ ആജ്ഞപ്രകാരം ഐരാവതത്തെ കൊണ്ടുപോകുന്നതിനായി ദേവദൂതന്മാർ വരികയാൽ തന്റെ സ്വാമിയുടെ ആജ്ഞയെ ലംഘിക്കാതെ അവരോടൊന്നിച്ചു അതു ദേവലോകത്തിൽപോയി ദേവേന്ദ്രനെകണ്ടുവന്ദിച്ചു പഴയപോലെ അദ്ദേഹത്തിന്റെ വാഹനമായി ഭവിച്ചു. ഹാലാസ്യത്തിൽ ആന കാലുകൊണ്ടു കുഴിച്ച തീർത്ഥത്തിന്റെ പേരു് ഗജപുഷ്കരിണിയെന്നും, അതു പ്രതിഷ്ഠിച്ച ഗണപതിയുടെ നാമധേയം ഐരാവതഗണാധിപനെന്നും ആന പ്രസ്ഥാനംചെയ്ത വീഥിയുടെപേരു് ഗജധാവനവീഥിയെന്നും അതു നിവസിച്ച സ്ഥലത്തിന്റെപേരു് ഇപ്പോഴും ഐരാവതപുരമെന്നുംആണു്. ഗജപുഷ്കരിണിയിൽ സ്നാനംചെയ്തു് ഐരാവതഗണപതിയെ പൂജിച്ചാൽ സർവ്വപാപങ്ങളും വലിയവലിയശാപങ്ങളും ഉടനെ നഷ്ടമാകും. ഐരാവതപുരത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ള ഇന്ദ്രേശ്വരനെ പൂജിച്ചാൽ അനവധികാലം ഇന്ദ്രസൌഖ്യവും അനുഭവിച്ചു സ്വർല്ലോകത്തിൽ വസിക്കാം.

അല്ലയോ താപസന്മാരേ! ഇപ്രകാരമാണു് ദേവേന്ദ്രനുടെ ശാപമോചനംചെയ്ത ശ്രീഹാലാസ്യനാഥന്റെ നാലാമത്തെ ലീല. ഇതിനെ പരമശിവഭക്തിയോടുകൂടെ പാരായണം ചെയ്താൽ അദ്ദേഹത്തിന്റെ കൃപാതിരേകം ഹേതുവായിട്ടു് മഹാരോഗങ്ങളും ശാപങ്ങളും പാപങ്ങളും കണ്ടപോലെ നാശമാകുമെന്നു മാത്രമല്ല ഇഹത്തിൽ സർവ്വഭോഗങ്ങളേയും പരത്തിൽ ശിവസായൂജ്യവും കിട്ടുകയും ചെയ്യും.

അഞ്ചാം അദ്ധ്യായം

ഐരാവതശാപമോചനം എന്ന നാലാംലീല

സമാപ്തം.

നിന്നുകൊണ്ട്, ഹാ! ഹാ! ഭാഗ്യംതന്നെ മഹാഭാഗ്യം! ഈ സുരസേവിതമായ ശിവലിംഗംകാണുന്നതിനുള്ള മഹാഭാഗ്യം എനിക്കു വന്നുകൂടിയല്ലൊ; ഞാൻ ഏറ്റവും ധന്യനായി; എന്നിങ്ങനെ പലതവണ വിചാരിക്കുകയും ആടുകയും പാടുകയും വാദ്യങ്ങൾ മുഴക്കുകയും പൂജിക്കുകയും സ്തോത്രങ്ങൾ ഉച്ചരിക്കുകയും വന്ദിക്കുകയും മറ്റും ചെയ്യുന്ന ദേവന്മാരെ കൂട്ടങ്ങളെ ദർശിക്കുകയും ചെയ്തു്, ആ രാത്രിയെ അത്യാനന്ദകരമായ ഒരു ശിവരാത്രിയായിത്തന്നെ കഴിച്ചുകൂട്ടി. പ്രഭാതമാകുന്നതിനുമുമ്പേതന്നെ ദേവന്മാർ എല്ലാംമറയുകയും വൈശ്യന്റെ ദിവ്യദൃഷ്ടിയെ മായാമയനായ ശിവൻ മറയ്ക്കുകയും ചെയ്തു. പ്രഭാതമായപ്പോൾ ആ വനമദ്ധ്യത്തിൽ ഒരു വിമാനവും ശിലയുമല്ലാതെ മറ്റൊന്നും കാണ്മാനില്ല. വൈശ്യൻ അത്യന്തം ആശ്ചര്യാവിഷ്ടചിത്തനായി ഇന്നലെ രാത്രിയിൽ ഞാൻ എന്തെല്ലാം ഇവിടെ കണ്ടു. അതൊന്നും ഇപ്പോൾ കാണുന്നില്ലല്ലൊ. ഇന്നലെ ഞാൻ കണ്ടതെല്ലാം സ്വപ്നമായിരിക്കുമോ; അഥവാ വല്ല ഭ്രാന്തിമൂലവും അങ്ങിനെ സംഭവിച്ചതോ? ഒന്നുംതന്നെ അറിയാം; എന്തെങ്കിലും ആകട്ടെ; ഇന്നലെരാത്രിയിൽ എന്നെ രക്ഷിച്ചതു ഭക്തവത്സലനായ ഭഗവാൻ ഹാലാസ്യനാഥൻതന്നെയാണ്. അതിന് യാതൊരു സന്ദേഹവുമില്ല. ഇങ്ങിനെ വിചാരിച്ചിട്ട് സൂര്യോദയംകൊണ്ട് വഴി കണ്ടു കാണാറായിത്തുടങ്ങിയ ഉടൻ അവിടെനിന്നു തിരിച്ച് സുന്ദരമായ കല്യാണപുരത്തിൽ എത്തി. ആ മാത്രയിൽതന്നെ തന്റെവീട്ടിൽപോലുംകയറാതെ, സോമവംശജാതന്മാരായ എല്ലാ രാജാക്കന്മാരിലുംവെച്ച് അഗ്രഗണ്യനും ചന്ദ്രനെക്കാളും സുന്ദരനായ ഗുണങ്ങളോടുകൂടിയവനും എതിരില്ലാത്ത വീര്യപരാക്രമങ്ങളോടുകൂടിയവനും കല്യാണപുരാധിപനും ശിവഭക്തശിരോമണിയും ആയ കുലശേഖരപാണ്ഡ്യന്റെ കൊട്ടാരത്തിൽപ്പോയി തലേദിവസം രാത്രിയിൽ താൻ കണ്ട എല്ലാ വിവരങ്ങളും അറിയിച്ചു. രാജാവ് അതുകേട്ടു വളരെവളരെ അതിശയിച്ചു. അന്നുരാത്രിയിൽ രാജാവു ശിവന്റെ മാഹാത്മ്യങ്ങളെയും, തലേദിവസം രാത്രിയിൽ വർത്തകൻ കണ്ട അത്ഭുതസംഭവങ്ങളെയുംപറ്റി വിചാരിച്ചുകൊണ്ടു കിടന്നുറങ്ങിയപ്പോൾ പരമശിവൻ ഒരു സിദ്ധന്റെ വേഷത്തിൽ വന്ന്, അല്ലയോ കുലശേഖരപാണ്ഡ്യ! ഈ ദിക്കിന്റെ പടിഞ്ഞാറെഭാഗത്തിൽ കദംബവൃക്ഷങ്ങൾകൊണ്ടു നിറഞ്ഞിരിക്കുന്ന ഒരു വനം ഉണ്ട്. കദംബവനമെന്നുതന്നെ അതിന്റെ പേരും. അവിടെ ഇന്ദ്രൻ ഉണ്ടാക്കിവെച്ചിട്ടുള്ളതായ ഒരു പ്രാസാദവും എന്റെ മൂലലിംഗവും ഉണ്ട്. അതുകൊണ്ട് നീ ആ വനമെല്ലാം തെളിച്ച് അവിടെയൊരു നല്ല പട്ടണമാക്കണം എന്നുപറഞ്ഞു മറഞ്ഞു. രാജാവ് ഈ വിവരംപിറ്റേദിവസം രാവിലെ മന്ത്രാലയത്തിൽ മന്ത്രിമാരെ ഗ്രഹിപ്പിച്ചു. അവരതുകേട്ട് അത്ഭുതപ്പെടുകയും സകലജനൈകശരണ്യനായ ഭഗവാന്റെ കല്പനയിൽപറഞ്ഞതുപോലെതന്നെ ചെയ്യണമെന്ന് ഐകകണ്ഠ്യേന അഭിപ്രായപ്പെടുകയും ചെയ്തു. അനന്തരം എല്ലാവരുംകൂടി തിരിച്ച് നിർദ്ദിഷ്ടസ്ഥാനത്തിൽ പോയി ഉത്തമമായ വിമാനത്തെയും മൂലലിംഗത്തെയും കണ്ട് വളരെ വളരെ

നാടകശാലകൾ, ഭിക്ഷുമഠങ്ങൾ, താപസാശ്രമങ്ങൾ, ഈശ്വരസേവാമന്ദിരങ്ങൾ ഉപദേശതത്വഗൃഹങ്ങൾ; വൈദ്യപാഠശാലകൾ, ചതുരമണ്ഡപങ്ങൾ, ഭോജനാലയങ്ങൾ മുതലായവയും യഥായോഗ്യങ്ങളായ സ്ഥാനങ്ങളിൽ ഉണ്ടാക്കി പന്ത്രണ്ടുദിവസത്തിനകം കമ്മാളന്മാർ അതി മനോഹരമായ മധുരാപുരമാക്കിത്തീർത്തു.



അതിൽപിന്നെ കുലശേഖരപാണ്ഡ്യൻ മുഖലിംഗത്തെ പൂജിക്കുന്നതിനായി കാശിയിൽനിന്നു അനാദി ശൈവകുലജാതരും നിത്യനിഷ്ഠന്മാരും ആയ ഉത്തമബ്രാഹ്മണരെ വരുത്തി അവർക്ക് വേണ്ടുന്ന വൃത്തികളെയും കല്പിച്ചുകൊടുത്തു. പൂജയ്ക്കു വേണ്ടുന്ന വിഭവങ്ങളും അദ്ദേഹംതന്നെ നടത്തിവന്നു. ശിവഭക്തന്മാരിൽ ഒന്നാമനായ കുലശേഖരപാണ്ഡ്യൻ ഹാലാസ്യനാഥനെ സദാപി ദർശിക്കയും പൂജിക്കയും ചെയ്യണമെന്നുള്ള ആഗ്രഹംകൊണ്ടു ക്ഷേത്രത്തിന്റെ വടക്കുകിഴക്കേദിക്കിൽ അത്യുന്നതവും അതിദിവ്യവുമായ ഒരു ഹർമ്മ്യം ഉണ്ടാക്കി അതിൽ പാർത്തു ത്രികാലങ്ങളിലും ഒന്നുപോലെ ശിവദർശനവും ശിവപൂജയും വിഘ്നമില്ലാതെ നിർവഹിച്ചുവന്നു. അമരാവതിയിൽ ഇന്ദ്രൻ എന്നപോലെ മധുരാപുരത്തിൽ വസിക്കുന്ന കുലശേഖരപാണ്ഡ്യൻ പരാക്രമങ്ങളെകൊണ്ടു്, താൻ സിംഹം കടുവപ്പുലിക

രിക്കുന്ന തടാതകാദേവി ആളികളോടുകൂടെ അവിടെ നിന്നും ഗമനവും പുറപ്പെട്ട് കാന്തനായ സുന്ദരേശന്റെ അടുക്കൽ ചെന്ന് മധുരമായി ഇങ്ങിനെ പറഞ്ഞു.

അല്ലയോ പ്രിയഭർത്താവേ! ശ്രീമതേ! സർവലോകേശ്വര! കല്യാണസുന്ദര! അങ്ങ് എന്റെ ഒരു അപേക്ഷയെ മനസ്സിരുത്തി കേട്ടതിനൊത്ത പരിഹാരമുണ്ടാക്കിത്തരണം. കല്യാണംപ്രമാണിച്ചു വന്നുകൂടുന്നവർക്കെല്ലാം കൊടുക്കാനായി എന്റെ അനുവാദപ്രകാരം പാചകന്മാർ അവസാനമില്ലാതെ ഭക്ഷ്യപദാർത്ഥങ്ങൾ ഉണ്ടാക്കി. വിശേഷിച്ചും നിരതിശയരുചിയോടുകൂടിയവയായ ഭൂതങ്ങൾക്കു കൊടുപ്പാനായി വിവിധതരത്തിൽ ഉള്ള ഭക്ഷ്യപദാർത്ഥങ്ങളെ വേറെയും ചമച്ചുകൂട്ടിയിട്ടുണ്ട്. എന്റെ സാമന്തരാജാക്കന്മാരും അവരോടുകൂടെ വന്നവരും, മററു നാനാദേശങ്ങളിൽ നിന്നും കല്യാണത്തിനായി വന്നുകൂടിയ പുരുഷന്മാരും പട്ടാളങ്ങളും, വിപ്രന്മാരും മഹർഷികളും എല്ലാം തൃപ്തരായി ഭോജനം കഴിച്ചിട്ടും വളരെ വളരെ ഭക്ഷ്യപദാർത്ഥങ്ങൾ ശേഷിച്ചിട്ടുണ്ട്. അവിടത്തെ ഭൂതഗണങ്ങൾക്കായി ഉണ്ടാക്കിക്കൂട്ടിയിട്ടുള്ളതിൽ തൊട്ടുകൂടിയും ചെയ്തിട്ടില്ല. ഇതെല്ലാം ആർക്കുകൊടുത്താണ് ചെലവാക്കേണ്ടു? ഭക്ഷ്യപദാർത്ഥസമൂഹം അഴിച്ചുപോയാൽ പിന്നെ എന്തിനുകൊള്ളും. അതുകൊണ്ടു ഭവാൻ പാചകരോടു ഭക്ഷണം കിട്ടാത്ത ആരും കഴിക്കും മററും ചെയ്യേണ്ടതിനു എന്തെങ്കിലും ഒരുവഴി ഉണ്ടാക്കിത്തരണം.

സോമസുന്ദരൻ അതുകേട്ട് തടാതകയെനോക്കി പറഞ്ഞു:—

അല്ലയോ സുന്ദരിയായ മനോഹാംഗി! പ്രാണപ്രേയസി! തടാതകേ! എന്റെ സേവകന്മാരിൽ വിശപ്പുള്ളവരായി ആരും ഇവിടെ ഇല്ല. പിന്നെ ഞാൻ അതെങ്ങനെയാണ് നീ ഹിമവൽപർവതംപോലെ വലിച്ചു കൂട്ടിയിരിക്കുന്ന അന്നവും, ഉപദംശങ്ങളും ചെലവാക്കിക്കൊള്ളേണ്ടു് അതുതന്നെയുമല്ല, എന്റെകൂടെ വന്നിട്ടുള്ള ഭൂതങ്ങളിൽ കുണ്ഡോദരൻ ഒഴിച്ചുള്ളവരെല്ലാം ഭോജനം ചെയ്തു. ആവശ്യത്തിൽ കൂടുതലായി ഭക്ഷ്യസാധനങ്ങൾ ഉണ്ടാക്കിയതു് ഐശ്വര്യാധിക്യത്താൽ ഉണ്ടായ ഗർവുകൊണ്ടുതന്നെ. അതിനെ കഴിയുമെങ്കിൽ നോക്കാം. എന്നുപറഞ്ഞിട്ട് സർവജ്ഞനായിരിക്കുന്ന അദ്ദേഹം സമീപത്തിൽനിന്നിരുന്ന കുണ്ഡോദരനെ മന്ദമായി ഒന്നു നോക്കി. അദ്ദേഹത്തിന്റെ ജഠരാഗ്നിയെ ഏററവും വർദ്ധിപ്പിച്ചു. ഉടൻതന്നെ കുണ്ഡോദരൻ ക്ഷുത്താർത്തനായി പരമശിവന്റെ പാദങ്ങളിൽ വീണ് നമസ്കരിച്ചുകൊണ്ട് ഇങ്ങിനെ പറഞ്ഞു:—

അല്ലയോ സുന്ദരേശ്വര! കൈലാസപർവതത്തിൽനിന്നും കല്യാണഘോഷത്തോടുകൂടെ പുറപ്പെട്ട അങ്ങയുടെ അത്യുന്നതമായ ശ്വേതാതപത്രവും വഹിച്ച് വൃഷഭാരൂഢനായ ഭഗവാനോടൊന്നിച്ച് അതിവേഗത്തിൽ നടന്ന് ഇവിടെ വന്ന ഇനിക്ക് തൽക്ഷണമുണ്ടായ അത്യായാസംകൊണ്ടോ, മററു വല്ല കാരണങ്ങളാലോ എന്തുകൊണ്ടെന്നറിഞ്ഞില്ല ഇതിനുമുമ്പില്ലാത്ത വിശപ്പും,

ന്നം എങ്ങിനെകിലും പ്രകാരത്തിൽ സമുദ്രസ്നാനം ചെയ്യുന്നതിനു വേണ്ടവഴിയുണ്ടാക്കി കൊടുക്കണമെന്നും പുത്രിയായ താരകയോടപേക്ഷിച്ചു.

അമ്മയുടെ എല്ലാപ്രകാരത്തിലുമുള്ള ഇഷ്ടങ്ങളെയും സാധിച്ചുകൊടുക്കുന്നതിൽ വളരെ താല്പൎയ്യത്തോടുകൂടിയ താരക ഉടൻ തന്നെ ദേവാസുരനായകനും മായാമയനും വിമലചരിത്രനുമായ ഭൎത്താവിന്റെ അടുക്കൽ പോയി അദ്ദേഹത്തെ ശുശ്രൂഷകൾ കൊണ്ടും, പൂജകൾ കൊണ്ടും പ്രീതിയാക്കി പ്രസാദിപ്പിച്ചതിന്റെ ശേഷം തന്റെ മാതാവായ കാഞ്ചനമാലയ്ക്കു സമുദ്രസ്നാനം ചെയ്യണമെന്നു വളരെ ആഗ്രഹമുണ്ടെന്നുള്ള വിവരം അറിയിച്ചു.

പരമശിവനായ സുന്ദരപാണ്ഡ്യൻ അതുകേട്ടു മന്ദഹാസത്തോടുകൂടെ അല്ലയോ പ്രിയതമേ! നിന്റെ മാതാവു് ഒരു സമുദ്രത്തിൽ സ്നാനംചെയ്യുന്നതൊന്നല്ല ആഗ്രഹിക്കുന്നതു്, ഞാനും നീയും കണ്ടപോലെ സന്തോഷിക്കത്തക്കവണ്ണം ഏഴുസമുദ്രങ്ങളെയും ഇപ്പോൾതന്നെ ഇവിടെ വരുത്തിക്കളയാം എന്നും പറഞ്ഞു് സപ്തസമുദ്രങ്ങളെയും സ്മരിക്കയോടുകൂടെ ഒന്നുവിളിച്ചു.

ഉടൻ തന്നെ, മധുരാപുരത്തിന്റെ പൂൎവ്വഭാഗത്തിൽ ഉള്ള തടാകത്തിൽ സപ്തസമുദ്രങ്ങളും അത്യന്തം ശോഭിതമായ ആകാരത്തോടും ഭയങ്കരതയോടും കൂടെ നാനാവൎണ്ണത്തിൽ വന്നുചേൎന്നു. വിവിധവൎണ്ണത്തിൽ ഉള്ള മത്സ്യങ്ങളെക്കൊണ്ടും ശംഖങ്ങളെക്കൊണ്ടും, നക്രം ഇടങ്ങിയ മറ്റുള്ള അനേകവിധജന്തുക്കളെക്കൊണ്ടും മുത്തു്, പവിഴം, മുതലായ രത്നങ്ങളെക്കൊണ്ടും, തങ്ങളുടെ ഫണങ്ങളിൽ ധരിച്ചിട്ടുള്ള മണികൾക്കു തുല്യമായി ചുവന്ന കാന്തികൊണ്ടു് വെള്ളത്തെ മറച്ചുംകൊണ്ടു് പൊങ്ങുന്ന ഘോരസൎപ്പങ്ങളെക്കൊണ്ടും വലിയവലിയ പൎവ്വതങ്ങൾ കൊണ്ടും, ഘോരങ്ങളായ തിരമാലകൾ കൊണ്ടും ചുഴികൾ, കൊണ്ടും, വെള്ളിമലപോലെയുള്ള പതക്കൂട്ടങ്ങൾകൊണ്ടും അത്യന്തം ഭയങ്കരവും മനോഹരവുമായ ആ സപ്തസമുദ്രങ്ങളെയും മധുരാപുരവാസികൾ കണ്ടു വളരെ വളരെ അതിശയിക്കയും ആനന്ദിക്കയും ചെയ്തു. ചിലർ അതുകണ്ടു്, നിത്യമംഗളത്തിന്റെ നിവാസസ്ഥാനമായ ഈ പുരത്തിൽ ഈശ്വരനായ സുന്ദരേശന്റെ പുരോഭാഗത്തിൽ പ്രകാശിക്കുന്ന സരസ്സിൽ ഏഴുസമുദ്രങ്ങളും വന്നതുകൊണ്ടു്, ഇതിനു് സപ്തസമുദ്രസാന്നിദ്ധ്യമുണ്ടെന്നുള്ളതിനു യാതൊരു സംശയവും ഇല്ലെന്നു പറഞ്ഞു. അല്ലയോ താപസശ്രേഷ്ഠന്മാരെ! ശങ്കരനായ മഹേശന്റെ അത്ഭുതപ്രവൃത്തികൾ എല്ലാം ഇങ്ങനെയാണു്. ഇതൊരാശ്ചൎയ്യം. സർവജ്ഞനായ പരമശിവനെക്കൊണ്ടല്ലാതെ ഈ മാതിരി അത്ഭുതകൃത്യങ്ങൾ മറ്റാരെക്കൊണ്ടു കഴിയും. അല്ലയോ മഹൎഷികളെ! അന്നുമുതൽ ആ സരസ്സിനെ സപ്താബ്ധിയെന്നാണുവിളിച്ചുവരുന്നതു്. വരുണനും സൂൎയ്യനും എല്ലായ്പോഴും അതിൽ വസിക്കയും ചെയ്യുന്നു. ഈ തീൎത്ഥത്തിൽ സ്നാനം ചെയ്യുന്നവരുടെ സകല പാപങ്ങളും ദുരിതങ്ങളും ഇല്ലാതെയായി അവർ സർവ

കാമലബ്ധിയും അവസാനത്തിൽ മോക്ഷവും സംപ്രാപ്തമാകും. പർവങ്ങളാകിയ പുണ്യദിവസങ്ങളിൽ ഇതിൽ പഠിച്ച് തർപ്പണംചെയ്താൽ സർവാഭീഷ്ടദേവതാപ്രാപ്തിയും ഋണത്രയമോചനവും ആയുരാരോഗ്യസമ്പൽസമൃദ്ധിയും അനായാസേന സിദ്ധിക്കും. ഹാലാസ്യനാഥനായ പരമശിവൻ സപ്തസമുദ്രങ്ങളേയും ഒന്നിച്ച് മധുരാപുരിയിൽ വിളിച്ചു വരുത്തിയ ഈ ലീലയെ പഠിക്കുന്നവർക്കും അനശ്വരമായ ഗതിയുണ്ടാകും.

൯-ാം അദ്ധ്യായം

സപ്തസമുദ്രാനയനം എന്ന

ഒൻപതാമത്തെ ലീല

സമാപ്തം.

---

# ഹാലാസ്യമാഹാത്മ്യം.

## കേരളഭാഷാഗദ്യം.

### ൧൦ാം അദ്ധ്യായം.

### മലയധ്വജപാണ്ഡ്യാനയനം എന്ന

### പത്താമത്തെ ലീല



അഗസ്ത്യമഹർഷിയുടെ വദനാരവിന്ദത്തിൽനിന്നു സുന്ദരേശന്റെ ലീലകൾ കേട്ട് ആനന്ദഭരിതന്മാരായ വസിഷ്ഠാദിമഹർഷികൾ പിന്നെയും കരസരോജങ്ങളിൽ നമസ്കരിച്ചുകൊണ്ട്, അല്ലയോ വേദവേദാന്തവിശാരദനായ മഹർഷിശ്രേഷ്ഠ! സപ്തസമുദ്രങ്ങളെ മധുരാപുരിയിൽ വിളിച്ചുവരുത്തിയതിന്റെ ശേഷം ഹാലാസ്യനാഥനായ സുന്ദരപാണ്ഡ്യൻ എന്താണ ചെയ്തതെന്നു കൂടി ഞങ്ങൾക്കു പറഞ്ഞുതരുന്നതിന്നു അവിടുന്നു കൃപയുണ്ടാകണമെന്നപേക്ഷിച്ചു.

അഗസ്ത്യൻ അതുകേട്ട് അല്ലയോ വസിഷ്ഠാദിമഹർഷിപുംഗവന്മാരേ! അതിന്റെ ശേഷം ഭഗവാനായ പരമേശ്വരൻ, ദേവന്മാരോടു കൂടെ ഭോഗാസക്തനായി ദേവലോകത്തിൽ വസിച്ചിരുന്ന മലയധ്വജപാണ്ഡ്യനെ അവിടെ വരുത്തി കാണിച്ചുകൊടുത്തു. പരമശിവന്റെ പ്രധാനമായ ആ ലീലയും ഞാൻ നിങ്ങളെ വിവരമായി ധരിപ്പിക്കാം. നിങ്ങൾ പൂർവാധികം ശ്രദ്ധയോടുകൂടെ കേട്ടുകൊള്ളുവിൻ! ഈ അത്യത്ഭുതകരമായ ച

കഥാശ്രവണം കൊണ്ടുതന്നെ സർവ്വകന്മഷങ്ങളും നാമാവശേഷിതമാകും എന്നിങ്ങനെ പറഞ്ഞിട്ട് താഴെ വരുമാറു വീണ്ടും കഥയാരംഭിച്ചു.

സപ്തസമുദ്രങ്ങളെയും മധുരാപുരിയിൽ വരുന്നതിനായി ആവാഹനം ചെയ്തും വച്ച് സുന്ദരപാണ്ഡ്യൻ പ്രണയിനിയായ തടാതകയുമൊന്നിച്ച് അന്തഃപുരത്തിൽ പോയി സഖീജനങ്ങളോടു കൂടെ വസിച്ചുകയായിരുന്നു. അവർ അങ്ങനെ അന്തഃപുരത്തിൽ ക്രീഡിച്ചിരിക്കുമ്പോൾ അവിടെ ആഗതമായ സപ്തസമുദ്രങ്ങളുടെയും കല്ലോല ഘോഷത്തിൽ നിന്നും ജന്യമായ ഗംഭീരത്തോടു കൂടിയ ആരവശബ്ദങ്ങളും കേട്ട്, അദ്ദേഹം ദേവിയുമായി അന്തഃപുരത്തിന്റെ വെളിയിൽ ഇറങ്ങി ഭൃത്യജനങ്ങളോടു കൂടെ പുരവാസിനാഗരികജനങ്ങൾകൊണ്ട് പരിലസിതമായ തടത്തോടു കൂടിയ തടാകത്തിന്റെ തീരപ്രദേശത്തിൽ ചെന്ന് തന്റെ ആജ്ഞാനുസാരം ആഗതമായിരിക്കുന്ന സപ്തസമുദ്രങ്ങളെയും നോക്കി ഒന്നു കടാക്ഷിച്ചു. അനന്തരം പ്രിയതമയായ തടാതകയെ നോക്കി ഭദ്രേ! ആഗതമായിരിക്കുന്ന സപ്തസമുദ്രങ്ങളെയും ഭോതി കണ്ടുവോ? ഇനി നിന്റെ ആകാംക്ഷ എന്താണെന്നുപറക. എന്തുതന്നെ ആയിരുന്നാലും അതിനെ ഞാൻ സാധിച്ചുതരാം. നീ ഇപ്പോൾ പോയി നിന്റെ മാതാവോടു സപ്തസമുദ്രങ്ങളും തടാകത്തിൽ വന്നിരിക്കുന്ന എന്നുള്ള വിവരം അറിയിച്ചു അവരെ കൂട്ടിച്ചുകൊണ്ടുവന്ന്, സമുദ്രസ്നാനം ചെയ്യിക്കുക. അതിന്റെശേഷം എന്റെ അടുക്കൽ വരികയെന്നും പറഞ്ഞു. തടാതകയെ കാഞ്ചനമാലയെ വിളിക്കാനായി പറഞ്ഞയച്ചു. അതിന്റെശേഷം സുന്ദരപാണ്ഡ്യനായ പരമശിവൻ സപരികരനായി കൊണ്ടു സമുദ്രങ്ങളുടെ ഘോഷം കണ്ട്, സമീപത്തുള്ള പുഷ്പവാടിയിൽ പ്രവേശിച്ച് പരിമളമേറിയ അനേകം കുസുമങ്ങൾ പറിച്ച് ഘ്രാണിച്ചും അവിടുള്ള മന്ദാര ചമ്പക നീപ ചൂത പുന്നാഗങ്ങളുടെയും, കുന്ദമല്ലികാജാതികളായ വല്ലികളുടെയും പുഷ്പങ്ങളിൽ തട്ടിവരുന്ന മന്ദവായുവേറ്റും പികാംഗനകൾ കോകിലവരന്മാരായ തങ്ങളുടെ ദമ്പതിമാരോടുകൂടെ മാകന്ദപല്ലവങ്ങളുംതിന്ന് മധുരമായി പാടുന്ന പഞ്ചമഗാനങ്ങളും കേട്ടും, വികസിതങ്ങളായ പല കുസുമങ്ങളിലും മധുകരമോഹത്തോടെ പാറി തിരിഞ്ഞ് മധു ഉണ്ണുന്ന വണ്ടുകളുടെ ലീലകളെ കണ്ടും ആനന്ദിച്ചുകൊണ്ടിരുന്നു.

സുന്ദരപാണ്ഡ്യന്റെ അടുക്കൽനിന്നും മാതൃസന്നിധിയിലേക്കുപോയ തടാതക, കാഞ്ചനമാലയുടെ അന്തഃപുരത്തിൽചെന്ന് അവരെ വന്ദിച്ചുകൊണ്ട്, അല്ലയോ പ്രിയപ്പെട്ട മാതാവേ! ദേവിക്ക സമുദ്രസ്നാനംചെയ്യേണമെന്നു എന്റെ ഭർത്താവായ സോമസുന്ദരന്റെ കൃപാവൈഭവംകൊണ്ട് സപ്തസമുദ്രങ്ങളും ഇങ്ങോട്ടുതന്നെ വന്നിട്ടുണ്ട്. ഒരു കടലിൽ സ്നാനംചെയ്യുന്നതിനാഗ്രഹിച്ചപ്പോൾ ഏഴുകടലുകളെയും നമ്മുടെ സമീപത്തിൽ വരുത്തിത്തന്നിരിക്കുന്നു. ഇതിലും എന്താണൊരത്ഭുതംചെയ്യുവാനുള്ളൂ. അമ്മ പോയി അതിൽ അമ്മയ്ക്കിഷ്ടമുള്ള ഏതെങ്കിലും ഒരു കടലിൽ സ്നാനംചെയ്തുകൊള്ളണം എന്ന് മധുരമായിപറഞ്ഞു.

ലക്ഷണങ്ങളോടും, സല്ക്കൃത്യകുശലതയോടുംകൂടിയ കുമാരനെ പിതാവായ സുന്ദരേശപാണ്ഡ്യൻ കണ്ടു്, തന്റെ കുമാരനു് പുരുഷലക്ഷണങ്ങൾ മുപ്പത്തിരണ്ടും ഉണ്ടോ എന്നു പരീക്ഷിക്കണമെന്നു നിശ്ചയിച്ചു. സാമുദ്രികശാസ്ത്രപ്രകാരം പുരുഷന്മാരുടെ അവയവങ്ങളിൽ അഞ്ചു് ദീർഘമായും നാലു കുറിയതായും അഞ്ചു് സൂക്ഷ്മമായും, ആറു് ഉന്നതമായും, ഏഴു് രക്തമായും, മൂന്നു ഗംഭീരമായും, രണ്ടു് വിസ്തൃതമായുള്ളതായും ഇരിക്കണം. ഈ മുപ്പത്തിരണ്ടവയവങ്ങളും ശാസ്ത്രപ്രകാരം ഒത്തിട്ടുള്ളവനാണു് പുരുഷലക്ഷണം പൂർണ്ണമായ ധന്യൻ.

അനന്തരം സോമസുന്ദരനായ പിതാവു് കുമാരനെപ്പിടിച്ചു മടിയിൽ ഇരുത്തിയുംകൊണ്ടു് തന്റെ കുമാരനു മുപ്പത്തിരണ്ടു പുരുഷലക്ഷണങ്ങളും ഉണ്ടോ എന്നു് ഓരോന്നായി പരീക്ഷിക്കുവാൻ തുടങ്ങി. ശാസ്ത്രപ്രകാരം ദീർഘങ്ങളായിരിക്കേണ്ട കണ്ണു്, കൈ്യു്, മൂക്കു്, താടി, ഭുജങ്ങൾ എന്നീ അഞ്ചു് അവയവങ്ങളും ദീർഘങ്ങളായി കണ്ടതിനാൽ തന്റെ പുത്രൻ ശത്രുജേതാവായും ഹ്രസ്വങ്ങളായിരിക്കേണ്ട നാക്കു്, പൃഷ്ഠം, മുട്ടുകാൽ, ലിംഗം എന്നീ നാലു അവയവങ്ങളും ഹ്രസ്വങ്ങളായിത്തന്നെ കണ്ടതിനാൽ വലിയ ഭാഗ്യവാനായും, സൂക്ഷ്മങ്ങളായിരിക്കേണ്ട അംഗുലീപർവ്വം, തലമുടി, നഖം തൊലി, ദന്തം, ഈ അഞ്ചും സൂക്ഷ്മങ്ങളായിത്തന്നെ കണ്ടതിനാൽ ദീർഘായുസ്സുള്ളവനായും, ഉന്നതങ്ങളായിരിക്കേണ്ട കക്ഷം, വയറു് മൂക്കു് സ്കന്ധം, വക്ഷഃസ്ഥലം. നെറ്റി ഈ ആറും ഉന്നതങ്ങളായിരിക്കുന്നതിനാൽ ഐശ്വര്യമുള്ളവനായും, രക്തങ്ങളായിരിക്കേണ്ട, കവിൾ, ചുണ്ടു് ഉള്ളംകയ്യു്, നഖങ്ങൾ, അണ്ണാക്കു്, കൺകോണു് നാക്കു് എന്നീ ഏഴും രക്തങ്ങളായിത്തന്നെ ഇരിക്കുന്നതിനാൽ സൗഖ്യവാനായും, ഗംഭീരങ്ങളായിരിക്കേണ്ട സത്വം, സ്വരം, നാഭി, എന്നീ മൂന്നും ഗംഭീരങ്ങളായിത്തന്നെ ഇരിക്കുന്നതിനാൽ രാജാധിരാജനായും, വിസ്തീർണ്ണങ്ങളായിരിക്കേണ്ട ശിരസ്സു്, മുഖം, എന്നീ രണ്ടും വിസ്തീർണ്ണങ്ങളായിത്തന്നെയിരിക്കുന്നതിനാൽ ബുദ്ധിമാനായും തീരുന്നതുകൂടാതെ പുരുഷലക്ഷണങ്ങൾ മുപ്പത്തിരണ്ടും ഒത്തുപോലെ വ്യക്തമായി കാണുന്ന സദ്ഗുണനിധിയായ എന്റെ കുമാരൻ സാർവ്വഭൗമനായി തീരുകയും ചെയ്യുമെന്നു നിശ്ചയിച്ചു. നിർമ്മലചിത്തനും നീതിനിപുണനും ശാന്തസ്വഭാവിയും, ക്ഷമാവാനും, കൃപാപൂർണ്ണനും, ശോഭനനും, സർവ്വജനപ്രിയനുമായ ഈ കുമാരൻ ഭൂമിയെ രക്ഷിക്കുന്നതിനു മതിയാകുന്നവൻ ആണു്. അതിനാൽ കുമാരനെക്കൊണ്ടു് അത്ഭുതരൂപയായ ഒരു കുമാരിയെ പരിണയിപ്പിച്ചിട്ടു രാജ്യാഭിഷേകം ചെയ്യും. എന്നിങ്ങനെ നിശ്ചയിച്ചിട്ടു് ഉഗ്രപാണ്ഡ്യന്റെ വിവാഹാലോചനയോടുകൂടെ സുന്ദരേശപാണ്ഡ്യൻ മധുരയിൽ വസിച്ചു.

അല്ലയോ മഹർഷിമാരേ! സുന്ദരേശന്റെ അത്യന്തം പരിശുദ്ധമാഹാത്മ്യമേറിയതുമായ ഈ പതിനൊന്നാമത്തെ ലീലയെ കേൾക്ക

വിശാലവും സമസ്ത സസ്യസമ്പൂൎണ്ണവും ആയ ക്ഷേത്രവും മഹാ വിശാലവും, ഗംഭീരവും ആയ തടാകവും അടങ്ങിയ ഒരു വലിയ ഭൂമിയെ ഹാലാസ്യനാഥനു പ്രദാനംചെയ്തു.

അല്ലയൊ മഹൎഷിശ്രേഷ്ഠന്മാരെ! ഹാലാസ്യനാഥനായ പരമശിവന്റെ ഈ പതിമൂന്നാമത്തെ ലീലയെ പഠിച്ചാലും കേട്ടാലും അഖിലസമ്പത്തുകളുമുണ്ടാകുമെന്നു മാത്രമല്ല സൎവ്വവിധത്തിലുമുള്ള ആപത്തുകൾ എല്ലാം നശിക്കയും അവസാനകാലത്തു മോക്ഷം ലഭിക്കയും ചെയ്യുന്നതാണു.

൧൩-ാം അദ്ധ്യായം സിദ്ധസാധനം എന്ന

പതിമൂന്നാമത്തെലീല സമാപ്തം.

---

## ഹാലാസ്യമാഹാത്മ്യം

### ക്ഷേത്രകാണ്ഡം.

൧൪-ാം അദ്ധ്യായം

ഇന്ദ്രമൌലിഭഞ്ജനം എന്ന

പതിനാലാമത്തെലീല.



കണ്ടനിധിയും കരുണാസാഗരനും ആയ ഹാലാസ്യനാഥൻ തന്റെ പുത്രനായ ഉഗ്രപാണ്ഡ്യനെക്കൊണ്ടു ദേവേന്ദ്രന്റെ മൌലിഭഞ്ജനം ചെയ്യിച്ചതിനെ കുറിച്ചു ഞാൻ നിങ്ങളോടു വിസ്താരമായി പറയാം, ചെവിതന്നുകേട്ടുകൊള്ളുവിൻ! എന്നിങ്ങനെ മഹൎഷിശ്രേഷ്ഠനായ കുംഭസംഭവൻ സിദ്ധാദിമഹൎഷികളെവിളിച്ചു പറഞ്ഞിട്ട് വീണ്ടും കഥയാരംഭിച്ചു.

അല്ലയൊ താപസശ്രേഷ്ഠന്മാരെ! പാണ്ഡ്യഭൂപതിമാരും ദേവേന്ദ്രനും തമ്മിൽ പൂൎവ്വവൈരമുള്ളതാണ്. അവർ തമ്മിൽ വിരോധമുണ്ടാകുന്നതിനുള്ള കാരണമെന്താണെന്നു ദേവകളും മഹൎഷികളുംപോലും അറിയാൻ പാടില്ലായിരുന്നു. ഇതിന്റെ രഹസ്യം എന്താണെന്നു മനസ്സിലാക്കേണമെന്നു വിചാരിച്ചു് ഞാൻ ഒരു ദിവസം എന്റെ ഇഷ്ടദേവനായ ഷഡാനനമൂൎത്തിയോടു പ്രാൎത്ഥിച്ചു. അതുവരെയും അത്യന്തം നിഗൂഢമായിരുന്ന ആ രഹ

ൽ നിങ്ങൾപോയി അദ്ദേഹത്തെ സേവിക്കണമെന്നുള്ളതാണ്. കാമപാശ ബന്ധിതനായ ഇന്ദ്രൻ നാരദനോട് നിത്യാമൃതസ്നാനപ്രിയനും സദാശിവസ്വരൂപി തമായ ഹലാഹലവിഷത്തെ പാനംചെയ്തതും ത്രിപുരന്മാരെ വധിച്ച് മൂന്നു ലോകത്തെയും രക്ഷിച്ചതും ഹാലാസ്യനാഥനായ സുന്ദരേശ്വരമൂർത്തിയാണ്. ദേവന്മാരും സിദ്ധസാദ്ധ്യന്മാർ എല്ലാം അദ്ദേഹത്തെ സേവിച്ചതുകൊണ്ടാണ് സകല കാമങ്ങളെയും സാധിക്കുന്നത്. അതുകൊണ്ട് നിങ്ങളും പോയി ഹാലാസ്യനാഥനായ സുന്ദരേശ്വരനെ സേവിച്ച് അനാവൃഷ്ടിമൂലമായിട്ടുള്ള സങ്കടത്തിന് പരിഹാരം ഉണ്ടാക്കുവിൻ എന്നുപറഞ്ഞു.

ദേവപുംഗവന്മാർ അതുകേട്ട് ഏതുപ്രകാരത്തിലാണ് ഞങ്ങൾപോയി ഹാലാസ്യനാഥനെ സേവിച്ചു സന്തോഷിപ്പിക്കേണ്ടതെന്നുകൂടി അരുളിച്ചെയ്യണമെന്ന് എന്നോടപേക്ഷിച്ചു.

ഞാൻ അതുകേട്ട ഉടൻതന്നെ പരമശിവപ്രസാദത്തിനു ഏറ്റവും ഉത്തമമായ സോമവാരവ്രതാനുഷ്ഠാനങ്ങളെ അവർക്കുപദേശിച്ചുകൊടുത്തു. വ്രതപ്രഭാവങ്ങളെക്കേട്ട അത്യന്തം സന്തുഷ്ടന്മാരായ അവർ ഉടൻതന്നെ എന്നോടുയാത്രയുംചോദിച്ചുപുറപ്പെട്ട് ഹാലാസ്യത്തിൽപോയി ഹേമപത്മാകരത്തിൽ ഇറങ്ങി വിധിപ്രകാരം സ്നാനംചെയ്തു, ഭസ്മരുദ്രാക്ഷധാരികളായും അതതിത്തു നിത്യകൃത്യങ്ങൾഎല്ലാം നടത്തി ശിവപ്രീതിക്കു കാരണമായിട്ടുള്ളതും ശിവവ്രതങ്ങളിൽവെച്ചു ഉത്തമമായിട്ടുള്ളതുമായ സോമവാരവ്രതത്തെ അനുഷ്ഠിച്ച് സുന്ദരേശ്വരമൂർത്തിയുടെ സന്നിധിയിൽ അനവധിതവണ സാഷ്ടാംഗപ്രണാമംചെയ്യുകയും സ്തോത്രഗാനങ്ങൾകൊണ്ടു സ്തുതിക്കുകയും ചെയ്തിട്ട വൃഷ്ടി ഉണ്ടാവാനായി വളരെയെല്ലാംപ്രാർത്ഥിച്ചു.

ഉടൻതന്നെ സുന്ദരേശ്വരന്റെ ആജ്ഞപ്രകാരം മധുരമായ സ്വരത്തിൽ, അല്ലയോ ദേവകളേ! വൃഷ്ടിക്കധിപൻ മേഘേന്ദ്രനാണ്. നിങ്ങൾ പോയി അദ്ദേഹത്തോടു സങ്കടംപറഞ്ഞാൽ അനാവൃഷ്ടിമൂലമുണ്ടായിട്ടുള്ള നിങ്ങളുടെ എല്ലാവിധസങ്കടങ്ങളെയും അദ്ദേഹം പരിഹരിക്കും. എന്റെ ആജ്ഞപ്രകാരം അവിടെപ്പോയാൽ നിങ്ങൾക്ക് ഒരിക്കലും കാര്യം സിദ്ധിക്കാതെ ഇരിക്കയില്ല. ദേവലോകത്തിൽ പോകുന്നതിനായി വാഹനാദികളെയും ഞാൻ നിങ്ങൾക്കു നൽകാം എന്നിങ്ങനെ ദേവകൾക്ക് അത്യന്തം സന്തോഷപ്രദമായ ഒരു അശരീരിവാക്യം ആകാശത്തിൽ മുഴങ്ങി.

ഈ ആശ്ചര്യമായ അശരീരിവാക്യംകേട്ട സന്തുഷ്ടചിത്തന്മാരായ ദേവപുംഗവന്മാർ ഉടൻതന്നെ ആകാശമാർഗ്ഗത്തിലൂടെ മേഘേന്ദ്രസന്നിധാനത്തെ പ്രാപിച്ചു. കാലതാമസമെന്യേ ഈ ദേവകളോടുകൂടെ അഗസ്ത്യനും അവിടെയുണ്ടാകുമെന്ന മുൻകൂട്ടി ജ്ഞാനചക്ഷുസ്സുമൂലം മനസ്സിലാക്കീട്ടുണ്ടായിരുന്ന മേഘേന്ദ്രൻ ഇവർ മൂന്നുപേർക്കും ഇരിക്കുന്നതിനായി തന്റെ വീരസിംഹാസനത്തിനു സമീപത്തിൽ അതിമനോഹരങ്ങളും ചെറുതായ മൂന്നുപീഠങ്ങളും ഒരുക്കിയിട്ടിട്ടുണ്ടായിരുന്നു. ചൊല്ലുപ്രകാരം ചെന്നവരും മേഘേന്ദ്രന്റെ അടുക്കൽ എത്തിയ ഉടൻതന്നെ അദ്ദേഹത്തെ ഭക്തിപൂർവ്വംവന്ദിച്ചിട്ട് അവിടെ കിട

ഞാനാണെങ്കിലും തന്റെ ധനം വിട്ടതിനുള്ള വിചാരത്താൽ ആ വിഷയത്തിൽ മൌനമുദ്രയെ ഭഞ്ജിച്ചില്ലെന്നു മാത്രമല്ല താൻ ദേവേന്ദ്രനെക്കാൾ ബലവാനായിട്ടും, തന്റെ രാജ്യത്തിൽ മഴയുണ്ടായില്ലല്ലോ എന്നുവിചാരിച്ച് അല്പം പോലും ചാഞ്ചല്യപ്പെട്ടതും ഇല്ല. ധീരന്മാരായ ഉത്തമപുരുഷന്മാരുടെ സ്വഭാവം ഇങ്ങനെയാണ്. അല്ലയോ മഹർഷിശ്രേഷ്ഠന്മാരെ! അന്നുമുതൽക്കാണ് ദേവേന്ദ്രനും പാണ്ഡ്യഭൂപന്മാരും തമ്മിൽ ശത്രുത്വം ആരംഭിച്ചത്.

മഹർഷിമാർ ഇതുകേട്ട് വീണ്ടും അഗസ്ത്യമഹർഷിയെ നോക്കി, വിരോധകാരണം ഞങ്ങൾക്കു മനസ്സിലായി. മഴയില്ലാത്തതിനു പരിഹാരമായി പാണ്ഡ്യഭൂപൻ പിന്നീടെന്താണു ചെയ്തതെന്നുകൂടി ഞങ്ങൾക്കറിയണമെന്നാഗ്രഹമുണ്ട്; കരുണാശാലിയായ നിന്തിരുവടി അതുംകൂടി ഞങ്ങൾക്കു പറഞ്ഞുതരണമെന്നപേക്ഷിച്ചു.

അഗസ്ത്യമഹർഷി ഇതുകേട്ട്, പാണ്ഡ്യഭൂപതി വിട്ടില്ല. ആ മത്സരത്തിൽ ദേവേന്ദ്രനെത്തന്നെ അദ്ദേഹം തോല്പിച്ചു. അദ്ദേഹം ദേവലോകത്തിൽ നിന്നു വന്നതിനുശേഷം ഒരു നായാട്ടു നിശ്ചയിച്ച്, അനവധി നായാടികളോടും, സൈന്യങ്ങളോടും, നായാട്ടിനു ഉചിതങ്ങളായ വാഹനങ്ങളോടും, ആയുധങ്ങളോടും കൂടെ കാട്ടിലേക്കു പോയി സമീപത്തിലുള്ള വനങ്ങളിൽ എല്ലാം സഞ്ചരിച്ചതിൽ മൃഗങ്ങളെ കിട്ടാത്തതുകൊണ്ട് മൃഗങ്ങളെ അന്വേഷിച്ച് അന്വേഷിച്ച് മലയാചലത്തിൽ എത്തി അവിടെയുള്ള ദുഷ്ടമൃഗങ്ങളെ വേട്ടയാടി മൃഗയാവിനോദത്തിൽ ഉല്ലാസചിത്തനായിരിക്കുമ്പോൾ, പുഷ്കലാവർത്തകം തുടങ്ങിയ നാലുമേഘപ്രധാനികളെയുംകണ്ട് ഭൃത്യന്മാരെക്കൊണ്ട് പിടിച്ചുകെട്ടിച്ചുകൊണ്ടുപോയി കാരാഗൃഹത്തിൽ അടച്ചു.

ദേവേന്ദ്രൻ ഈ വിവരം അറിഞ്ഞ് അത്യന്തം ഉഗ്രമായ അമർഷത്തോടുകൂടെ യുദ്ധസന്നദ്ധനായി മധുരയിൽ എത്തി പാണ്ഡ്യഭൂപതിയെ യുദ്ധത്തിനുവിളിച്ചു.

പാണ്ഡ്യരാജാവായ ഉഗ്രൻ ഇതുകേട്ട്, ഒട്ടുംതന്നെ ഭയവും ചാഞ്ചല്യവും കൂടാതെ ഉടൻതന്നെ സുന്ദരേശസന്നിധാനത്തിൽ പോയി മീനാക്ഷീസമേതനായ മൂലലിംഗത്തെ പ്രദക്ഷിണംവെച്ച് നമസ്കരിച്ച് യുദ്ധത്തിനു പുറപ്പെടാനായി ഒരുക്കിക്കൊണ്ട് വന്നിട്ടുണ്ടായിരുന്ന മീനലാഞ്ഛിതമായ തന്റെ രഥത്തിൽ ആയുധപാണിയായി ആരോഹണംചെയ്ത് ദേവേന്ദ്രന് അഭിമുഖമായി ചെന്നു നിന്നുകൊണ്ട് യുദ്ധം ആരംഭിച്ചു. അവർ അനവധി ദിവ്യാസ്ത്രങ്ങളും അന്യോന്യം വർഷിച്ചു. അവരുടെ ശസ്ത്രാസ്ത്രങ്ങളെക്കൊണ്ട് ഭൂമിയും ആകാശവും ഒന്നുപോലെ മൂടി. ഇടിയും പോലെയുള്ള ജ്യാനാദങ്ങളും, പടഹധ്വനിയും അട്ടഹാസവും മറ്റുംകൊണ്ട് അഷ്ടദിഗ്ഗജങ്ങളുടെ കർണ്ണരന്ധ്രങ്ങൾ പോലും അടഞ്ഞു. പൊടിയിളകി ഭൂമിയും ആകാശവും തിരിച്ചറിയാൻ പാടില്ലാതെ ആയി. സൂര്യബിംബവും മൂടി.

ഉഗ്രപാണ്ഡ്യൻ ജയഭേരിയും മുഴക്കി സകലസൈന്യങ്ങളോടുമൊന്നിച്ചു മധുരാപുരിയിൽ പ്രവേശിച്ചു സുന്ദരേശപാദസ്മരണയോടുകൂടെ രാജ്യഭരണവും നിർവഹിച്ചു നിജമന്ദിരത്തിൽ ഇഷ്ടാനുപൂർവം വസിച്ചു.

യുദ്ധഭൂമിയിൽ നിന്നും ഉഗ്രപാണ്ഡ്യനോടു യുദ്ധത്തിൽ തോറ്റു ദേവലോകത്തേക്കോടിപ്പോയ ദേവേന്ദ്രൻ അവിടെ എത്തിയ ഉടൻതന്നെ, ബന്ധനസ്ഥന്മാരായ മേഘങ്ങളെ വിട്ടയക്കണമെന്നുള്ള അപേക്ഷയോടുകൂടെ ഒരു സന്ദേശപത്രം എഴുതി വിശ്വസ്തനായ ദൂതനെ ഏല്പിച്ചു പാണ്ഡ്യരാജധാനിയിലേക്കയച്ചിട്ടു ഉഗ്രപാണ്ഡ്യൻ പ്രയോഗിച്ച വജ്രംകൊണ്ട് തന്റെ കഴുത്തുപോകാതെ കിരീടം മാത്രം പോയതു ഹാലാസ്യനാഥന്റെ അനുഗ്രഹംകൊണ്ട് തന്നെയെന്നും നിശ്ചയിച്ചു് ഹാലാസ്യസ്മരണയോടുകൂടെ ഉഗ്രപാണ്ഡ്യന്റെ മറുപടിയും പ്രതീക്ഷിച്ചുകൊണ്ട് അമരാവതിയിൽ വസിച്ചു. സന്ദേശവാഹകനായ ദൂതൻ അതിവേഗത്തിൽ മധുരാപുരിയെ പ്രാപിച്ചു ഉഗ്രപാണ്ഡ്യനെക്കണ്ടു വന്ദിച്ച് ദേവേന്ദ്രന്റെ പത്രികയെ അദ്ദേഹത്തിന്റെ കയ്യിൽകൊടുത്തു.

ഉഗ്രപാണ്ഡ്യൻ പത്രികയെ ഇപ്രകാരം വായിച്ചു.

ഓം.

## ശിവമയം.

അല്ലയോ ഭൂലോകചക്രവർത്തിയായ ഉഗ്രപാണ്ഡ്യരാജാവേ! അങ്ങേക്ക മംഗളംഭവിക്കട്ടെ. അങ്ങേക്ക തുല്യനായ ഒരു വില്ലാളി ത്രിലോകത്തിലും ഇല്ലെന്ന ഞാൻ അനുഭവിച്ചുതന്നെ അറിഞ്ഞു. മുഷ്ടിയുദ്ധത്തിനും അങ്ങുതന്നെ ഒന്നാമൻ. ഉത്സാഹത്തിലും അങ്ങെപ്പോലെ ആരും ഇല്ല. വീര്യശൌര്യപ്രതാപങ്ങളുടെ വിളഭൂമിയും ഭവാൻതന്നെ. പരാക്രമശാലിയായിട്ടുള്ള ഗുണസമ്പന്നനായ അവിടത്തെ സഖ്യത്തെ ഞാൻ സർവദാ ഒന്നുപോലെ പ്രതീക്ഷിക്കുന്നു. എന്റെ വിചാരശൂന്യതകൊണ്ടാകുന്നു നമുക്കുതമ്മിൽ പിണക്കത്തിനും യുദ്ധംചെയ്യുന്നതിനും സംഗതിയായതു്. അതിനെപ്പറ്റി ഞാൻ ഏറ്റവും പശ്ചാത്തപിക്കുന്നു. ഗർവിതനായ എന്റെ ഏതെല്ലാം പ്രവൃത്തികൾ അവിടത്തെ അഹിതങ്ങളായിട്ടുണ്ടോ അവയെല്ലാം ഉൽകൃഷ്ടഗുണത്താൽ സഹിച്ചു എന്നെ അവിടത്തെ ആപ്തമിത്രങ്ങളിൽ ഒന്നാമനായി അംഗീകരിച്ചു എന്റെ മേഘങ്ങളെ വിട്ടയച്ചുതരണം. അവിടത്തെ രാജ്യത്തിൽ അവിടുന്ന് വിചാരിക്കുമ്പോൾ എല്ലാം വർഷം ഉണ്ടാകും. ഈ ഭാരം ഞാൻ കയ്യേറ്റു.

ഉഗ്രപാണ്ഡ്യൻ മേൽപ്രകാരം എഴുത്തു വായിച്ചുംവെച്ചു് ഞാൻ ദേവേന്ദ്രന്റെ വാക്കിനെയും വിശ്വസിച്ചു മേഘങ്ങളെ വിട്ടയക്കയില്ല. വേണ്ടുന്ന കാലങ്ങളിൽ എല്ലാം ആവശ്യത്തിന്ന തക്കവണ്ണം വർഷിച്ചുകൊള്ളാ

യസ്യകേശരപൃഷ്ഠിതോ സ്യാസ്യസ്വവംശോസന്ധിതഃ
കക്ഷൈസമുദ്രാസപ്തപിതന്യൈതോയത്മനോനമഃ"

ഈ ശ്ലോകങ്ങളെ ചൊല്ലിയതിൽപ്പിന്നെ വേദമന്ത്രോച്ചാരണങ്ങളോടുകൂടെ ഉത്തമതീർത്ഥത്തിൽ സ്നാനം ചെയ്യണം. ഇപ്രകാരമാണ് സ്നാനവിധി.

സ്നാനാനന്തരം വ്രതകർത്താവ്, സമാഹിതമാനസനും, ശുചിയും, കാമക്രോധാദികളാകുന്ന പൈശുന്യദോഷരഹിതനും, ശുഭ്രവസ്ത്രധാരിയും ആയിട്ട് ചെത്തി പിച്ചിപ്പൂ, മുല്ലപ്പൂ, പുന്നാഗപ്പൂ മുതലായ വെളുത്ത കുസുമങ്ങളും താമരപ്പൂക്കളും, വില്വത്തിൻപുഷ്പങ്ങളും വില്വപത്രങ്ങളും മറ്റും പറിച്ചു കൊണ്ടുവന്ന് അവയെക്കൊണ്ടും, തിലം, അക്ഷതം ഇവകളെക്കൊണ്ടും ശ്രീ ഹാലാസ്യനാഥനായ പ്രഭുവും ആയ ശങ്കരനെ പൂജിക്കണം. ദീക്ഷിതന്മാരല്ലാത്ത വിപ്രന്മാർക്കും ക്ഷത്രിയ വൈശ്യാദികൾക്കും മൂലലിംഗ പൂജനം ചെയ്യുന്നതിന് അവകാശമില്ല. ദീക്ഷിതന്മാരായ വിപ്രന്മാർമാത്രമേ മൂലമന്ത്രപ്രകാരത്തിൽ മൂലലിംഗത്തെ പൂജിക്കാൻ വിധിയുള്ളൂ. ദീക്ഷിതന്മാരല്ലാത്ത ബ്രാഹ്മണർക്കും, മറ്റു ജാതികൾക്കും ബാഹ്യലിംഗങ്ങളിൽ കുസുമാക്ഷതങ്ങളെ അർച്ചിച്ചു ഭക്തിയായി പൂജിക്കുന്നതിന് വിരോധം ഇല്ല. അവർ പൂജാദ്രവ്യങ്ങളെ ദീക്ഷിതന്മാരായ ബ്രാഹ്മണരെ ഏല്പിച്ച് മൂലലിംഗത്തെ പൂജിപ്പിച്ചുകൊള്ളണം.

സോമവാരങ്ങളിൽ ഒന്നേടം മാത്രം ഭക്ഷണം കഴിക്കുകയാകുന്ന വ്രതത്തോടുകൂടിയവൻ മദ്ധ്യാഹ്നകാലത്തിൽ ശിവപൂജയെ നിർവഹിച്ചുകൊള്ളണം. രാത്രിയിൽ ഉണ്ണുന്ന വ്രതത്തോടുകൂടിയവനും മുഴുവനും ഉപവാസംതന്നെ എന്നുള്ള വ്രതത്തോടുകൂടിയവനും രാത്രികാലത്തിൽ പരമശിവനെ പൂജിക്കാൻ പാടുള്ളൂ. [illegible] എല്ലാ മന്ത്രങ്ങളിൽവെച്ചും ശ്രേഷ്ഠമായത് പഞ്ചാക്ഷരമന്ത്രവും, എല്ലാ പുഷ്പങ്ങളിലും പത്രങ്ങളിലുംവെച്ച് ശ്രേഷ്ഠമായത് വില്വപത്രവും ആകയാൽ, മനുഷ്യരായ എല്ലാ ഭക്തന്മാരും പഞ്ചാക്ഷരം ജപിച്ചും വില്വപത്രങ്ങൾ അർച്ചിച്ചും പരമശിവനെ പൂജിച്ചുകൊള്ളേണ്ടതാകുന്നു.

സപ്തകോടി മഹാമന്ത്രങ്ങളും, ഹാലാസ്യനാഥനായ പരമശിവൻ്റെ മുഖപത്മത്തിൽനിന്നും പുറപ്പെട്ടതുതന്നെയെങ്കിലും, അവയെല്ലാറ്റിലും പഞ്ചാക്ഷരമന്ത്രത്തിൻ്റെ പതിനാറിൽ ഒരു പങ്കുപോലും മഹത്വമില്ല. ദീക്ഷിതനോ അദീക്ഷിതനോ മറ്റു വല്ലവിധത്തിൽ ഉള്ളവനോ ആരുതന്നെയായിരുന്നാലും മോക്ഷദായകമായ പഞ്ചാക്ഷരമന്ത്രത്തെ വിധിപ്രകാരം ജപിക്കുന്നവൻ തീർച്ചയായിട്ടും ശിവൻ്റെ കിങ്കരനായിത്തീരുമെന്നുള്ളതിനു യാതൊരു വ്യത്യാസവും ഇല്ല. ബ്രഹ്മഹത്യ ശിശുഹത്യ മുതലായ പഞ്ചമഹാപാതകങ്ങളും അനേകം ഉപപാതകങ്ങളും ചെയ്തിട്ടുള്ള ഒരുത്തൻതന്നെ ആയിരുന്നാലും പഞ്ചാക്ഷരമന്ത്രത്തെ വിധിപ്രകാരം ജപിച്ചെങ്കിൽ അവൻ സർവ്വപാപവിനിർമ്മുക്തനായി ഉൽകൃഷ്ടഗതിയെ പ്രാപിക്കും. പാപമാകുന്ന പഞ്ഞിക്കെട്ടിന് പഞ്ചാക്ഷരമന്ത്രമെല്ലാം അഗ്നിയാണ്. യഥാർത്ഥ

കാമമോക്ഷങ്ങൾ സാധ്യമാക്കുന്നതിനു പഞ്ചാക്ഷരമന്ത്രംപോലെ സുഗമമായ വഴി മറ്റൊന്നുംതന്നെയില്ല. അതുകൊണ്ടു ഇഹപരസൗഖ്യങ്ങളും മുക്തിയും വേണമെന്നാഗ്രഹിക്കുന്നവർ എല്ലാം അത്യന്തം ശ്രേഷ്ഠവും കല്യാണകരവും, പരമാർത്ഥജ്ഞാനോദയത്തിനു മൂലകാരണമായി ഭവിക്കുന്നതുമായ പഞ്ചാക്ഷര മന്ത്രത്തെ കഴിയുന്നിടത്തോളവും ജപിച്ചുകൊണ്ടിരിക്കേണ്ടതാകുന്നു. 'നമശ്ശിവായ' എന്നുള്ള പഞ്ചാക്ഷരമന്ത്രത്തെ 'നമശ്ശിവായൈ' എന്നു സ്ത്രീലിംഗമായി ജപിച്ചാൽ അതു ദേവീപരമായിട്ടും തീരും. ലിംഗവ്യത്യാസം ചെയ്താൽ ശിവശിവമാരെ ഒന്നുപോലെ പൂജിക്കുന്നതിനു ഉപയുക്തമായ ഈ പഞ്ചാക്ഷരമന്ത്രത്തെ ജപിച്ചു വില്വപത്രങ്ങൾ കൊണ്ടർച്ചിച്ചാൽ ശിവസായൂജ്യമുണ്ടാകുമെന്നുള്ളതിനു സംശയമൊന്നും പറവാനുമില്ല.

അല്ലയോ മുനിശ്രേഷ്ഠന്മാരേ! വില്വപത്രത്തെ സ്പർശിക്കയോ, ദർശിക്കയോ, വന്ദിക്കയോ എന്തെങ്കിലും ഒന്നു ചെയ്താൽ രാവും പകലും ഒഴിവില്ലാതെ ചെയ്ത പാപങ്ങളും നശിച്ചുപോകും. അന്ത്യകാലത്തിങ്കൽ കൂവളച്ചുവട്ടിൽനിന്നും മണ്ണുവാരി സർവ്വഗാത്രങ്ങളിലും പൂശുന്നവരായാൽ മരണാനന്തരം അവർക്കു ശ്രേഷ്ഠമായ ഗതി ഉണ്ടാകും. പന്ത്രണ്ടുദിവസം നിരാഹാരനായി വില്വവൃക്ഷച്ചുവട്ടിൽ ഇരുന്നാൽ ബ്രഹ്മഹത്യാദികളായ പാപങ്ങളും ഇല്ലാതാകും. ഭ്രൂണഹത്യാദോഷശാന്തിക്കു നിരാഹാരനായി മൂന്നുദിവസം വില്വവൃക്ഷച്ചുവട്ടിലിരുന്നു ആയിരം ഉരു ശിവനാമങ്ങളെ ജപിച്ചാൽ മതിയാകുന്നതാണു്. അഖണ്ഡങ്ങളായിരിക്കുന്ന വില്വപത്രങ്ങളെക്കൊണ്ടു് സോമവാരത്തുനാളിൽ സന്ധ്യാസമയത്തു സോമസുന്ദരനെ പൂജിക്കുന്നവന്റെ ബ്രഹ്മഹത്യാദോഷങ്ങൾപോലും നശിച്ചുപോകും. മാതൃഹന്താവും പിതൃഹന്താവും എന്നല്ല സർവ്വ പാതകങ്ങൾ ചെയ്തവനും വില്വദലങ്ങൾകൊണ്ടു് പരമശിവനെ പൂജിക്കുക എന്ന ഏകകൃത്യംകൊണ്ടു് പാപവിമുക്തനാകാതെയിരിക്കയില്ല. വില്വദളങ്ങളെക്കൊണ്ടു് ഭക്തിപൂർവം ചന്ദ്രശേഖരനെ പൂജിക്കുന്നവൻ സർവ്വപാപനിർമ്മുക്തനാകുന്നതു കൂടാതെ പരമപദത്തെ പ്രാപിക്കയും ചെയ്യും. ഉണങ്ങിയതും, പഴകിയതുമായ വില്വപത്രങ്ങൾ ഉപയോഗിച്ചു് ശിവഭഗവാനെ പൂജിച്ചാലും സർവ്വപാപവിനിർമുക്തിയുണ്ടാകുന്നതാണു്. പുഴുക്കുത്തുവീണതും, ചിലന്തിവല പറ്റിയതും തനിയേ അടർന്നുവീണതുമായ വില്വപത്രങ്ങൾ ശിവപൂജക്കു കൊള്ളുന്നതല്ല. അതുകൊണ്ടു് മേൽപ്പറഞ്ഞ ദോഷങ്ങൾ യാതൊന്നും ഇല്ലാത്തതായ വില്വപത്രങ്ങൾകൊണ്ടു് വേണം ശിവപൂജ ചെയ്യേണ്ടതു്. പരമശിവപൂജയ്ക്കായി ആരംഭിക്കേണ്ടതു്, കയ്യും കാലും കഴുകി ശുദ്ധമാക്കി ദേഹത്തിൽ ഭസ്മരുദ്രാക്ഷാദികൾ ധരിച്ചു്, പ്രാണായാമം, സങ്കല്പം, പുണ്യാഹം ഇവയും, പൂജാകർമ്മം നിർവിഘ്നമായി നിറവേറുന്നതിനായി ഗണപതിപൂജയും ചെയ്തതിന്റെ ശേഷം സോമസുന്ദരനും, സോമേശനും സോമ (വെള്ളം) സോമ (ചന്ദ്ര)വിഭൂഷണനും ആയ ശിവന്റെ സന്നിധിയെ പ്രാപിച്ചു അഞ്ജലിബദ്ധനായി നിന്നുകൊണ്ടു് താൻ നിന്തിരുവടിയുടെ അനേ

ഇപ്രകാരം സോമവാരവ്രതത്തെ അനുഷ്ഠിക്കാൻപോകുന്നു എന്നിങ്ങനെ പ്രാൎത്ഥിച്ചതിന്റെശേഷം വേണ്ടതാകുന്നു.

മേല്പ്രകാരമുള്ള പ്രാൎത്ഥനയോടും, കൂപ്പുകയ്യോടുംകൂടെ ചന്ദ്രചൂഡന്റെ സന്നിധിയിൽ ഇരുന്നുകൊണ്ട്, അചഞ്ചലമാനസനായി ഭക്തിയോടും ധ്യാനാദികളായിരിക്കുന്ന ഉപചാരങ്ങളോടും, കൂടെ ശങ്കരീ ശങ്കരന്മാരെ വിധിപ്രകാരം പൂജിക്കണം ഇങ്ങനെ പൂജിച്ചാൽ ഭോഗമോക്ഷങ്ങൾ തീൎച്ചയായും ഉണ്ടാകും.

സൂൎയ്യകോടിപ്രകാശകനായും, കോടിശീതാംശുശീതളനായും, പഞ്ചാസനസമാസീനനായും, പഞ്ചവക്ത്രനായും, പതല്പനായും, പതിനഞ്ചു കണ്ണുകളോടും, ത്രിശൂലം, പരശു, ഖഡ്ഗം വജ്രം, അഭയം, പാശം, നാഗം, അങ്കുശം, ഘണ്ട, അഗ്നി ഇവകളാൽ ശോഭായമാനങ്ങളായ പത്തു കൈകളോടുകൂടിയവനായും, നാഗയജ്ഞോപവീതനായും, ദിവ്യാംബരങ്ങളാലും, ദിവ്യഗന്ധങ്ങളാലും, ദിവ്യപുഷ്പങ്ങളാലും, വിരാജിതനായും, മുത്തുമാല, തോൾവള, കിരീടം, കുണ്ഡലം മുതലായ ആഭരണങ്ങളാൽവിഭൂഷിതനായും ഇരിക്കുന്ന, ലോകഗുരുവായ മഹാദേവന്റെ പതിനാറുവയസ്സു പ്രായംതോന്നിക്കുന്നതായ സോമസുന്ദര സ്വരൂപത്തെ മനോന്മണിയായ മീനാക്ഷീദേവിയുടെ കോമളവിഗ്രഹത്തോടുകൂടെ സ്വയംഭൂതമായിരിക്കുന്ന മഹാലിംഗത്തിൽ ധ്യാനിക്കുകയും, ധ്യാനോപചാരാൎത്ഥമായി താഴെവരുംപ്രകാരമെല്ലാം അപേക്ഷിക്കുകയും ചെയ്തുകൊണ്ടുവേണം പുഷ്പങ്ങൾകൊണ്ടും മറ്റും സുന്ദരമൂൎത്തിയെ പൂജിക്കേണ്ടത്.

അതായതു:—അദ്യമേതന്നെ അല്ലയോ മഹേശ്വര! അങ്ങ് ദയവു ചെയ്ത് മനോന്മണിയായ മീനാക്ഷിയോടുകൂടെ ഇവിടെ എഴുന്നെള്ളിയാലും എന്നിങ്ങനെയുള്ള അൎത്ഥത്തോടുകൂടിയതായ,

ആഗച്ഛ കൃപയാശംഭോ! മനോന്മന്യാമഹേശ്വര!
എന്ന ശ്ലോകംചൊല്ലി ദേവനെ ആവാഹനംചെയ്യണം.

അനന്തരം; അല്ലയോ കദംബവനവാസിയായ വിരൂപാക്ഷദേവ! അങ്ങേയ്ക്കായിക്കൊണ്ടു നമസ്കാരം. അല്ലയോ കരുണാനിധേ! മനോഹരമായ രത്നസിംഹാസനം അവിടത്തേയ്ക്കു ഞാൻ ഇതാ തരുന്നു എന്ന് അൎത്ഥമുള്ളതായ,

'വിരൂപാക്ഷ! നമസ്തുഭ്യം കദംബവനവാസിനേ!
രത്നസിംഹാസനംചാരു ദദാമി കരുണാനിധേ!'
എന്ന ശ്ലോകംചൊല്ലി ആസനം നല്കണം.

അതിന്റെശേഷം സൎവ്വമംഗളങ്ങൾക്കും മംഗളരൂപനും, ഉമാദേവിയോടുകൂടിയവനും ദേവനും ആയ അങ്ങേയ്ക്കായിക്കൊണ്ടുനമസ്കാരം അല്ലയോ ശ്രീഹാലാസ്യനിവാസിനേ! ഞാൻ ഇതാ അവിടത്തേയ്ക്കു പാദ്യം നൽകുന്നു. എന്ന താല്പൎയ്യത്തോടുകൂടിയ.

“പ്രതിഷ്ഠാപാപനാശാർത്ഥം പ്രത്യക്ഷഫലസിദ്ധയേ
പ്രദക്ഷിണം കരോമീശ! പ്രസീദ പരമേശ്വര!”

എന്നുള്ള ശ്ലോകം ചൊല്ലി ദേവനെ പ്രദക്ഷിണം വയ്ക്കണം.

അതിൽപ്പിന്നെ —

“നമസ്തേ ഭവായ ദേവായ ശംഭവേ! ശങ്കരായ ച
നമോ മഹാദേവ്യാനാഥായ സച്ചിദാനന്ദമൂർത്തയേ.”

എന്ന ശ്ലോകം ചൊല്ലി ദേവനെ നമസ്കരിക്കണം.

അതിന്റെശേഷം പരമേശ്വരീപരമേശ്വരന്മാരുടെ ഓരോ അംഗങ്ങളെയും പൂജിക്കണം. അംഗപൂജകൊണ്ട് പ്രതിമകൾക്ക് സാന്നിദ്ധ്യങ്ങളും കിട്ടും. അംഗപൂജചെയ്യേണ്ട വിധിയും ഇന്നപ്രകാരമെന്ന നിങ്ങൾക്ക പറഞ്ഞുതരാം.

“ഓംഭവാന്യൈനമഃ” “ഓംഭവായനമഃ” എന്നിങ്ങനെമന്ത്രംജപിച്ചു പാദങ്ങളെയും. “ഓംജഗന്മാത്രേനമഃ” ഓംജഗൽപിത്രേനമഃ എന്നുജപിച്ച് ജാനുക്കളെയും, ഓംരുദ്രാണ്യൈനമഃ ‘ഓംരുദ്രായനമഃ, എന്നീമന്ത്രങ്ങൾജപിച്ചു’ ഊരുക്കളെയും, ഓംഭദ്രായൈനമഃ ഓംഭദ്രായനമഃ എന്നീ മന്ത്രങ്ങൾചൊല്ലി ജഘനങ്ങളെയും ഓം കാളൈന്യൈനമഃ ഓംകാലാന്തകായനമഃ എന്നുചൊല്ലി കടിപ്രദേശത്തെയും, ഓം നാഗേന്ദ്രകന്യായൈനമഃ ഓം നാഗേന്ദ്രാഭരണായനമഃ എന്നുജപിച്ചു നാഭിദേശങ്ങളെയും,ഓംസ്കന്ദപ്രിയായൈനമഃ ഓം സ്തവ്യായനമഃ എന്നുള്ള മന്ത്രം ഉച്ചരിച്ച് സ്തനങ്ങളെയും, ‘ഓം ഭവൈന്യൈനമഃ, ഓംഭവനാശനായനമഃ, എന്നുജപിച്ച് ഉദരങ്ങളെയും, ഓം കംബുകണ്ഠായൈനമഃ ഓം കാലകണ്ഠായനമഃ എന്നുചൊല്ലി കണ്ഠങ്ങളെയും, ഓം മായായൈനമഃ ഓം മഹേശായനമഃ എന്നു ജപിച്ചുകൊണ്ട് മുഖങ്ങളെയും, ഓം ലളിതായൈനമഃ, ഓംമദനപ്രിയായനമഃ എന്നുചൊല്ലി ലലാടങ്ങളെയും, ഓം ശിവായൈനമഃ ഓം ശിവായനമഃ എന്നു ജപിച്ചുകൊണ്ട് ശിരസ്സുകളെയും പൂജിക്കണം. പിന്നെ, ഓം പ്രണതാർത്തിഹരായൈനമഃ ഓം പ്രണതാർത്തിഹരായനമഃ എന്നു ജപിച്ചുകൊണ്ട് സർവാംഗങ്ങളെയും ഒന്നായും പൂജിക്കണം.

ശിവാശിവന്മാരുടെ പാദംമുതലായ ഓരോ അവയവങ്ങളെയും മേല്പറഞ്ഞ പ്രകാരത്തിലുള്ള ഓരോ മന്ത്രങ്ങൾചൊല്ലി പൂജിക്കുമ്പോൾ, ഞാൻ പാദങ്ങളെ പൂജിക്കുന്നു. ഞാൻ ജാനുക്കളെ പൂജിക്കുന്നു എന്നിങ്ങനെ ശിരസ്സുവരെയും അപ്പോഴപ്പോൾ പൂജിക്കുന്ന അവയവങ്ങളിൽ ഇന്ന അവയവം പൂജിക്കുന്നു എന്നു ധ്യാനിക്കുകയും ചെയ്തുകൊള്ളണം.

പിന്നെയുംപിന്നെയും ഇങ്ങനെ മുൻപറഞ്ഞ നാമജപങ്ങളോടും അവയവധ്യാനത്തോടുംകൂടെ അവയവപൂജയെ ചെയ്തതിന്റെശേഷം ഓം മഹാദേവായ, ഓം മഹേശ്വരായ ഓം ശങ്കരായ, ഓം വൃഷഭധ്വജായ, ഓം ശൂലിനേ, ഓം കാമാന്തകായ, ഓം ദേവദേവായ, ഓം ശ്രീകണ്ഠായ, ഓം ഈശ്വരായ, ഓം അംബികാനാഥായ, ഓം ഭദ്രായ, ഓം ശിവായ, എന്നീ പന്ത്ര

ഷ്ടനാമങ്ങളെയും ജപിച്ചുകൊണ്ടു ഉദ്വൎത്തനവും, വില്വപത്രാക്ഷതാൎച്ചനവും ചെയ്യണം.

ഇപ്രകാരം ശങ്കരനെ പൂജിക്കുന്നവൎക്ക് സൎവകാമാൎത്ഥസാധനസിദ്ധിയും ആയുരാരോഗ്യാഭിവൃദ്ധികളും ഉണ്ടാകുമെന്നു മാത്രമല്ല അപമൃത്യുതുടങ്ങിയ ദോഷങ്ങൾ യാതൊന്നും തീണ്ടുകപോലും ചെയ്യുന്നതല്ല. അതുകൊണ്ടു സൎവൈശ്വൎയ്യങ്ങളും, സമൃദ്ധിയായി ദാനംചെയ്യുന്ന ജഗന്നാഥനായ സോമനാഥ! നിന്തിരുവടി എന്റെ ദാരിദ്ര്യങ്ങളെ ഉന്മൂലനാശംചെയ്തു അനുഗ്രഹങ്ങളെ നിറവേററിത്തരണമേ! നിറവേററിത്തരണമേ! എന്നു അൎത്ഥത്തോടുകൂടിയ,

“സോമനാഥ! ജഗന്നാഥ! സൎവൈശ്വൎയ്യസമൃദ്ധിദ!
മമദാരിദ്ര്യമുന്മൂല്യ കാമാൻപൂരയപൂരയ.”

എന്ന ശ്ലോകംചൊല്ലി പ്രാൎത്ഥിച്ചിട്ട്, അംബികാപതിയായിരിക്കുന്ന ദേവനെ അൎച്ചിക്കണം. വീണ്ടും മേൽ കാണിച്ചിരിക്കുന്ന അഷ്ടനാമങ്ങൾ ചൊല്ലി പൂജിക്കണം.

അതിന്റശേഷവും, ശിവായ, രുദ്രായ, പശുപതയെ, നീലകണ്ഠായ, മഹേശ്വരായ, ഹരികേശായ, വിരൂപാക്ഷായ, കപർദ്ദിനെ, പ്രമഥാധിപായ, സമസ്തവിദ്യാനാഗീനായകായ, സദാശിവായ, എന്നിങ്ങനെയുള്ള ശിവപര്യായങ്ങളെ ഉച്ചാരണം ചെയ്തിട്ട്, അദ്ദേഹത്തെ പൂജിക്കണം.

അതിന്റെ ശേഷം അകാരാദിശ്ശിനായി ഗ്രഹനക്ഷത്രമാലിയായി, സുരസിദ്ധനിഷേവിതനായിട്ടിരിക്കുന്ന പരമശിവ! ഞാൻ അങ്ങേയ്ക്കായി ഇതാ അൎഘ്യം നൽകുന്നു എന്നിങ്ങനെയുള്ള പ്രാൎത്ഥനയോടുകൂടെ അൎഘ്യത്രയങ്ങളെയും നൽകി സോമസുന്ദരനെ പ്രാൎത്ഥിക്കണം.

അതിന്റശേഷം, അല്ലയോ മഹേശ്വര! അറിവില്ലാത്തവനായ ഞാൻ എന്തെങ്കിലും കുറവെങ്കിലും നിന്തിരുവടിയുടെ പ്രസാദത്തിനായി ചെയ്തിട്ടുള്ള കൎമ്മങ്ങളിലുള്ള തെററുകളെ നിന്തിരുവടി സഹിച്ചു പിതാവുപുത്രനെ എന്നപോലെ അടിയനെ രക്ഷിക്കണമേ എന്നുള്ള പ്രാൎത്ഥനയോടുകൂടെ പൂജയെ ഉപസംഹരിക്കണം.

മേല്പറഞ്ഞ വിധിപ്രകാരം സോമവാരദിവസം പരമശിവനെ പൂജിക്കുന്ന സോമവാരവ്രതക്കാരൻ, വിദ്യാൎത്ഥിയായിരുന്നാൽ അവൻ വിദ്യയേയും ധനാൎത്ഥിയായിരുന്നാൽ ധനത്തെയും, പുത്രാൎത്ഥിയായിരുന്നാൽ പുത്രനേയും, ജായാൎത്ഥിയായിരുന്നാൽ അവൻ ജായയേയും, രാജ്യാൎത്ഥിയായിരുന്നാൽ രാജ്യത്തെയും, മോക്ഷാൎത്ഥിയായിരുന്നാൽ അവൻ മോക്ഷത്തെയും അതിവേഗത്തിൽ പ്രാപിക്കപ്പെടും. എന്നുതന്നെയല്ല അവന്റെ എല്ലാ ഇഷ്ടങ്ങളും കാലതാമസമെന്യേ കൈക്കൂടുകയും ചെയ്യും.

അതുമല്ലാതെ ഈ സോമവാരവ്രതവിധിയെ പഠിക്കുന്നവരും, കേൾക്കുന്നവരുംകൂടെ സൎവ്വപാപവിമുക്തന്മാരും സമ്പന്നന്മാരും ആയി ഭവിക്കുന്നതാണ്.

൧൭-ാം—അദ്ധ്യായം സോമവാരവ്രതവിധി
സമാപ്തം.

---

# ഹാലാസ്യമാഹാത്മ്യം.

## കേരളഭാഷാഗദ്യം.

### ൧൮-ാം അദ്ധ്യായം.

### സോമവാരവ്രതോദ്യാപന വിധി





വീണ്ടും അഗസ്ത്യമഹർഷി വസിഷ്ഠാദികളായ മുനിപുംഗവന്മാരോട്, അല്ലയോ യതിസത്തമന്മാരെ! ഇനി ഞാൻ നിങ്ങൾക്കു സോമവാരവ്രതോദ്യാപനവിധികൂടി പറഞ്ഞുതരാം, കേട്ടുകൊള്ളുവിൻ. എന്നിങ്ങിനെ പറഞ്ഞിട്ട് താഴെവരുമാറു് വ്രതോദ്യാപനവിധിയെപ്പററിപ്പറയാൻതുടങ്ങി.

അല്ലയോ മഹർഷിശ്രേഷ്ഠന്മാരേ! സോമവാരവ്രതം അനുഷ്ഠിക്കുന്നവർ എല്ലാം യഥാശക്തി വ്രതോദ്യാപനവും ചെയ്യണം. സോമവാരത്തുന്നാൾ വിത്തശാഠ്യംകൂടാതെ ന്യായമായി ആൎജ്ജിച്ച ദ്രവ്യം ചിലവാക്കി പരമശിവനെ ധവളാംബരങ്ങൾ, ഗന്ധപുഷ്പങ്ങൾ നൈവേദ്യസാധനങ്ങൾ മുതലായവകൊണ്ട് പൂജിക്കുന്നവൎക്കു മറെറാരുജന്മം ഒരിക്കലും ഉണ്ടാവുന്നതല്ല. തിങ്കളാഴ്ചനാളിൽ ശിവക്ഷേത്രം അടിച്ചുവാരി ഗോമയമിട്ടു തളിക്കുന്നവരുടെ അഭീഷ്ടങ്ങൾ എല്ലാം സാധിക്കുമെന്നുമാത്രമല്ല അവർ അവസാനത്തിൽ പരമേശസാമീപ്യം ലഭിക്കുകയും ചെയ്യും. വിചിത്രവസ്ത്രങ്ങളെക്കൊണ്ട് സോമവാരത്തുന്നാൾ ശിവക്ഷേത്രം അലങ്കരിച്ചാലും മേല്പ്രകാരമുള്ള ഗതികിട്ടും. അതുപോലെതന്നെ സോമവാരദിവസം അഭിഷേകദ്രവ്യങ്ങൾ വഹിക്കുന്നതായ സോമസുന്ദരലിംഗപ്രാസാദത്തിന്റെ അകവും പുറവും ഒന്നുപോലെതേച്ചുകഴുകി, ഗന്ധപങ്കവിലേപനംചെയ്തു് സുഗന്ധദ്രവ്യങ്ങൾകൊണ്ട് ധൂപിക്കുന്നവരുടെയും പാപങ്ങൾ എല്ലാം നശിച്ചുപോകും എന്നുമാത്രമല്ല അവർക്ക് കാമലബ്ധിയും മോക്ഷവും ഉണ്ടാകുന്നതുമാണ്. തിങ്കളാഴ്ചദിവസം സോമസുന്ദരലിംഗം തൈലംകൊണ്ടോ നെയ്യുകൊണ്ടോ കേരി

യോടുകൂടെ അഭിഷേകംചെയ്യുന്നവൻ ഏററവും ധനവാനാകം, പഞ്ചഗവ്യാഭിഷേകംചെയ്താൽ പൂർവ്വപാപങ്ങൾപോലും നശിച്ചുപോകം. ക്ഷീരാഭിഷേകം ചെയ്താൽ ശത്രുനാശവും ഐശ്വര്യവും ഉണ്ടാകം. തയിർകൊണ്ടഭിഷേകിച്ചാൽ അങ്ങനെ ചെയ്യുന്നവൻ എല്ലാ ഗുണങ്ങളും തികഞ്ഞവനായിത്തീരം. കറുത്തപശുവിന്റെ നെയ്യുകൊണ്ട് തിങ്കളാഴ്ചനാളിൽ സോമസുന്ദരലിംഗാഭിഷേകം ചെയ്യുന്നവന് ഇഹത്തിൽ എല്ലാ മഹാഭോഗങ്ങളെയും നിഷ്പ്രയാസം അനുഭവിക്കുന്നതിനും പരത്തിൽ സായുജ്യമുക്തിയിൽ സുഖിക്കുന്നതിനും സംഗതിയാകം. തേൻകൊണ്ടഭിഷേകംചെയ്യുന്നവൻ യശഃപ്രതാപപന്നനാം, ശർക്കരകൊണ്ടഭിഷേകംചെയ്യുന്നവൻ ദുഃഖവിഹീനനാം, കരിമ്പിൻനീർകൊണ്ടഭിഷേകംചെയ്യുന്നവൻ, സർവ്വാഭീഷ്ടസിദ്ധികളോടുകൂടിയവനാം, ലാംഗലീ, കദളി, ചൂതം, പനസം ഇവകളുടെ പക്വങ്ങൾ പിഴിഞ്ഞുള്ള രസവും ഗുളവുംകൂടി ചേർത്തഭിഷേകംചെയ്യുന്നവൻ യാതൊരു സംശയവും കൂടാതെ ഭൂലോകചക്രവർത്തിയായും, ഗന്ധോദകംകൊണ്ടഭിഷേകംചെയ്യുന്നവൻ ആരോഗ്യഗാത്രനായും, നമകാദി മന്ത്രജപംകൊണ്ടു പവിത്രമാക്കപ്പെട്ടതായ കുംഭജലംകൊണ്ടഭിഷേകംചെയ്യുന്നവൻ സർവ്വകാമലബ്ധിയോടുകൂടിയവനായും ഭവിക്കുന്നതാണ്.

സോമവാരദിവസം ചന്ദനംകൊണ്ട് പരമശിവലിംഗം ലേപനംചെയ്യുന്നവന് ഭോഗഭാഗ്യവും, വസ്ത്രാഭരണങ്ങൾകൊണ്ട് പരമശിവലിംഗം അലങ്കരിച്ച്, നല്ല പുഷ്പങ്ങൾകൊണ്ട് പൂജിക്കുന്നവന് ശിവസാരൂപ്യവും, വില്വപത്രങ്ങൾകൊണ്ട് പൂജിക്കുന്നവന് സർവ്വസിദ്ധിയും ഉണ്ടാകം.

സോമവാരത്തിൻനാളിൽ ധൂപദാനംചെയ്യുന്നവൻ അതേവരേയും ചെയ്തിട്ടുള്ള സകല അപരാധങ്ങളേയും നശിക്കും. അന്നേദിവസം നെയ്യ്‌വിളക്കുകൊളുത്തിയാൽ വിത്തവും തേജസ്സും വർദ്ധിക്കുകയും, ഭക്ഷ്യഭോജ്യാദിനൈവേദ്യങ്ങളെ അർപ്പിക്കുകിൽ രാജത്വം ലഭിക്കുകയും, കർപ്പൂരതാംബൂലപൂഗാർപ്പണംകൊണ്ട് ദർപ്പകനെപ്പോലെ സുന്ദരനായിത്തീരുകയും, അന്നം, ഗുളം, പായസം, ശർക്കര, തിലം, ഫലങ്ങൾ, അക്ഷതം, വില്വപത്രം, കോതമ്പ്, യവം, ശാല്യാദികളായിരിക്കുന്ന തണ്ഡുലങ്ങൾ, പുഷ്പങ്ങൾ മുതലായവകൊണ്ടു ശിവലിംഗപൂരണം ചെയ്യുന്നവൻ ചക്രവർത്തിയായും ഭവിക്കും. കൂടാതെ അവന് അവൻ നൽകിയ അന്നതണ്ഡുലങ്ങൾ എത്രയുണ്ടോ അത്രയുംകോടിയുഗത്തോളം ശിവലോകവാസസൌഖ്യം അനുഭവിക്കുകയും ചെയ്യും. സോമവാരത്തുന്നാളിൽ ശിവലിംഗവും വേദികയും കർപ്പൂരയുക്തമായ ചന്ദനച്ചാറുകൊണ്ടു വിലേപനം ചെയ്തിട്ട് പുഷ്പമാലകൊണ്ടലങ്കരിച്ച് കൂവളത്തിലകൾകൊണ്ടും പൂക്കൾകൊണ്ടും പൂജിച്ചാലുണ്ടാകുന്ന ഫലം ചില്ലറയൊന്നുമല്ല. ദിവസംപ്രതിയും സോമസുന്ദരമഹാലിംഗത്തെ പൂജിക്കുന്നത് ഉത്തമവും മഹാപുണ്യപ്രദങ്ങളായിരിക്കുന്ന ഗ്രഹണാദി വിശേഷ ദിവസങ്ങളിൽ ശിവലിംഗപൂജനം ചെയ്യുന്നത് അത്യുത്തമവും സോമവാരത്തുന്നാളിൽ ശിവലിംഗത്തെ പൂജിക്കുന്നത് അത്യുത്തമോത്തമവും ആകുന്നു. മററുദിവസങ്ങളിൽ ചെയ്യുന്ന യാതൊരുപൂജയും സോമവാരത്തു

നായം ചെയ്യുന്ന പൂജയുടെ ഒറുറുദ്രായിരത്തിൽ ഒരംശംപോലും ഫലമില്ല. ഏതിനധികം പറയുന്നു; ശക്തിക്കനുസരണമായി സോമവാരവ്രതം അനുഷ്ഠിയ്ക്കുന്ന ഏതൊരുത്തനും ഇഹത്തിൽ ഐശ്വര്യധനധാന്യാദിസുഖങ്ങളോടും കൂടി നിവസിക്കയും പരത്തിൽ പരമാനന്ദഗതിയെ പ്രാപിക്കയും ചെയ്യും. സോമവാരത്തുന്നാളിൽ ഭക്തിയോടു കൂടെ സോമസുന്ദരന്റെ സഹസ്രനാമങ്ങളും ജപിച്ചുകൂട്ടിക്കുന്നവൻ പാപരഹിതനും ആരോഗ്യവാനും ഭാഗ്യവാനായി സൽകാമങ്ങളെയും പ്രാപിക്കും. വിശേഷിച്ചും സോമവാരത്തുന്നാളിൽ സോമസുന്ദരലിംഗത്തിന് പ്രദക്ഷിണംവെച്ച് നമസ്കരിക്കയുംസ്തുതിക്കയുംചെയ്യുന്നവന് അണിമാദികളായിരിക്കുന്ന സിദ്ധികളെല്ലാം നിഷ്പ്രയാസമായി സിദ്ധിക്കും.

ഭക്തിയോടുകൂടെ ഇല, പൂവ്, കായ് ഇവകളെക്കൊണ്ടുമാത്രംശിവനെ പൂജിച്ചാലും അവസാനമില്ലാത്ത ഫലം കിട്ടും. പരമശിവപൂജയ്ക്ക് ഒഴിച്ചുകൂടാത്ത ഒരു സാധനം ഭക്തിമാത്രമാണ്. ബ്രഹ്മഹന്താവോ, സുരാപായിയോ കള്ളനോ, ഗുരുതല്പഗനോ എന്നല്ല ഇവരിലും വലിയ ഒരു മഹാപാപിതന്നെ ആയിരുന്നാലും പരമശിവലിംഗപൂജനം ഒന്നുകൊണ്ടുമാത്രം അവന്റെ സർവ്വപാപങ്ങളും നശിച്ചുപോകും. പാർവ്വതീപതിയായ പരമശിവന്റെ നിർമ്മാല്യത്തെ ഭക്തിയോടു കൂടെ ശിരസ്സുകൊണ്ടു ധരിക്കുന്നവന് അത്യുത്തമമായ രാജസൂയയാഗം ചെയ്ത പുണ്യമുണ്ടാകും. ഭക്തിയോടുകൂടെ അപ്രകാരം ചെയ്യുന്നവൻ അത്യന്തം ശുചിയായും ശിവജ്ഞാനിയായും, ഭക്തിക്കും, മുക്തിക്കും ഇരിപ്പിടമായും ഭവിക്കുന്നു.

ഗംഗാ, യമുനാ, സരസ്വതി, നർമ്മദാ, ഗോദാവരി മുതലായ നദികൾ പാപവിനാശിനികളായി തീർന്നിട്ടുള്ളത് പരമശിവസംഗമംകൊണ്ടാകയാൽ സർവ്വതീർത്ഥമയമായിരിക്കുന്ന ശിവസ്നാനോദകത്തെ സേവിക്കുന്നവർ സകല മഹാപാപങ്ങളിൽനിന്നും തൽക്ഷണംതന്നെ വിമുക്തന്മാരായിത്തീരുന്നതാണ്. അതുകൊണ്ടു സ്നാനോദകത്തെയും നിർമ്മാല്യത്തെയും പ്രയത്നപ്പെട്ടെങ്കിലും പാനംചെയ്യുകയും ധരിക്കുകയും ചെയ്യേണ്ടതാണ്. അങ്ങനെ ചെയ്യുന്നവരെ മനോവാക്കായങ്ങളായിരിക്കുന്ന യാതൊരു പാതകങ്ങളും പിന്നെ തീണ്ടുകപോലും ചെയ്യുന്നതല്ല. സോമവാരത്തുന്നാളിൽ പകൽ ഒരിക്കൽമാത്രം ഊണുകഴിച്ച് വ്രതം അനുഷ്ഠിക്കുന്നത് ശ്രേഷ്ഠവും, രാത്രിയിൽമാത്രം ഒരുനേരം ഊണുകഴിച്ചു വ്രതം അനുഷ്ഠിക്കുന്നത് അതിലും ശ്രേഷ്ഠവും ഉപവസിച്ചുകൊണ്ട് വ്രതം അനുഷ്ഠിക്കുന്നത് അതിലും ശ്രേഷ്ഠവും ഊണും ഉറക്കവുമുപേക്ഷിച്ച് വ്രതാനുഷ്ഠാനം ചെയ്യുന്നത് അതിലും ശ്രേഷ്ഠവും ഊണും ഉറക്കവുമുപേക്ഷിച്ചും നാലുയാമത്തിലും മുറപോലെ ശിവപൂജചെയ്തു വ്രതം അനുഷ്ഠിക്കുന്നത് ഇവയെല്ലാററിലും ശ്രേഷ്ഠമാണ്. സോമവാരവ്രതം അനുഷ്ഠിക്കേണ്ട ക്രമം മേൽപ്രകാരം അനുവദിക്കുന്നു. ഈ മട്ടിൽ എത്രവേണമെങ്കിലും ശക്തിക്കനുസരിച്ച് പെരുക്കാം. ഓരോരോ കാമപൂർത്തിക്കുവേണ്ടി ഇങ്ങനെ സോമവാരവ്രതം ഒന്നോ, രണ്ടോ, മൂന്നോ പന്ത്രണ്ടോ വർഷമോ അല്ലെങ്കിൽ ജീവാവസാ

നാംവരെയുമൊ ഇഷ്ടംപോലെ സങ്കല്പാനുസരണം അനുഷ്ഠിക്കാം. ജീവാവസാനംവരെ സോമവാരവ്രതം അനുഷ്ഠിക്കുന്നവർ ഉദ്യാപനക്രിയ ചെയ്യുന്നമെന്നില്ല. ഒരാണ്ട് നിശ്ചയമായും കാര്യപൂർത്തിയുണ്ടാകും. കാലസങ്കല്പത്തോടുകൂടെ വ്രതം അനുഷ്ഠിക്കുന്നവർ സങ്കല്പിതകാലാവസാനത്തിൽ ഉദ്യാപനക്രിയയെ ചെയ്യണം. അതിനുള്ള വിധിയും പറയാം കേട്ടുകൊള്ളുവിൻ.

വ്രതാവസാനത്തിൽ, മൂന്നുകണ്ണുകളോടും, വരദാഭയമൃഗപരശുക്കളാൽശോഭിതങ്ങളായ നാലുകൈകളോടും, ചന്ദ്രക്കലാവതംസമായ ഉത്തമാംഗത്തോടും കൂടിയ പരമശിവന്റെയും കരാംബുജശോഭിതമായ പാണിയുഗ്മത്തോടുകൂടിയ പാർവതിയുടെയും പരിപാവനങ്ങളായ പ്രതിമകളെ വെള്ളികൊണ്ടു നിർമ്മിക്കണം. മുപ്പതുനിഷ്കംവെള്ളികൊണ്ടു നിർമ്മിക്കുന്ന മേൽപ്രകാരമുള്ള പ്രതിമകൾ ഉത്തമവും ഇരുപതുനിഷ്കം കൊണ്ടു നിർമ്മിക്കുന്നതു മദ്ധ്യമവും പത്തുനിഷ്കംകൊണ്ടു നിർമ്മിക്കുന്നതു അധമവുമാണ്. ഉത്തമമദ്ധ്യമാധമപ്രതിമകളിൽ ശക്ത്യനുസരണം ഏതുകൊണ്ടും ഉദ്യാപനക്രിയതുടങ്ങാം.

ഉദ്യാപനക്രിയ തുടങ്ങുന്നതിന്റെ തലേദിവസം ഒരുനേരം മാത്രമെ ഊണുകഴിക്കാവൂ. ഉദ്യാപനകർമ്മം തുടങ്ങുന്ന വ്രതി പഞ്ചേന്ദ്രിയങ്ങളെ അടക്കി സോമവാരവ്രതത്തിനാളിൽ അന്നേരം ഉപവസിച്ചു പരിശുദ്ധനായി ഒൻപതുവിരലുയരത്തിൽ പതിനാറുതൂണുകളോടു കൂടിയതായ ഒരു മണ്ഡപം തീർത്ത് അതിനു നാലുവാതിലുകളാക്കി മണ്ഡപമദ്ധ്യത്തിൽ ഒപ്പമൊരോസന്നിധിയായിരിക്കുന്ന വേദികയും നിർമ്മിച്ചു തോരണാദികളെ കൊണ്ടു മണ്ഡപത്തെ അലങ്കരിച്ച് കിഴക്കെ ദിക്കിലെങ്കിലും ഈശാനകോണിലെങ്കിലും വൃത്താകൃതിയിലെ ചതുരശ്രാകാരത്തിലെ ലക്ഷണയുക്തവും മൂന്നു മേഖലകളോടു കൂടിയതുമായ കുണ്ഡമുണ്ടാക്കണം. അതിന്റെ ശേഷം കുളിയും നിത്യകർമ്മങ്ങളെല്ലാം സാധിച്ച് പുരാണപാരായണം കൊണ്ടു ശേഷമുള്ള പകൽമുഴുവൻ കഴിച്ചുകൂട്ടണം. രാത്രിയിൽ യാമം തോറും ശിവാർച്ചന ചെയ്യുകയും മുൻപറഞ്ഞ വേദികയിൽ പീഠം വെച്ച് അതിൽ സ്ഥാപിച്ചിട്ടുള്ള ലിംഗത്തിലെങ്കിലും ഗംഗാജലംനിറച്ചുവച്ചിട്ടുള്ള കുടത്തിലെങ്കിലും പ്രതിമയിലെങ്കിലും പാർവതീപരമേശ്വരന്മാരെ ആവാഹിച്ച് ഭക്തിയോടുകൂടെ പൂജിക്കുകയും ചെയ്യണം.

മുൻപിൽ ഉദ്യാപനകർമ്മത്തിനായി ഉണ്ടാക്കണമെന്നു പറഞ്ഞിട്ടുള്ള വെള്ളിപ്രതിമകളെ ഇതിന്റെ അടുക്കൽവച്ച് അതിനോടുകൂടി പൂജിക്കണം. ആദ്യം പഞ്ചഗവ്യംകൊണ്ടും അനന്തരം പഞ്ചാമൃതംകൊണ്ടും അഭിഷേകംചെയ്യിട്ടുവേണം ചന്ദനപുഷ്പാദികളെക്കൊണ്ട് മുൻപെപറഞ്ഞതുപോലെ പൂജിക്കാൻ. നാലുയാമത്തിലുമുള്ള പൂജാവസാനസമയങ്ങളിൽ ഹോമിക്കയും ചെയ്യണം. സപ്തലോകമാകെനയിക്കുന്ന വർത്മാവുകൊണ്ട് അഗ്ന്യാധാനാദികമായിരിക്കുന്ന സർവ്വത്തെയും നൽകിച്ചിട്ട് സാന്നിദ്ധ്യത്തിങ്കലുള്ള ഭാവനാകല്പിതമായ ആസനത്തിൽ സാംബനെ ആവാഹിച്ചിട്ടു ഗന്ധാദികളെക്കൊണ്ടു പൂജിച്ചിട്ട് ത്ര്യംബകമന്ത്രവും, "ഗൌരീമിമാം"

ഷേകിച്ചു പൂജിച്ച് ദക്ഷിണയോടും വസ്ത്രങ്ങളോടുംകൂടെ ഉദ്യാപനക്രിയ നടത്തിയ ഗുരുവിന് ശിവപ്രീതിയ്ക്കുവേണ്ടി ദാനംചെയ്യണം. കൂടാതെ അനവധി സ്വർണ്ണാഭരണങ്ങളും, വസ്ത്രങ്ങളും മററു ദ്രവ്യങ്ങളും, ക്ഷേത്രങ്ങളും, ഗ്രാമങ്ങൾ, നഗരങ്ങൾ മുതലായവയും ദാസദാസീനികരങ്ങളും ഛത്രചാമരാദികളും എന്നുവേണ്ട എന്തെല്ലാം കൊടുക്കാൻ തന്നാൽ ശക്തിയുണ്ടോ അതെല്ലാം ഗുരുവിനു കൊടുക്കണം. വിശേഷിച്ചും വളരെ പാലുള്ളതുംകുടംപോലെയുള്ള മുലകളോടും കൂടിയതും അവയവങ്ങൾക്കൊന്നിനും കേടുപാടുകളൊന്നുമില്ലാത്തതും ശിശുവോടുകൂടിയതുമായ കപിലപ്പശുവിന്റെ നാലുകുളമ്പിലും വെള്ളിയും കൊമ്പുകളിലും കനകവും കെട്ടിച്ച് മുത്തുകൊണ്ട് വാലും മററും അലങ്കരിച്ച് പട്ടുകുട്ടിയോടും കെട്ടിക്കറക്കുന്നതിനുള്ള ചങ്ങലയോടും പാത്രത്തോടുംകൂടെ ദാനംചെയ്യണം. ഇതിന് യഥാശക്തി ധാന്യദാനവും ദീപദാനവും ചെയ്യണം. ചെയ്യപ്പെട്ട നിയമങ്ങൾ ഓരോന്നിന്റെയും ഫലപ്രാപ്തിയ്ക്കുവേണ്ടി ഓരോദാനങ്ങളെ ചെയ്യണമെന്നാണ വിധി. പഞ്ചാമൃതനിയമത്തിന്റെ ഫലപ്രാപ്തിക്കുവേണ്ടി ഗോദാനവും, പുഷ്പനിയമത്തിന്റെ ഫലലാഭത്തിനായി സ്വർണ്ണപുഷ്പപ്രദാനവും, ചെയ്യണം ധാന്യങ്ങൾകൊണ്ടുചെയ്ത ശിവലിംഗപൂജനത്തിന്റെ ഫലപ്രാപ്തി ധാന്യദാനവും ഘൃതകംബളപൂജയുടെ ഫലപ്രാപ്തി ഘൃതദീപദാനവും കൊണ്ടാണ ണ്ടാകേണ്ടത്. വിശേഷിച്ചും ഗോദാനവും സ്വർണ്ണദാനവും എല്ലാ നിയമങ്ങൾക്കും ഫലപ്രാപ്തി നൾകുന്നതാണ്. വ്രതത്തിന്റെ ഫലസിദ്ധിയെ കാംക്ഷിക്കുന്ന എല്ലാവരും യഥാശക്തി സ്വർണ്ണദാനവും ഗോദാനവും ചെയ്യേണ്ടതാണ്. ഇങ്ങനെ വിത്തശക്തിയ്ക്കനുസരണമായി ഉദ്യാപനക്രിയ നടത്തണം. ഉദ്യാപനക്രിയ ചെയ്യാതെ വ്രതാനുഷ്ഠാനത്തിന് ശരിക്കും ഫലസിദ്ധിയുണ്ടാകുന്നതല്ല. മരണകാലംവരെയും വിടാതെ സോമവാരവ്രതത്തെ അനുഷ്ഠിച്ചുപോന്നാൽ ഉദ്യാപനക്രിയ ചെയ്യേണ്ടതില്ല. അതുകൊണ്ട് ശരീരപാതംവരെ ഈ വ്രതം അനുഷ്ഠിക്കുന്നതാണ് വളരെ ഉത്തമമായിട്ടുള്ളത്. മന്ത്രങ്ങളോടുകൂടിയവനായ നിയമി മേൽപ്രകാരം വ്രതോദ്യാപനക്രിയയെ സമാപിപ്പിച്ചിട്ട് ബന്ധുക്കളോടും ദരിദ്രന്മാരോടുംകൂടെ പാരണവീടണം. ഇങ്ങനെ വിധിപ്രകാരമെല്ലാം അനുഷ്ഠിക്കുന്നവൻ സർവ്വപാപമുക്തനായി സർവ്വൈശ്വര്യവാനായി അനേകകാലം ഭൂമിയിൽനിവസിച്ച് ഭൂലോകസൌഖ്യങ്ങളെ അനുഭവിക്കയും, അതിൽപിന്നെ ദേഹത്യാഗതനായി സ്വർഗ്ഗസ്ഥന്മാരായ ഉർവ്വശ്യാദി സ്വർവ്വേശ്യകളുമൊന്നിച്ച് സ്വർഗ്ഗഭോഗസൌഖ്യങ്ങളും ഭുജിച്ച് അനേകായിരംകോടി കല്പകാലത്തോളവും സ്വർല്ലോകത്തിൽ വസിക്കയും ചെയ്തിട്ട് ഒടുവിൽ സാംബശിവസായൂജ്യത്തെ പ്രാപിക്കും. മഹാവിഷ്ണുവും ബ്രഹ്മാവും, ദേവേന്ദ്രനാദ്യഷ്ടദിക്പാലകന്മാരും, മുനികളും, സപ്തർഷിപ്രമുഖന്മാരായ ഋഷികളും, സിദ്ധന്മാരും, അസുരന്മാരും, ധർമ്മപുത്രന്മാരായ മറ്റനവധി മാനവന്മാരും, വിധിപ്രകാരം സോമവാരവ്രതമനുഷ്ഠിച്ച്, ധർമ്മാർത്ഥകാമമോക്ഷങ്ങളാകുന്ന ചതുർവിധപുരുഷാർത്ഥങ്ങളെയും സാധിച്ചിട്ടുള്ളതായി ഞാൻ കേട്ടിട്ടുണ്ട്. ഋഷീശ്വരന്മാരും, ശ്രു

ധാവിച്ചിരിന്നവൎക്കും, ശൈവ്യാൎശിവദ്വേഷികൾക്കും, പരിഹാസശീലന്മാൎക്കും, ദേവന്മാരെയും ബ്രാഹ്മണരെയും, വേദങ്ങളെയും, ഗുരുക്കന്മാരെയും, പശുക്കളെയും, സാധുവിപ്രന്മാരെയും അഗ്നിയെയും, തീൎത്ഥസ്ഥലങ്ങളെയും, പുണ്യക്ഷേത്രങ്ങളെയും നിന്ദിക്കുന്നവൎക്കും, ഒരുകാലത്തും സോമവാരവ്രതമഹത്വങ്ങളെ ഉപദേശിച്ചു കൊടുക്കരുത്. സോമവാരവ്രതം നോക്കുന്നതും ഒരിക്കലും ഉപേക്ഷിക്കത്തക്കതല്ലെന്നുള്ള വിചാരത്തോടുകൂടെ വ്രതം അനുഷ്ഠിക്കുന്നവനാണ് പുണ്യശാലികൾ. ശാസ്ത്രോക്തമായ സോമവാരവ്രതത്തെ ഉപേക്ഷിക്കുന്നതു മഹാപാപമാണ്. ഗുരൂപദേശം കൂടാതെ വ്രതം അനുഷ്ഠിച്ചാലും ഫലമുണ്ടാകും. യാതൊന്നിലും ഗുരുവിനെ കൂടാതെ സംശയനിവൃത്തിവരുന്നതല്ലല്ലൊ. സംശയത്തോടുകൂടെ ആചരിക്കുന്ന വ്രതാദികൎമ്മങ്ങൾക്ക് ഒരിക്കലും ഫലസിദ്ധിയുണ്ടാകുന്നതല്ല. അതുകൊണ്ടാണ് ഗുരൂപദേശത്തോടുകൂടെ വ്രതമനുഷ്ഠിക്കണമെന്നും, അല്ലെങ്കിൽ വ്രതഭംഗവും തന്മൂലം ദോഷവും ഉണ്ടാകുമെന്നും പറഞ്ഞതു്.

അല്ലയോ മഹൎഷിമാരെ! ഇനി നിങ്ങളെ ചുരുക്കമായി വ്രതമഹാത്മ്യവും കേൾപ്പിക്കാം. സ്ത്രീകളായിരുന്നാലും പുരുഷന്മാരായിരുന്നാലും സോമവാരവ്രതം അനുഷ്ഠിക്കുന്നവൎക്ക് ഒരിക്കലും ദാരിദ്ര്യമാകട്ടെ, രോഗമാകട്ടെ, ശോകമോഹാദികളാകട്ടെ സന്താനവിച്ഛേദമാകട്ടെ ഉണ്ടാകയില്ലെന്നുമാത്രമല്ല അതിഭയങ്കരങ്ങളിൽവെച്ചും അവർ ചെയ്തിട്ടുള്ള പാപങ്ങൾ എല്ലാം ഉടനെ നശിക്കുകയും, ഭക്തിക്കനുസരിച്ചു അവൎക്ക് ആയുരാരോഗ്യാദിവൃദ്ധിയും, പുത്രപൌത്രാദിവൃദ്ധിയും ഐശ്വൎയ്യസമ്പത്സമൃദ്ധിയും ഉണ്ടാകുകയും ചെയ്യും. കൂടാതെ അവർ ആയുരൈശ്വൎയ്യങ്ങളോടുകൂടി ഇഹലോകത്തിലെ ഉപഭോഗിച്ചു കൊണ്ടു പോകയും, അവസാനത്തിൽ സോമവാരവ്രതവൈഭവംകൊണ്ടു അവരും സോമചൂഡലോകവാസികളായി തീരുകയും ചെയ്യുന്നു.

ഇപ്രകാരമുള്ള സോമവാരവ്രതമാഹാത്മ്യത്തെ ഭക്തിയോടുകൂടെ പഠിക്കുകയും, പഠിപ്പിക്കുകയും, കേൾക്കുകയും ചെയ്യുന്നവർ എല്ലാം മഹാദേവപ്രസാദന്മാരായിത്തീരുന്നതാണ്. സോമവാരവ്രതം അനുഷ്ഠിക്കുന്നവരെ കാണുന്നവൎക്കും അവരുടെ കഥകളെപ്പറ്റി കേൾക്കുന്നവൎക്കും വ്രതം അനുഷ്ഠിക്കുന്നവൎക്ക് ഉപദേശിച്ചുകൊടുക്കുന്നവൎക്കുംകൂടി സ്വൎഗ്ഗലോകവാസഭാഗ്യം സിദ്ധിക്കും. അല്ലയോ മഹൎഷിമാരെ ഇപ്രകാരമെല്ലാമാണ്, സോമവാരവ്രതോദ്യാപനവിധിയും തന്മാഹാത്മ്യവും.

൨൦-ാം അദ്ധ്യായം

സോമവാരവ്രതോദ്യാപനവിധി

സമാപ്തം.

ങ്ങളുമാടി സർവക്ഷേത്രങ്ങളിലും ദർശനംചെയ്ത ഫലം ഉണ്ടാകും. എന്തുകൊണ്ടെന്നാൽ സർവതീർത്ഥങ്ങളും, സർവപുണ്യസ്ഥലങ്ങളും, സർവദേവകളും, സർവോത്തമമായ സുന്ദരേശ്വരസന്നിധിയിൽതന്നെ സർവകാലവും വസിക്കുന്നതുകൊണ്ടാകുന്നു. സർവജ്ഞനെ പൂജിച്ചുവന്ദനം ചെയ്യുന്നവന് സർവപുണ്യസ്ഥലവാസവും സർവതീർത്ഥസ്നാനവും ചെയ്തവർക്കുണ്ടാകുന്ന പുണ്യമുണ്ടാകുമെന്നു മാത്രമല്ല, സർവയജ്ഞവുംചെയ്താലുള്ള ഫലവും കൂടിയുണ്ടാകുകയും ഈ ലോകത്തിൽ ഇഷ്ടാനുസരണമുള്ള സുഖഭോഗങ്ങളോടുംകൂടെ ജീവിക്കുന്നതിനും, അനന്തരം ശൈവസായുജ്യം കിട്ടുന്നതിനും സംഗതിയാവുകയുംചെയ്യും. ചതുർദ്ദശി, അഷ്ടമി, പൌർണ്ണമി, അമാവാസ്യ, വ്യതീപാതം, സോമസൂര്യഗ്രഹണങ്ങൾ, സംക്രാന്തിമുതലായ പുണ്യദിവസങ്ങളിൽ മഹാദേവനായ പരമശിവനെ പൂജിച്ചാൽ ബ്രഹ്മാവുള്ളകാലം സ്വർല്ലോകവാസംചെയ്ത് ഇഷ്ടപദവികളെ അനുഭവിക്കാം. അവസാനത്തിൽ മോക്ഷവും കിട്ടും.

പാണ്ഡ്യരാജശ്രേഷ്ഠനായ ഉഗ്രപാണ്ഡ്യഭൂപാലൻ മേല്പറഞ്ഞ പുണ്യവാസരങ്ങൾ ഒന്നും ഉപേക്ഷിക്കാതെ വ്രതമായി കൈക്കൊണ്ടു വിവിധപ്രകാരത്തിൽ പരമശിവനെ പൂജിച്ചു പൂർണ്ണമനോരഥനാം വിത്തേശതുല്യനും, വിജിതാരിസമൂഹനും, അർത്ഥികൾക്കു കല്പവൃക്ഷവുമായി പുത്രനായ വീരപാണ്ഡ്യനോടുകൂടെ ക്ഷേമമാകുംവണ്ണം പ്രജാപാലനംചെയ്തു കീർത്തികൊണ്ടു ത്രിലോകങ്ങളെയും ഒന്നുപോലെ പാൽപ്പരപ്പാക്കി ഇന്ദ്രതുല്യപ്രതാപിയായി അനേകകാലം സസുഖം മധുരാപുരത്തിൽ വാണു.

ഉഗ്രപാണ്ഡ്യൻ മേൽപ്രകാരം അതുലമായ കീർത്തിയോടും പ്രതാപങ്ങളോടും ക്ഷേമത്തോടുംകൂടെ മഹീപാലനം നടത്തിവരുന്ന ഈ കാലത്തിൽ ഒരിക്കൽ പ്രാണികൾക്ക് അത്യന്തം ദാരുണമായതും ഈതിബാധകളിൽ പ്രധാനപ്പെട്ടതുമായ അനാവൃഷ്ടിദോഷം അദ്ദേഹത്തിന്റെ നാട്ടിൽ ഉണ്ടായി. മഴയില്ലാത്തതുമൂലം ജലാശയങ്ങളിൽ ഉണ്ടായിരുന്ന വെള്ളവും വററി. വൃക്ഷങ്ങളും സസ്യങ്ങളും ധാന്യങ്ങളും ഒന്നുപോലെ നശിച്ചു. മനുഷ്യരും പക്ഷിമൃഗാദികളും ക്ഷുത്തൃഡാദികൾ മൂലം ക്ഷയിച്ചുതുടങ്ങി.

ഉഗ്രപ്രതാപിയായ ഉഗ്രപാണ്ഡ്യൻ ഉടൻതന്നെ ദീർഘദർശികളും കാര്യാകാര്യവിചക്ഷണന്മാരും ജ്യോതിശ്ശാസ്ത്രവിശാരദന്മാരുമായ അനവധി ദൈവജ്ഞബ്രാഹ്മണരെ അഴയച്ചുവരുത്തി അനാവൃഷ്ടിക്കുള്ള കാരണമന്വേഷിപ്പിച്ചു. ആദിത്യൻതുടങ്ങിയുള്ള ഗ്രഹങ്ങൾഎല്ലാം വക്രഗതിയോടുകൂടെ ദുസ്ഥിതന്മാരായിനില്ക്കുന്നതുകൊണ്ടും വിശേഷിച്ചും ശുക്രന്റെ മുമ്പിൽ ചൊവ്വാ വക്രനായിനില്ക്കുന്നതിനാലുമാണ് ഇപ്പോൾ വർഷമില്ലാത്തതെന്നും ഒരു വർഷത്തേക്കും ഗ്രഹങ്ങളുടെ ഈ ദുസ്ഥിതി മാറുന്നതല്ലെന്നും അതുവരെയും വർഷമുണ്ടാകാൻ ന്യായമില്ലെന്നും അവർ ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടു. അനന്തരം അവർ യാത്രയുംചോദിച്ചു അന്യദേശങ്ങളിലേക്കുപോയി. ധാന്യങ്ങളും സസ്യങ്ങളുമെന്നല്ല ഭക്ഷണത്തിനുപയുക്തങ്ങളായ യാതൊരു സാധനങ്ങളും അവിടെ ഇല്ലാതെ ആവുകയാൽ ബ്രാഹ്മണരും മററും അന്യദിക്കു

ഠം തെളിപ്പോന്നതുകണ്ട് അത്യന്തം ദുഃഖിതനായ ഉഗ്രപാണ്ഡ്യൻ മന്ത്രിപ്രധാനികളെവരുത്തി അവരോടിങ്ങനെപറഞ്ഞു.

അല്ലയോ മന്ത്രിസത്തമന്മാരേ! നാം എന്താണ് ചെയ്യേണ്ടതു്. ഇനിയും ഒരുവർഷത്തോളവും മഴയുണ്ടാവുകയില്ലെന്നാണ് ദൈവജ്ഞന്മാരുടെ അഭിപ്രായം. കുടിക്കാൻവെള്ളവും ഭക്ഷണത്തിനുവേണ്ടുന്ന മറ്റുവകകളും ഇല്ലാത്തതുമൂലം ബ്രാഹ്മണരുംമറ്റും നാടുവിട്ടുപോയിത്തുടങ്ങിയിരിക്കുന്നു. ഇന്ദ്രാദിദേവാദികളെ യാഗങ്ങൾകൊണ്ട് തർപ്പണംചെയ്താൽ മഴയുണ്ടാകുമെന്നാണല്ലൊ പുരാണവിത്തുക്കളുടെ അഭിപ്രായം. എന്റെരാജ്യത്തിൽ ഒരിടത്തും അല്പംപോലും ധനധാന്യസമൃദ്ധികൾ ഇല്ലതാനും. അതുകൾകൂടാതെ യാഗം അനുഷ്ഠിച്ച് ദേവബ്രാഹ്മണപ്രീതിവരുത്താൻ ഒരുവകയും ഇല്ല. ദേവന്മാരും ബ്രാഹ്മണരും പ്രസാദിക്കാതെ ഈ അനാവൃഷ്ടിയാകുന്ന ഈതിബാധ നീങ്ങുന്നതുമല്ല. ആകപ്പാടെ കുഴങ്ങി. കല്പവൃക്ഷവും കല്പകവല്ലിയും ആയ മീനാക്ഷീസുന്ദരേശ്വരന്മാരുടെ അപാരകാരുണ്യനിധികളായ കടാക്ഷാവലോകനങ്ങളെ അല്ലാതെ ഞാൻ ഈകാര്യത്തിൽ ഒരു രക്ഷാസ്ഥാനത്തേയും കാണുന്നതും ഇല്ല. അവരുടെ അനുഗ്രഹംകൂടാതെ ഒരിക്കലും രക്ഷയുണ്ടാവുകയില്ലെന്നുള്ളതു് സർവ്വവിദിതമായ ഒരു കാര്യമത്രെ. ഞാനറിച്ചാണ് നൃകഷിപ്പാം അനുഭവമായിരിക്കുന്നതു്. എന്തെങ്കിലും ഭഗവാനായ ഹാലാസ്യനാഥന്റെ നിശ്ചയംപോലെ അവസാനിക്കട്ടെ. അല്ലാതെ ഞാൻ ഒരുവഴിയും കാണുന്നില്ല എന്നുപറഞ്ഞു.

അനന്തരം അദ്ദേഹം അനാവൃഷ്ടിമൂലം തന്റെ രാജ്യത്തിന് നേരിട്ടിട്ടുള്ള അതിഭയങ്കരങ്ങളായ സങ്കടങ്ങളെ വിചാരിച്ച് അത്യന്തം പാരവശ്യത്തോടുകൂടെ, അല്ലയോ ഹാലാസ്യനാഥ! സുന്ദരേശ്വര! ഭഗവാനേ! അങ്ങുതന്നെ അനന്യശരണനായ എന്നേയും എന്റെപ്രജകളേയും ഈ അനാവൃഷ്ടിബാധയിൽനിന്നും രക്ഷിക്കണേ! എന്നിങ്ങനെ പ്രാർത്ഥിക്കുകയും വിലപിക്കുകയും ചെയ്തുകൊണ്ട് അത്യന്തം ദുഃഖിതനും വിചാരമഗ്നനും ആയി നിന്നസ്ഥലത്തുതന്നെ ഉരുണ്ടുവീണുകിടന്നു.

മേൽപ്രകാരം മോഹിച്ചുവീണ ഉഗ്രപാണ്ഡ്യന്റെ കണ്ണിൽ ഉറക്കം പിടിച്ചു. ഉടൻതന്നെ ഭക്താനുകമ്പിയും ഉമേശനും ആയ ഹാലാസ്യനാഥൻ സ്വപ്നത്തിൽ പ്രത്യക്ഷനായി, നിന്റെയും നിന്റെ പ്രജകളുടെയും രക്ഷക്കായി ഞാൻ ഒരു വഴിപറഞ്ഞുതരാം. അല്ലയോ പ്രിയപ്പെട്ട രാജശ്രേഷ്ഠ! അങ്ങ് കേട്ടുകൊള്ളുക: അങ്ങ് ഇപ്പോൾതന്നെ ഇവിടെനിന്നും പുറപ്പെട്ട്, മഹാമേരുപർവതത്തിൽ പോയി ഞാൻ നൽകിയിട്ടുള്ള ചണ്ടായുധം കൊണ്ട് അതിനെ പ്രഹരിച്ചാൽ എണ്ണം കണക്കം ഇല്ലാത്ത വിവിധദ്രവ്യങ്ങൾ നിറഞ്ഞതായ ഒരു ഗുഹാസ്ഥാനം നിനക്ക ദൃശ്യമാകും. നീ അതിൽനിന്നും വേണ്ടുവോളവും ധനംവാരി എടുത്തുംകൊണ്ട് ആ ഗുഹാദ്വാരം പൂട്ടി മുദ്രവച്ചുപോന്നുകൊള്ളുക. ആവശ്യംപോലെ ധനംകിട്ടിയാൽ ഭക്തന്മാരായ പ്രജകളേയും മറ്റും രക്ഷിക്കാൻ പ്രയാസം നേരിടുന്നതല്ല

ല്ലൊ. ബ്രഹ്മവിത്തമനും ആചാരനിഷ്ഠാപരനും ആയ ഒരു ബ്രാഹ്മണനെ ഇന്നുമുതൽ രാജധാനിയിൽ താമസിപ്പിച്ച് എന്നെപ്പോലെ അവനെയും വിചാരിച്ച് പൂജിച്ചുകൊണ്ടാൽ വർഷാവസാനത്തിൽ തീർച്ചയായും വൃഷ്ടിയുണ്ടാകും. പിന്നെ ഒരിക്കലും നിന്റെ രാജ്യത്തിൽ മഴയില്ലാതെ വരികയില്ല, എന്നിങ്ങനെ അരുളിച്ചെയ്തിട്ട് അന്തർദ്ധാനം ചെയ്തു.

ഉഗ്രപാണ്ഡ്യൻ ഈ സ്വപ്നാനന്തരം ഞെട്ടിയുണർന്ന് ആരോടും ഒന്നും പറയാതെ തന്റെ സൈന്യങ്ങളെയെല്ലാം ഒന്നിപ്പിച്ച് അവരോടുകൂടെ മഹാമേരുപർവതം നോക്കി പുറപ്പെട്ടു, തോടും, പുഴകളും, നദികളും, തടാകങ്ങളും വലിയവലിയ കാടുകളും, മലകളും, മററു ദുർഗ്ഗമസ്ഥലങ്ങളുമെല്ലാം പിന്നിട്ട് ദ്രുതപ്രയാണംചെയ്ത് മേരുപർവതത്തിങ്കൽ എത്തി സൈന്യങ്ങളെ അവിടെ നിർത്തി. അനന്തരം ചണ്ഡായുധപാണിയായ ഉഗ്രപാണ്ഡ്യൻ ഏകാകിയായിത്തന്നെ സുമേരുവിൽകയറി, മനോവേഗാധികമായ വേഗത്തോടുകൂടെ അതിനെ പ്രദക്ഷിണംവെച്ച് അതിന്റെ മുൻഭാഗത്തിൽ വന്നുനിന്നു. മേരുപർവതം അതുകണ്ടതിൽ യാതൊന്നും അനങ്ങിയില്ല. ഉടൻതന്നെ പ്രതാപശാലിയായ ഉഗ്രപാണ്ഡ്യഭൂപാലൻ തന്റെ കയ്യിലിരുന്ന ചണ്ഡായുധം ഉയർത്തി മേരുവിനെ ഒന്നു പ്രഹരിച്ചു.

പ്രഹരം ഏററ ഉടൻതന്നെ മേരുപർവതം കദളീകംപോലെവിറച്ച് ഉഗ്രപാണ്ഡ്യന്റെ മുമ്പിൽ പ്രത്യക്ഷനായി. അപ്പോൾ ഉടൻതന്നെ ഹാലാസ്യനാഥന്റെ കല്പനകൾ മുഴുവനും മേരുവിനെ കേൾപ്പിച്ചു. ഹാലാസ്യനാഥന്റെ കല്പനകളെ ഉഗ്രപാണ്ഡ്യന്റെ മുഖത്തിൽ നിന്നും കേട്ട് ദേവതാരൂപിയായ മേരു രാജാവിനോട് ഇങ്ങനെ പറഞ്ഞു.

അല്ലയോ രാജശ്രേഷ്ഠ! സുന്ദരേശനന്ദന! എനിക്ക ജംഗമാത്മകമായും സ്ഥാവരാത്മകമായുമുള്ള രണ്ടു രൂപങ്ങൾ ഉണ്ട്. അതിൽ ജംഗമാത്മകമായ വപുസ്സിനെക്കൊണ്ട് ദിവസംപ്രതിയും രാവിലെ ഹാലാസ്യത്തിൽ പോയി സുന്ദരേശനെ സേവിക്കുന്ന പതിവുണ്ട്. എന്നാൽ എന്റെ കാലദോഷം കൊണ്ടിന്നു കാലത്തുപോയി ഭഗവാനെ സേവിച്ചില്ല. അതിന്റെ ശിക്ഷയാണ് അദ്ദേഹത്തിന്റെ പുത്രനായ അങ്ങയുടെ കയ്യിൽ ഇരിക്കുന്ന ചണ്ഡായുധംകൊണ്ട് പ്രഹരം ഏല്പാൻ ഇടയായത്. എനിക്ക് ഇതുകൊണ്ട് അവിടത്തെപ്പേരിൽ അല്പം പോലും പരിഭവം ഇല്ല. എന്റെ വിധികൊണ്ടുതന്നെ സംഭവിച്ചതാണെന്നു ഞാൻ മനസ്സിലാക്കി. വിശേഷിച്ചും യശസ്സുകൊണ്ടും വീര്യം കൊണ്ടും, ഐശ്വര്യംകൊണ്ടും വിശിഷ്ടമായ പരമശിവഭക്തികൊണ്ടും അത്യന്തം ശ്രേഷ്ഠനായ അങ്ങേക്ക് തുല്യനായി ഭൂമിയിൽ ഇതുവരെ യാതൊരുത്തനും ഉണ്ടായിട്ടില്ല. ഭക്തിയുക്തന്മാരായ സത്പുരുഷന്മാർക്ക് ലോകത്തിൽ ദുർല്ലഭമായിട്ടും യാതൊന്നുംതന്നെയില്ല. അതുകൊണ്ട് നിന്റെ ഇഷ്ടാനുസരണം ഞാൻ എന്തുവേണമെങ്കിലും ചെയ്യാം എന്റെ സ്ഥാവരസ്വരൂപത്തിനെയും നിർമ്മലം സമലം എന്നും രണ്ടുപ്രകാരത്തിൽ ആണ്. ഭൂമിയിൽ ചില ദിക്കുകളിൽ ഞാൻ അതിനിർമ്മലവും

പാവനം നടത്തിയതിന്റെ ശേഷം സൽപുത്രനായ വീരപാണ്ഡ്യനെ മധുരാപുരാധിപനും ഭൂലോക ചക്രവർത്തിയും ആയി അഭിഷേകം ചെയ്യിച്ചതിന്റെ ശേഷം ഉഗ്രപ്രതാപിയും ഉഗ്രവൈരാഗ്യവാനും ആയ ഉഗ്രപാണ്ഡ്യൻ സുന്ദരേശപാദപൂജകൊണ്ടു ഇഹലോകം വെടിഞ്ഞു ശിവലോകത്തിൽ ചെന്നു സായൂജ്യപദവിയെ പ്രാപിച്ചു.

സുന്ദരേശന്റെ അത്യന്തം പാവനമായ ഈ ലീലയെ പഠിക്കുകയും കേൾക്കയും ചെയ്യുന്നവരുടെ സകലപാപങ്ങളും തീരും. അവർ അവസാനത്തിൽ മോക്ഷവും കിട്ടും.

൧൫-ാം അദ്ധ്യായം കമലാസനാപഹരണം എന്ന

പതിനഞ്ചാം ലീല സമാപ്തം.

---

## ഹാലാസ്യമാഹാത്മ്യം

ഭക്തമുക്തിമാഹാത്മ്യം.

൧൬-ാം—അദ്ധ്യായം.

കണ്വാദി തപസ്വികൾക്കു വേദോപദേശം ചെയ്ത

## പതിനാറാമത്തെ ലീല.



വീണ്ടും അഗസ്ത്യമഹർഷി വസിഷ്ഠാദികളെ നോക്കി അല്ലയോ വസിഷ്ഠാദി മഹർഷിപുംഗവന്മാരേ! സമസ്തവിദ്യാനായകനായ സോമസുന്ദരൻ, ഋഷിപുത്രന്മാർക്കും അതിഗൂഢമായ വേദത്തിന്റെ അർത്ഥങ്ങളെ കണ്വാദിതാപസന്മാർക്കുപദേശിച്ചുകൊടുത്തതായ പാവനലീലയെ ഇനി ഞാൻ ചുരുക്കിപ്പറയാം. നിങ്ങൾ കേട്ടുകൊള്ളുവിൻ.

പണ്ടു, ബ്രഹ്മാണ്ഡസൃഷ്ടികാലത്തിങ്കലെ ആദ്യത്തെ കൃതയുഗത്തിൽ ശ്രേഷ്ഠതപശ്ചരന്മാരായ ബ്രഹ്മർഷികളിൽ നിന്നും സമസ്തങ്ങളായിരിക്കുന്ന വേദങ്ങളും സംഹിതകളും ഹാലാസ്യനാഥനായ പരമേശ്വരന്റെ പ്രസാദംകൊണ്ടു ഋഷികൾ അദ്ധ്യയനവും ചെയ്തു. എന്നാൽ വേദം പഠിച്ച മുനിപുംഗവന്മാർ ആരും അതിന്റെ അർത്ഥം ഗ്രഹിച്ചില്ല.

അജ്ഞാനത്തിൽപെട്ടവരും വൈദികാഭ്യാസികളുമായ കണ്വൻ ശാണ്ഡില്യൻ, ഗർഗ്ഗൻ മുതലായ മഹർഷിപുംഗവന്മാർ, തമ്മിൽതമ്മിൽ, നമ്മൾ വേദം മുഴുവനും ലക്ഷണപൂർവം അഭ്യസിച്ചുവെങ്കിലും സൽഗുരുവിന്റെ ഉപദേശാഭാവംകൊണ്ട് നമുക്കു വഴിപോലെ അതിന്റെ അർത്ഥം ഗ്രഹിപ്പാൻ ഇതുവരെയും കഴിഞ്ഞില്ലല്ലോ എന്നിങ്ങനെ പറയുകയും ഗുരുവിനെ ഉണ്ടാക്കുന്നതിലേക്കുള്ള ഉപായം എന്താണെന്ന വളരെ വളരെ ഗാഢമായി ആലോചിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന അവസരത്തിൽ മഹിതജ്ഞാനിയായ ഹേമകൻ എന്ന മഹാതാപസൻ അവരുടെ മുമ്പിൽ പ്രത്യക്ഷനായി.

കണ്വാദികൾ ഉടൻ തന്നെ മഹർഷിയെ നമസ്കരിച്ചാസനം നല്കിയിരുത്തി. മഹർഷി കണ്വാദികളോട് നിങ്ങൾ എല്ലാവരും എന്തോ ഒരു കാര്യത്തിൽ വിചാരമഗ്നരായിരിക്കുന്നതുപോലെ ഇരിക്കുന്നു തോന്നുന്നു. കാര്യമെന്താണ് എന്ന ചോദിച്ചു.

കണ്വാദികൾ അതുകേട്ട്, ഞങ്ങൾക്ക് വേദങ്ങളുടെ അർത്ഥമറിയണമെന്ന വളരെ ആഗ്രഹമുണ്ട്. അതിനുള്ള വഴിയെന്താണെന്നാലോചിച്ചുകൊണ്ടിരിക്കയാണ്. കരുണാനിധിയായ അവിടുന്ന് അതിനുവല്ലവഴിയും തോന്നുന്നുണ്ടെങ്കിൽ ഞങ്ങൾക്ക് പറഞ്ഞുതരണം എന്നപേക്ഷിച്ചു.

ഹേമകൻ അതുകേട്ടുപറഞ്ഞു:—

അല്ലയൊമുനിശാർദ്ദൂലന്മാരേ! സർവലോകോപകാരപ്രദമായ എന്റെ വാക്കിനെ ശ്രദ്ധയോടുകൂടെ നിങ്ങൾ കേട്ടുകൊള്ളുവിൻ. ലോകത്തിൽ സാധിക്കുന്നതിനു പ്രയാസമായും ദുർല്ലഭമായും എന്തെല്ലാം ഉണ്ടോ അവയെല്ലാം തപസ്സുകൊണ്ട് സാധിക്കാം. തപസ്സിനുള്ള മഹാധനങ്ങൾക്ക് സർവവും സിദ്ധിക്കും എന്നാണു മഹദ്വചനം. സ്ഥലവിശേഷത്തിന്റെ കൂടുതൽ കുറവുകൊണ്ട് ഫലസിദ്ധിക്കു താരതമ്യവും വ്യത്യാസങ്ങളും ഉണ്ട്. മറ്റുസ്ഥാനങ്ങളിൽ തപസ്സുചെയ്താൽ ഫലപ്രാപ്തിയുണ്ടാകുന്നതിനു വളരെ മുൻപറ്റി ക്ഷേത്രങ്ങളിൽ തപസ്സുചെയ്താൽ ഫലസിദ്ധിയുണ്ടാകും. ക്ഷേത്രങ്ങളുടെ മാഹാത്മ്യത്തിന്റെ കൂടുതൽ കുറവനുസരിച്ച് ഫലസിദ്ധിക്കും വേഗത്തിലും ഫലഭേദം ഉണ്ടാകുന്നുണ്ട്. അതായതു ഉത്തമക്ഷേത്രങ്ങളിൽ തപസ്സുചെയ്താൽ അതിവേഗത്തിലും അല്പാല്പം മാഹാത്മ്യം ചുരുങ്ങിയ ക്ഷേത്രങ്ങളിൽ വച്ചു തപസ്സുചെയ്താൽ കാലവ്യത്യാസങ്ങളോടുകൂടിയുമേ ഫലസിദ്ധിയുണ്ടാകൂ. ക്ഷേത്രങ്ങളിൽ ശിവക്ഷേത്രങ്ങളാണ് ഉത്തമങ്ങൾ. പാവനങ്ങളായ ശിവക്ഷേത്രങ്ങൾ ഭൂലോകത്തിൽ അനേകായിരം ഉണ്ടെങ്കിലും അവയിൽ വെച്ചും വച്ച്, മോക്ഷദായകമായും പുണ്യതരമായും പരമമായും സദാശിവസന്നിധാനമായും ഇരിക്കുന്ന ഹാലാസ്യക്ഷേത്രമാണ് ഉത്തമമായിട്ടുള്ളത്. അവിടെ താമസിച്ചു തപസ്സുചെയ്യുന്നവർക്ക് കാലതാമസം കൂടാതെ ധർമ്മാദ്യങ്ങളായ പുരുഷാർത്ഥസിദ്ധിയും മറ്റുവിവിധമായിട്ടുള്ള സിദ്ധികളും എളുപ്പത്തിൽ ഉണ്ടാകും. അതുകൊണ്ട് സമസ്തവിദ്യാനിധിയായ ഹാലാസ്യത്തിൽ താമസിച്ചു തപസ്സുചെയ്ത്, അനേകായിരം ജന്മങ്ങൾ, ഭക്തിമൂർത്തിയായ ഹാലാസ്യനാഥന്റെ കൃപയാൽ അതിശ്രേഷ്ഠങ്ങളായ അനേകായിരം വിദ്യകളെയും സി

ധികളെയും സമ്പാദിച്ചിട്ടുണ്ട്. ഹാലാസ്യവാസികളായ മീനാക്ഷീസുന്ദരേശ്വരന്മാർ ഭക്തകല്പമഹീരുഹങ്ങളാണ്. ഭക്തന്മാരെ അനുഗ്രഹിക്കുന്നതിനായിട്ടുതന്നെ അവർ അവിടെ നിത്യവാസം ചെയ്യുന്നത്. അതുകൊണ്ട് നിങ്ങൾ ഹാലാസ്യമഹാക്ഷേത്രത്തിൽപോയി ദേവിയേയും ദേവനേയും പ്രണമിച്ച് ദേവന്റെ ദക്ഷിണഭാഗസ്ഥനായ ദക്ഷിണാമൂർത്തിയുടെ സന്നിധിയിൽ താമസിച്ച് വേദാർത്ഥജ്ഞാനമാകുന്ന ഫലോദ്ദേശ്യത്തോടുകൂടെ തപസ്സുചെയ്താൽ നിങ്ങൾക്ക് അതിവേഗത്തിൽ സകലവേദശാസ്ത്രബോധവും ഉണ്ടാകും.

കണ്വാദികളായ മഹർഷിമാർ നന്ദികേശന്റെ മേൽപ്രകാരമുള്ള വാക്കുകൾ കേട്ട് ഇതില്പരമില്ലാത്ത സന്തോഷത്തോടുകൂടെ അദ്ദേഹത്തെയും മുമ്പിൽനടത്തി മധുരയിലേക്ക് തിരിച്ചു. അതിവേഗത്തിൽ അവർ ഹാലാസ്യത്തിൽ എത്തി. ഒന്നാമതായി അവർ ഹേമപത്മിനീമഹാതീർത്ഥത്തിൽ ഇറങ്ങി സ്നാനംചെയ്ത് കാലോചിതകർമ്മങ്ങൾ എല്ലാം നിർവഹിച്ചു. അനന്തരം അവർ ക്ഷേത്രത്തിനകത്തു കടന്ന്, ആകാശത്തിൽനിന്നും ഇറങ്ങിയ അത്യത്ഭുതശോഭമായ വിമാനത്തിൽ അധിരോഹണംചെയ്തിരിക്കുന്ന ഭഗവാനേയും ഭഗവതിയേയും നമസ്കരിക്കയും പല പ്രകാരത്തിൽ അവരെ സ്തുതിക്കയും ചെയ്തു. അതിന്റെശേഷം ആ വിമാനത്തിന്റെ ദക്ഷിണഭാഗത്തു വടവൃക്ഷത്തിൽ സ്ഥാപിച്ചിട്ടുള്ള വ്യാഖ്യാനപീഠത്തിൽ ഇരിക്കുന്ന ശുദ്ധസ്ഫടികസങ്കാശനും, ബ്രഹ്മാദികളായ ദേവന്മാരാലും, മുനിഗണങ്ങളാലും ഒന്നുപോലെ സമാവൃതനും, ത്രിനേത്രധാരിയും ശശിധരനും, സുധാപൂർണ്ണമായ കലശം, ജ്ഞാനമുദ്ര, പുസ്തകം ഇവകളാൽ ശോഭായമാനങ്ങളായ ചതുർബാഹുക്കളോടുകൂടിയവനും, അവ്യയനും, വരങ്ങളെ കൊടുക്കുന്നവനും, വേദവ്യാഖ്യാനതല്പരനും ആയ ദക്ഷിണാമൂർത്തിയുടെ സമീപത്തെ പ്രാപിച്ചിട്ട് വിസ്മിതമാനസന്മാരും ഭക്തിപാരവശ്യന്മാരുമായ ആ മഹർഷിപുംഗവന്മാർ പിന്നെയുംപിന്നെയും അദ്ദേഹത്തെ പ്രണിപതിച്ചിട്ട് വേദാത്മകങ്ങളും മനോഹരങ്ങളുമായിരിക്കുന്ന നാനാവിധസ്തോത്രങ്ങളെക്കൊണ്ട് അദ്ദേഹത്തെ സ്തുതിച്ചു. അനന്തരം ആ മുനിപുംഗവന്മാർ എല്ലാവരും അദ്ദേഹത്തിന്റെ അടുക്കൽ ഇരുന്നുകൊണ്ട് ശ്രീമാനായ ദക്ഷിണാമൂർത്തിയുടെ, സർവജ്ഞതാപ്രദവും, ഉത്തമന്മാരായ ശിഷ്യന്മാരോടുകൂടിയതും ഭക്തന്മാരാൽ ഉപാസിക്കപ്പെടുന്നതും സുദുർല്ലഭവും ആയ വേദവിദ്യയെ സന്തോഷത്തോടുകൂടെ അഭ്യസിക്കുകയും, ഭക്തിപൂർവം ത്രികാലങ്ങളിലും ഒന്നുപോലെ ചന്ദനപുഷ്പാദ്യുപചാരങ്ങളെക്കൊണ്ട് പൂജിക്കയും, ഉപവാസാദിനിരതന്മാരായ അവർ ദാനം, തർപ്പണം, ബ്രാഹ്മണഭോജനം മുതലായ പുണ്യവിധാനങ്ങളെ ചെയ്യുകയും ചെയ്തു.

കാർത്തികമാസത്തിലെ പൗർണ്ണമിനാളിൽ ഇങ്ങിനെ ഈ വ്രതത്തെ മഹർഷിമാർ അടുത്തവർഷത്തിലെ കാർത്തികമാസത്തിലെ പൗർണ്ണമിവരെയും യാതൊരു വിഘ്നവുംകൂടാതെ അനുഷ്ഠിച്ചു. അവർഷത്തിങ്കലത്തെ അന്നേദിവസം സർവവേദാർത്ഥസാരജ്ഞനും, സർവജ്ഞനും, ഭക്തവത്സലനും ഈശാനനും ആയ ഭഗവാൻ ദക്ഷിണാമൂർത്തി ഉത്തരീയത്തോടും ജടക്കെട്ടുകളോടുകൂടിയ

വനും, ത്രിപുണ്ഡ്രാങ്കിതമായ ശിരസ്സ്, ഫാലം, സുന്ദരമായ വക്ഷഃപ്രദേശം ഇവകളോടുകൂടിയവനും, രുദ്രാക്ഷമാലാലംകൃതനും ഭസ്മിതസർവാംഗനും ദണ്ഡാദിവിഭൂഷിതനും ചന്ദ്രനെപ്പോലെ പ്രിയദർശനനും പതിനാറുവയസ്സുപ്രായം തോന്നിക്കുന്നവനുമായ ഒരു ബ്രാഹ്മണയുവാവിന്റെ വേഷത്തിൽ സുവ്യക്തമാകുംവണ്ണം സസ്വരങ്ങളോടുകൂടെ വേദവാക്യങ്ങളെയും ഉച്ചരിച്ചുകൊണ്ട് പ്രത്യക്ഷനായി.

വിപ്രവേഷധാരിയും ദക്ഷിണാമൂർത്തിയും ആയ ശിവനെക്കണ്ട് പൂർണ്ണചന്ദ്രോദയംകണ്ട സമുദ്രത്തെപ്പോലെ ആനന്ദഭരിതന്മാരായിത്തീർന്ന കണാദി താപസന്മാർ ദണ്ഡുപോലെ ഭൂമിയിൽ പതിച്ചിട്ട്,

“സർവ്വാപത്പരിഹർത്തൃഭ്യാം നമതാംപ്രാണിനാംസകൃത്
വിദ്യാദാനരതാഭ്യാംച ചരണാഭ്യാം നമോനമഃ”

എന്നിങ്ങനെ സ്തുതിച്ചു. മേൽപ്രകാരം പാദപത്മങ്ങളിൽ സാഷ്ടാംഗപ്രണാമംചെയ്തു സ്തുതിച്ചുതുടങ്ങിയ മഹർഷിമാരെ ജഗദ്ഗുരുവായ ദക്ഷിണാമൂർത്തി കൃപാദൃഷ്ടിയോടുകൂടെ വീക്ഷണംചെയ്തിട്ട് ശീതളസ്വരത്തിൽ ‘നിങ്ങൾക്ക് എന്താണിഷ്ടം’ അല്ലയോ മാമുനികളേ! എന്തുതന്നെയായിരുന്നാലും നിങ്ങൾ പറഞ്ഞുകൊള്ളുവിൻ എന്നുപറഞ്ഞു.

ദക്ഷിണാമൂർത്തിയുടെ മേൽപ്രകാരമുള്ള ചോദ്യം കേട്ടയുടൻതന്നെ മഹർഷിമാർ ആചാരപൂർവം വീണ്ടും എഴുന്നേറ്റ് കൈകൂപ്പി നിന്നുകൊണ്ട് ഇങ്ങനെ പറഞ്ഞു.

അല്ലയോ ഭഗവാനേ! സദ്ഗുരുവായ നിന്തിരുവടി സർവ്വലോകഹിതത്തിനുവേണ്ടി വേദാർത്ഥങ്ങൾ മുഴുവൻ അടിയങ്ങൾക്ക് ഉപദേശിച്ചുതരണം.

എന്നിങ്ങനെ ഗുണനിധിയും ഗുരുമൂർത്തിയും ആയ ഭഗവാൻ അതുകേട്ട്, ഭക്തപ്രിയന്മാരും ജ്ഞാനോപദേശതല്പരന്മാരും ആയ കണാദി മഹർഷിമാരെയും മറ്റുണ്ടായിരുന്ന വിപ്രന്മാരെയും മൂലലിംഗസ്വരൂപിയായ ഹാലാസ്യനാഥന്റെ സന്നിധിയിൽ കൊണ്ടുപോയിരുത്തിയിട്ട് അവരോടിപ്രകാരം വേദങ്ങളുടെ വിശിഷ്ടങ്ങളും പ്രധാനങ്ങളും ആയ അർത്ഥങ്ങളെ ഉപദേശിക്കുവാൻ തുടങ്ങി.

അല്ലയോ മാമുനിമാരേ! നിങ്ങൾ അത്യന്തം രഹസ്യമായ വേദാർത്ഥങ്ങളെ കേട്ടുകൊള്ളുവിൻ! ശ്രവണമാത്രത്താൽതന്നെ സർവ്വപാപങ്ങളും നശിച്ചുപോകും. വേദരഹസ്യങ്ങൾ അതിപാവനങ്ങളാണ്. കാംക്ഷിതപ്രാപ്തിക്ക് ഇതു സുഗമമായ വഴി വേറൊന്നുംതന്നെ ഇല്ല.

അല്ലയോ മഹർഷിശ്രേഷ്ഠന്മാരേ! ഈ പരമമായ എന്റെ ലിംഗം സ്വയംഭൂവും ഉത്തമോത്തമവും ആണ്. സർവ്വവേദവേദാന്തങ്ങൾക്കും നിദാനമായിട്ടുള്ളതും ഇതുതന്നെ. ‘ഏകമേവാദ്വിതീയം’ എന്നും പരമെന്നും, ബ്രഹ്മമെന്നും പരമെന്നും സത്യമെന്നും വിജ്ഞാനമെന്നും അനന്ത

മെന്നും പരിപൂർണ്ണനെന്നും മായാതീതനെന്നും പരംജ്യോതിസ്സെന്നുംമറ്റുംവേദാന്തം പറയുന്നതു് സനാതനനായിരിക്കുന്ന ഈ സൎവ്വേശ്വരനാദിലിംഗത്തെയാണു് വേദമെന്ന ഉള്ളു. അതുപോലെതന്നെ വേദാൎത്ഥവും ഒരുപ്രകാരത്തിലെ ഉള്ളു എങ്കിലും മായകൊണ്ടു വേദവും ഭേദങ്ങളെക്കൊണ്ടു അതിന്റെ അൎത്ഥങ്ങളും അനന്തങ്ങളായി തീൎന്നിരിക്കയാണു്. സൂക്ഷ്മത്തിൽ ഒന്നുനോക്കിയാൽ എല്ലാം ഒന്നുതന്നെ.

പണ്ടു് സൃഷ്ടിയുടെ ആദികാലത്തിൽ മഹേശ്വരനായ സദാശിവൻ ഒന്നാമതായി ബ്രഹ്മാവിനെ സൃഷ്ടിച്ചു സ്വസ്വരൂപഭൂതങ്ങളായ എല്ലാ വേദങ്ങളും അദ്ദേഹത്തിനു ദാനംചെയ്തു. അദ്ദേഹത്തിങ്കൽനിന്നും ലോകത്തിനു് വേദലബ്ധിയുണ്ടായി. ബ്രഹ്മമെന്നും, ആദിമദ്ധ്യാന്തരഹിതമെന്നും, ഓംകാരസ്വരൂപമെന്നും പരബ്രഹ്മം എന്നും വേദത്താൽ പ്രതിപാദിതമായിരിക്കുന്ന ഈ ലിംഗം സൃഷ്ട്യാദികൾക്കുവേണ്ടി മൂന്നുപ്രകാരത്തിൽ വികൃതങ്ങളായി ഭവിച്ചു. അതിന്റെ അധോഭാഗത്തിൽ ആത്മതത്വവും മദ്ധ്യഭാഗത്തിൽ വിദ്യാതത്വവും അഗ്രഭാഗത്തിൽ ശിവതത്വവും പ്രകാശിക്കുന്നു. സൎവ്വാത്മകമായിരിക്കുന്ന ഈ ഭാഗങ്ങളിൽനിന്നും സൎവ്വതത്വങ്ങളും സമുത്ഥിതങ്ങളായി. ബ്രഹ്മാവും വിഷ്ണുവും രുദ്രനും ക്രമേണ ഈ തത്വങ്ങൾക്കു ഈശ്വരന്മാർ ആകുന്നു സൎവ്വവേദങ്ങളും ഒന്നുപോലെ പറയുന്നു. ഇതിൽ ആത്മതത്വത്തിങ്കൽനിന്നു അകാരവും വിദ്യാതത്വത്തിങ്കൽനിന്നു് ഉകാരവും ശിവതത്വത്തിങ്കൽനിന്നു് മകാരവും സൎവ്വതത്വത്തിങ്കൽനിന്നു് ബിന്ദുസഹിതമായ നാദവും ഉണ്ടായി. ഇങ്ങിനെയാകുന്നു പ്രണവത്തിന്റെ ഉത്ഭവം.

വ്യസ്തസമസ്തരൂപത്തോടുകൂടി പ്രണവത്തിങ്കൽനിന്നു് വ്യസ്തങ്ങളായും സമസ്തങ്ങളായും ഉള്ള ശ്രുതി ഇങ്ങിനെ എല്ലാ വ്യാഹൃതികളും ശിവനെ കൊണ്ടു് ഉണ്ടായി. അതിൽനിന്നും സമഷ്ടിവ്യഷ്ടിസ്വരൂപിണിയും ത്രിപദയും വേദമാതാവും ഛന്ദോമയിയും ആയ ഗായത്രിയുണ്ടായി. അതിൽനിന്നും ഋഗ്യജുസ്സാമസംജ്ഞകങ്ങളായ ത്രിവേദങ്ങൾ അഥൎവ്വവേദസഹിതമായിട്ടുഭവിച്ചു. ബ്രഹ്മപ്രസാദം ഹേതുവായിട്ടു ആ വേദങ്ങൾ വിസ്തൃതങ്ങളായി. പ്രണവംതുടങ്ങിയിട്ടുള്ള മഹാമന്ത്രങ്ങളും അകാരാദ്യങ്ങളായിരിക്കുന്ന എല്ലാ അക്ഷരങ്ങളും കാമികാദ്യങ്ങളായിരിക്കുന്ന ശൈവാഗമങ്ങളും പഞ്ചാനനനായ ഈ മഹേശ്വരന്റെ ഊൎദ്ധ്വവക്ത്രത്തിൽനിന്നും സംഭവിച്ചവകളാണു്. ദേവദേവനായ ഈശ്വരന്റെ പൂൎവ്വവക്ത്രമായ മുഖത്തിൽനിന്നും ഇതുപ്രതിന്നപ്രകാരത്തിലുള്ള ഭേദത്തോടുകൂടിയ ഋഗ്വേദം ഉണ്ടായി. നൂറിയൊന്ന ഭേദങ്ങളോടു കൂടിയതായ യജുൎവേദം അദ്ദേഹത്തിന്റെ അഘോരമുഖത്തിൽ നിന്നും, ആയിരം ഭേദങ്ങളോടുകൂടിയ സാമവേദം അദ്ദേഹത്തിന്റെ വാമവക്ത്രത്തിൽ നിന്നും ഒമ്പതുവിധഭേദങ്ങളോടുകൂടിയ അഥൎവ്വവേദം അദ്ദേഹത്തിന്റെ സദ്യോജാതവക്ത്രത്തിൽനിന്നും ഉണ്ടായി.

ഈ ചതുൎവേദങ്ങളുടെ വൈഭവംകൊണ്ടു്, നാലുവിധ ജാതികളും നാലുവിധ ആശ്രമങ്ങളും നാനാധൎമ്മങ്ങളും വിവിധങ്ങളായ യജ്ഞങ്ങളും മ

റവും ഉണ്ടായി. ദേവദേവനായ ഭഗവാന്റെ ആജ്ഞാനുസാരമായിട്ട് ജനങ്ങൾ അതിനെ ആചരിക്കയും ചെയ്യുന്നു. സമസ്തങ്ങളായിരിക്കുന്ന വേദങ്ങൾക്കു കർമ്മകാണ്ഡം എന്നും ജ്ഞാനകാണ്ഡമെന്നും രണ്ടുഭാഗങ്ങൾ ഉണ്ട്. അതായത് പ്രവൃത്തിമാർഗ്ഗവും നിവൃത്തിമാർഗ്ഗവും. ഇവയിൽ കർമ്മകാണ്ഡം ഹാലാസ്യനാഥനായ സുന്ദരേശ്വരന്റെ സകലസ്വരൂപമായ ഈ മഹാലിംഗത്തിന്റെ പൂജാക്രമങ്ങളെ പ്രതിപാദിക്കുന്നതും ജ്ഞാനകാണ്ഡം എന്നത് സച്ചിൽസുഖാത്മകമായ അദ്വൈതത്തിന്റെ നിഷ്കളസ്വരൂപത്തെക്കുറിച്ചു വിവരിക്കുന്നതും ആകുന്നു.

വിഷ്ണ്വാദികളായിരിക്കുന്ന സകല ദേവന്മാരും പിനാകിയായ ഹാലാസ്യനാഥന്റെ അംശഭൂതന്മാരാണ്. സർവ്വവ്യാപിയായ ഈ മഹാദേവൻ സ്വയം അംശിയാണെന്നുള്ളതു പ്രസിദ്ധമാണ്. എല്ലാദേവതകൾക്കും ഏതുപ്രകാരത്തിലും നൽകുന്ന ഹവിസ്സിനെ അംശീഭൂതനായിരിക്കുന്ന ഇദ്ദേഹം സ്വീകരിച്ചുംകൊണ്ട് തത്തൽഫലങ്ങളെ ദാനംചെയ്യുന്നു. അഗ്നിഷ്ടോമം അശ്വമേധം മുതലായ മഹായാഗങ്ങളും, വേദോക്തങ്ങളായിരിക്കുന്ന നിത്യനൈമിത്തിക കാമ്യപ്രായശ്ചിത്തകർമ്മങ്ങളും എല്ലാം സുന്ദരേശ്വരന്റെ പലപ്രകാരത്തിൽ ഉള്ള പൂജകൾതന്നെ. അല്ലയൊ മഹർഷിപുംഗവന്മാരേ! നിങ്ങൾ ഇതിൽ അല്പംപോലും സംശയിക്കരുത്. ജീവന്മുക്തിപ്രദനും, ഹാലാസ്യനാഥനുമായ ഈ സുന്ദരേശ്വരനെ സംബന്ധിച്ച് വേദാന്തം ഘോഷിക്കുന്നത് ഏകനും, പൂർണ്ണനും, ശുദ്ധനും, അദ്വിതീയനും, സത്യജ്ഞാനസുഖാത്മകനും, നിഷ്കളനും, നിർമ്മലനും, സൂക്ഷ്മസ്വരൂപിയും, നിർഗ്ഗുണനും എല്ലാദേവന്മാർക്കും ആദികാരണനും, അജനും, വിശ്വാധികനും, പ്രഭുവും, സർവ്വജ്ഞനും, സർവ്വകർത്താവും, സർവ്വകാരണനും, ഈശ്വരനും, അദ്വൈതചിന്മയനും, പരാപരവർജ്ജിതനും, പരംജ്യോതിസ്സും പരാൽപരനും, നിത്യപ്രാപ്യനും, പരംതത്വവും, അപ്രമേയനും, അനുപമനും ആയ പരമാത്മസ്വരൂപിയെയാണ്. തത്വമസ്യാദികളായിരിക്കുന്ന വാക്യങ്ങളെക്കൊണ്ടു പ്രതിപാദിക്കപ്പെടുന്നതും ജീവന്മുക്തിപ്രദായിയായ സുന്ദരേശ്വരനെത്തന്നെ ആകയാൽ മഹാലിംഗസ്വരൂപിയും ഈശ്വരനും കർമ്മഗോചരനായകനും ആയ ഇദ്ദേഹത്തെ ഭക്തകാരുണ്യംകൊണ്ട് വേദാന്തങ്ങൾമൂലം അറിയാൻ ഇടവരുന്നവർക്ക് ഒരുപ്രകാരത്തിലും ഒരിക്കലും യാതൊരുവിധശോകങ്ങളും ഉണ്ടാകുന്നതല്ല.

അതുകൊണ്ട് വേദോക്തങ്ങളായ കർമ്മജ്ഞാനകാണ്ഡങ്ങൾ രണ്ടിനും പിനാകപാണിയായ സുന്ദരേശമൂർത്തിതന്നെയാണ ആധാരമായിട്ടുള്ളതെന്നു വിചാരിച്ചുകൊള്ളുവിൻ. അതുപോലെതന്നെ, വേദോക്തങ്ങളായിരിക്കുന്ന സർവ്വകർമ്മങ്ങളുടേയും അനുഷ്ഠാനംകൊണ്ട് യാതൊരുഫലം ഉണ്ടാകുമോ ആ ഫലം മുഴുവനും, നിഷ്ഠവിധാനേന ഹാലാസ്യേശ്വരനായ ഭഗവാന്റെ പൂജകൊണ്ടുണ്ടാകുന്നതാണെന്നും നിങ്ങൾ ധരിച്ചുകൊള്ളുവിൻ. ഹാലാസ്യേശലിംഗധ്യാനംകൊണ്ട്, വേദാന്തജ്ഞാനത്താൽ യാതൊരുഫലം സിദ്ധിക്കുമോ അതും ഉണ്ടാകും. പൂജാകർമ്മംകൊണ്ടു ചിത്തശുദ്ധിയും ചിത്തശുദ്ധി

യം ഉണ്ടാകുന്നതുകൂടാതെ ഇഹപരസൌഖ്യവും ശിവസായൂജ്യവും അനായാസേന ലഭിക്കുമെന്നുള്ളതിനു യാതൊരു സംശയവും ഇല്ല. ഇനി ഞാൻ കദംബവനപുരാധിപനായ സുന്ദരേശന്റെ പതിനേഴാമത്തെ ലീല നിങ്ങളെ കേൾപ്പിക്കാം.

൧൬-ാം അദ്ധ്യായം.

പതിനാറാം ലീല സമാപ്തം.



## ഹാലാസ്യമാഹാത്മ്യം.

### കേരളഭാഷാഗദ്യം.

൧൭-ാം അദ്ധ്യായം.

രത്നവിക്രയം എന്ന

### പതിനേഴാമത്തെ ലീല.



വിശ്രുതം അഗസ്ത്യമഹർഷി, വസിഷ്ഠാദികളായ താപസന്മാരെ നോക്കി, അല്ലയോ മഹർഷിപുംഗവന്മാരെ! ലീലാവിലസിതനായ ഭഗവാൻ സമസ്തചിത്രപുരാധിപന്റെ അത്ഭുതതരങ്ങളായ എല്ലാലീലകളും ഒന്നുപോലെ മനോഹരങ്ങളും പാവനങ്ങളും ആണെങ്കിലും അദ്ദേഹം രത്നവിക്രയം ചെയ്ത പതിനേഴാമത്തെ ലീല വളരെ വളരെ കൌതുകാവഹമായിട്ടുള്ളതാണ്. ഇനി ഞാൻ അതിനെ പറയാം നിങ്ങൾ ചെവിതന്നു കേട്ടുകൊള്ളുവിൻ എന്നിങ്ങനെ അരുളിച്ചെയ്തിട്ടു താഴെ വരുമാറു കഥയാരംഭിച്ചു.

മധുരാപുരാധിപനും രാജാധിരാജനും ശത്രുകുലാന്തകനും വിക്രമൈകപരാക്രമശാലിയും ആയ വിക്രമപാണ്ഡ്യമഹാരാജാവിന് കുലഭൂഷണങ്ങളും കുലീനകളും ആയ അനവധി പട്ടമഹിഷികൾ ഉണ്ടായിരുന്നെങ്കിലും അവരിൽ ഒരുത്തിപോലും പ്രസവിച്ചില്ല. എന്നാൽ അദ്ദേഹത്തിനു ഭോഗിനി (വെപ്പാട്ടി)കളായി അനവധി സ്ത്രീജനങ്ങൾ ഉണ്ടായിരുന്നവർ എല്ലാം പ്രസവിച്ചു ഒട്ടുവളരെ മക്കൾ ഉണ്ടായിരുന്നു. അവർ എല്ലാവരും ഒന്നുപോലെ ശൂരന്മാരും മൂഢബുദ്ധികളും ആയിപ്പോയി.

തന്റെ കാലാനന്തരം പാരമ്പര്യക്രമമനുസരിച്ചു രാജ്യപരിപാലനം ചെയ്യുന്നതിനു കുലീനകളായ പട്ടമഹിഷികളിൽ ആരും പ്രസവിച്ചിട്ട് ക

ലഭിപ്പാനായി ഒരു പുത്രനെങ്കിലും ഉണ്ടായില്ലല്ലോ എന്നുള്ള മനസ്താപം കൊണ്ട് അത്യന്തം ദീനതരം ചിന്താവിവശനും ആയിത്തീൎന്ന അദ്ദേഹം എല്ലാത്തിനും തന്റെ കുലദൈവമായ സുന്ദരേശപരമേശ്വരൻ തന്നെ ആശ്രയമെന്നുള്ള ദൃഢവിശ്വാസത്തോടുകൂടെ കുലീനകളായ പട്ടമഹിഷികളൊന്നിച്ച്, ചതുൎദ്ദശി, അഷ്ടമി, സോമവാരം മുതലായ പുണ്യദിവസങ്ങളിൽ മഹാക്ഷേത്രത്തിൽ ചെന്നു മഹാരാജ്യനായകനായ ശേഖരൻ സുന്ദരേശ്വരനേയും നായികയായ മീനാക്ഷീഭഗവതിയേയും വിശേഷവ്രതനിഷ്ഠകളോടുകൂടെ ഉപാസിച്ചുവന്നു.

ചിരകാലം ഇങ്ങനെ ഉപാസിച്ചതിന്റെ ഫലമായിട്ടെന്നവണ്ണം സൎവ്വസൽഗുണസമ്പന്നനും ആയ ഒരു പുത്രൻ അത്യന്തം കുലീനയുംശീലഗുണയുക്തയും ആയ തന്റെ പട്ടമഹിഷിയിൽ ഉണ്ടായി. അംബികാപതിയുടെ അനുഗ്രഹംകൊണ്ടു ജാതനായ ആ കുമാരനെ പിതൃമാതാക്കൾ അത്യന്തം സന്തോഷത്തോടുകൂടെ പരിപാലിച്ചു വളൎത്തിവന്നു.

കുമാരന് അഞ്ചുവയസ്സു പ്രായമായ കാലത്തിൽ ഒരിക്കൽ പിതൃപാണ്ഡ്യൻ നായാട്ടിനായി സൈന്യസമേതം വനത്തിൽപോയി കാടിളക്കിച്ച് ക്രൂരങ്ങളായ മൃഗങ്ങളെയെല്ലാം വേട്ടയാടി മൃഗയാവിനോദത്തിൽ പരിലോലനായി നടക്കുന്ന അവസരത്തിൽ അദ്ദേഹം ഒരു സിംഹത്താൽ ഹതനായി സ്വൎല്ലോകം പ്രാപിക്കുന്നതിനു സംഗതിവന്നുകൂടി.

നിൎദ്ദയാശയന്മാരായ ഭഗിനീപുത്രന്മാർ ഈ വിവരം അറിഞ്ഞു അനായകമായിത്തീൎന്ന രാജധാനിയിലെ ഭണ്ഡാരത്തിൽ പ്രവേശിച്ച് അവിടെ ഉണ്ടായിരുന്ന ധനങ്ങൾ എല്ലാം കവൎന്നെടുത്തുംകൊണ്ട് അങ്ങുമിങ്ങും പോയി. ശത്രുക്കളായ അവർ തമ്മിലും വലിയ വലിയ തമ്മിത്തല്ലുകൾ എല്ലാം ഉണ്ടായി. ഈ അവസരത്തിൽ അനാഥബാലകനായ രാജകുമാരനെ ചില മന്ത്രിമാർ ഒരു രഹസ്യസ്ഥലത്തു ഗൂഢമായി താമസിപ്പിച്ചു രക്ഷിച്ചുകൊണ്ടതിനാൽ അദ്ദേഹത്തിനു യാതൊരാപത്തും നേരിടുന്നതിനു സംഗതിയായില്ല.

ഭഗിനീപുത്രന്മാരുടെ തമ്മിൽ തല്ലും കുത്തിക്കൊലച്ചും മറ്റും ഉണ്ടായ സമാധാനഭംഗവും കോലാഹലങ്ങളുമെല്ലാം ഒട്ടു ചുരുങ്ങിയ അവസരത്തിൽ രാജാവിനോടുകൂടെ മൃഗയാവിനോദത്തിനായി കാട്ടിൽപ്പോയിരുന്ന മുഖ്യസൈന്യങ്ങളും മറ്റുനായകരും വന്നുചേൎന്നു. അനന്തരം മൃതനായ മഹാരാജാവിന്റെ ശേഷക്രിയകൾ എല്ലാം ആ രാജകുമാരനെക്കൊണ്ടു വിധിപ്രകാരം നടത്തിച്ചു. അനന്തരം അദ്ദേഹത്തെ രാജ്യാഭിഷേകം ചെയ്യണമെന്ന് എല്ലാവരും കൂടെ നിശ്ചയിച്ചുവേണ്ടുന്ന സംഭാരങ്ങൾ എല്ലാം ശേഖരിച്ചുതുടങ്ങി. ആദ്യമേ തന്നെ പുത്തൻ കിരീടം ഉണ്ടാക്കുന്നതിന് വേണ്ട ധനവും രത്നങ്ങളുമെടുപ്പാനായി ഭണ്ഡാരത്തിൽ പ്രവേശിച്ചു നോക്കിയതിൽ അവിടെ രത്നങ്ങളാകട്ടെ ധനങ്ങളാകട്ടെ മറ്റുയാതൊന്നുമാകട്ടെ ഇല്ലാതിരുന്നു.

ക്ത മഹാശിവഭക്തനായിത്തീരുകയാൽ അവൻ ഗുരുഭൂതനായ ശുക്രാചാൎയ്യന്റെ ഉപദേശപ്രകാരം കൈലാസത്തിൽ പോയി ഗന്ധപുഷ്പാദികളെക്കൊണ്ടു കൈലാസപതിയായ പരമശിവനെ പൂജിച്ചു സന്തോഷിപ്പിച്ചു് തപസ്സാദ്ധ്യന്മാരാൽപ്പോലും അതിദുസ്സഹമായ തപസ്സുതുടങ്ങി.

അത്യുഗ്രപ്രതാപിയായവലാസുരന്റെ തപസ്സുകൊണ്ടു സന്തുഷ്ടനായിത്തീൎന്ന പരമേശ്വരൻ ആ കാലത്തിൽ ഒരിക്കൽ പാൎവ്വതിയോടു കൂടെ വൃഷഭവാഹനത്തിൽക്കയറി വലാസുരന്റെ മുമ്പിൽ പ്രത്യക്ഷീഭൂതനായിട്ടു്, അവനോടു ഞാൻ നിന്റെ തപസ്സുകൊണ്ടു് ഏറ്റവും സന്തുഷ്ടനായി നിനക്കെന്തൊരുവരം വേണമെന്നു ചോദിച്ചു.

പ്രത്യക്ഷനായ പരമശിവനെക്കണ്ടും അദ്ദേഹത്തിന്റെ അരുളപ്പാടുകളെക്കേട്ടും സന്തോഷസാഗരനിമഗ്നനായ വലാസുരൻ ശ്രീപാദങ്ങളിൽ ഭക്തിയോടുകൂടെ നമസ്കരിച്ചുകൊണ്ടു്, അല്ലയോ ദേവനെ കരുണാവാരിധേ ശിവ ഭക്തവത്സല സൎവ്വജ്ഞനും ആയ നിന്തിരുവടി എനിക്കു രണ്ടു വരങ്ങൾ തരണം. അവയിൽ ഒന്നു് ഞാൻ ഒരിക്കലും ശത്രുക്കളാൽ വദ്ധ്യനാകരുതെന്നും മറ്റൊന്നു് എന്റെ ശരീരത്തിൽ ഉള്ള ധാതുക്കൾ എല്ലാം രത്നങ്ങളായിത്തീരണമെന്നും ആണു്.

പരമേശ്വരൻ അതുകേട്ടു വലാസുരനെ നോക്കി അല്ലയോ ഭക്ത നിന്റെ ഇഷ്ടപ്രകാരം അങ്ങനെയും ഭവിക്കും. ഒരിക്കലും ഇതിനു തെറ്റുവരികയില്ല എന്നിങ്ങനെ വരവുംകൊടുത്തു് അനുഗ്രഹിച്ചിട്ടു് അന്തൎദ്ധാനംചെയ്തു.

അപ്പോൾമുതൽ വലാസുരൻ സകലാൎക്കും അവദ്ധ്യനായി. അവന്റെ ശരീരത്തിൽ ഉള്ള എല്ലാ ധാതുക്കളും രത്നങ്ങളും ആയിത്തീൎന്നു. അതിൽപിന്നെ അവൻ സകല ദേവന്മാരോടും യുദ്ധംചെയ്തു അവരെയെല്ലാം തോല്പിച്ചു ഭൂലോകത്തെയും ദേവലോകത്തിൽപോയി ദേവേന്ദ്രനോടും ഏറ്റു് അദ്ദേഹത്തെയും യുദ്ധത്തിൽ തോല്പിച്ചു സ്വൎല്ലോകത്തെയും കീഴടക്കി ത്രൈലോക്യാധിപത്യത്തെ കൈക്കൊള്ളുകയും ഇന്ദ്രാണിയുടെ വിപത്തിനിടയെന്നുള്ള ഗൎവ്വത്തെ ദീപിപ്പിക്കുകയും ചെയ്തു.

അങ്ങിനെയിരിക്കുന്ന കാലത്തിൽ ഒരിക്കൽ ബ്രഹ്മാവും അഗസ്ത്യനും, അഗസ്ത്യനും മഹത്തായ കരബലംകൊണ്ടു് ദേവന്മാരുടെ വിപത്തുകളെ പോലും ഭേദിക്കുന്നതിനു സമൎത്ഥനും ആയ ആ അസുരേന്ദ്രനെ കൊല്ലുന്നതിനുള്ള ഒരുപായത്തെ ദേവേന്ദ്രൻ ദേവകളെയെല്ലാം വിളിച്ചുവരുത്തി യോഗം കൂട്ടി ആലോചിച്ചു തീൎച്ചപ്പെടുത്തിയുംകൊണ്ടു് അദ്ദേഹം സൎവ്വ ദേവതാസഹായനായിട്ടുപോയി വലാസുരനെ യുദ്ധത്തിനു് വിളിച്ചു.

വലാസുരൻ ഉടൻതന്നെ അസുരസൈന്യസമേതനായിച്ചെന്നു ദേവേന്ദ്രനോടു ഏറ്റു അതിഭയങ്കരമായി യുദ്ധംചെയ്തു. വലാസുരന്റെ അതിപരാക്രമത്തോടുകൂടിയ ആക്രമങ്ങളെ സഹിക്കുന്നതിനു് ശക്തന്മാരല്ലാതെ ആയിത്തീൎന്ന ദേവേന്ദ്രനും സൈന്യങ്ങളും യുദ്ധംചെയ്തു വളരെനേരവും ക

എന്നോടുകൂടി കല്പകാലം ജീവിക്കാം. നിങ്ങൾ ഇങ്ങനെ വരം വരിച്ചില്ലെങ്കിൽ ആ ഭാഗ്യം ഇനിക്കു ഒരുകാലത്തും ഉണ്ടാകുന്നതല്ലായിരുന്നു. നിങ്ങൾ തന്നെകൊണ്ട് വേഗത്തിൽപോയി യാഗത്തിന്നവേണ്ട ഒരുക്കങ്ങൾ എല്ലാം ചെയ്യുവിൻ! നിങ്ങൾക്ക് യാഗസിദ്ധിക്കുവേണ്ടി ഞാൻ അവിടെ വന്നുകൊള്ളാം എന്നുപറഞ്ഞു.

അനന്തരം വലാസുരൻ തന്റെ സാമ്രാജ്യലക്ഷ്മിയെ മുഴുവനും പുത്രങ്കൽ സമൎപ്പിച്ചിട്ട് പുരത്തിൽനിന്നും പുറപ്പെട്ടു ദേവന്മാർ യാഗമാരംഭിച്ചിരിക്കുന്നതായ കൈലാസപൎവതത്തിന്റെ താഴ്വരയിലേക്കുപോയി. അവൻ അവിടെ ചെന്നു ദേവന്മാരെനോക്കി ഇങ്ങനെ പറഞ്ഞു.

“നിങ്ങളുടെ ഈ വിശിഷ്ടമായ വൈദികകൎമ്മത്തിൽ നിങ്ങൾക്കു തന്ന വരപ്രകാരം ഞാൻ പശുവായി ഭവിച്ചുകൊള്ളാം. നിങ്ങൾ യജ്ഞപശുവായ എന്നെ ബന്ധിക്കുന്നതിന് യൂപം ഉണ്ടാക്കുവിൻ.”

ധൈൎയ്യപൂൎവം പറയുന്ന വലാസുരന്റെ ഈ വാക്കുകളെകേട്ടു അത്യന്തം സന്തോഷചിത്തന്മാരായ ദേവന്മാർ ആ ദാനവപുംഗവനെ നോക്കി, അല്ലയോ വലാസുര! അങ്ങ് സത്യവ്രതൻതന്നെ. അങ്ങേയ്ക്കു സമനായി ഔദാൎയ്യത്തിലും ആരും ഇല്ല. ഇപ്പോൾ ഞങ്ങൾക്കു നല്ലവണ്ണം ബോദ്ധ്യമായിട്ടു അങ്ങേ കീൎത്തി ആ ചന്ദ്രതാരം നിലനില്ക്കുകയും ചെയ്യും എന്നിങ്ങനെ പറഞ്ഞു.

അനന്തരം അവർ പുണ്യമയമായ യാഗത്തിന്റെ വേണ്ട ഒരുക്കങ്ങൾ ചെയ്യാൻതുടങ്ങി. ആ യാഗത്തിൽ ബൃഹസ്പതി യജമാനനാവുകയും സപ്തൎഷികൾ ഋത്വിക്കുകളാവുകയും, അന്യന്മാരായ താപസന്മാർ എല്ലാം വേദകങ്ങളായ മറ്റു യാഗകൎമ്മങ്ങളുടെ അനുഷ്ഠാതാക്കൾ ആവുകയുംചെയ്തു. അനന്തരം അവർ ദാനവശ്രേഷ്ഠനെ യജ്ഞസ്തംഭത്തിൽ ബന്ധിക്കാനായിക്കൊണ്ടുപോയി നിൎത്തിയുംകൊണ്ട് യജമാനനും, വേദപാരപശുവും ബ്രഹ്മാവിഷ്ണുമഹേന്ദ്രാദിദേവതാവൎഗ്ഗവും പരമം പശുപതിയും ഉഗ്രരൂപനും ശോഭനനും ആയ ഭഗവാനെസ്മരിച്ചു. ഗംഗാധരനും ചന്ദ്രചൂഡനും ത്രിനേത്രനും അഷ്ടമൂൎത്തിയും ആയ ആ മഹാദേവൻ ഉടനെ പ്രത്യക്ഷനായി വലാസുരനെ യൂപത്തിൽ ബന്ധിച്ചുകൊള്ളുന്നതിന് അനുവാദംകൊടുത്തു. ദേവന്മാർ ഉടൻതന്നെ പാശങ്ങൾകൊണ്ട് സിംഹശ്രേഷ്ഠനെ ബന്ധിക്കുന്നതുപോലെ ഉജ്വലവീൎയ്യപരാക്രമശാലിയായ ദാനവേന്ദ്രനെ കയറുകൊണ്ടു യൂപസ്തംഭത്തിൽ ബന്ധിച്ചു. അനന്തരം താഡനങ്ങൾകൊണ്ട് ബന്ധിതനായ മത്തകരീന്ദ്രനെപ്പോലെ യൂപസ്തംഭമൂലത്തിൽ വിരാജിതനായി നില്ക്കുന്ന അസുരാഗ്രണിയായ വലാസുരനെ പശുസംജ്ഞാപനത്തിനായി ശമിതാക്കന്മാർ പിടിച്ചിട്ടും അവൻ അല്പംപോലും ചാഞ്ചല്യം കാണിക്കാതെ വളരെ പ്രസന്നഭാവത്തോടുകൂടെത്തന്നെ നിന്നു. സംജ്ഞാപനക്രിയ ചെയ്യപ്പോഴും സന്തോഷചിത്തനായിട്ടിരുന്നു. അപ്പോൾ കല്പകവൃക്ഷങ്ങൾ പുഷ്പം പൊഴിക്കുന്നതുപോലെ ദേവകൾ പുഷ്പവൃഷ്ടിചെയ്യുക

ഗത്തിൽ ത്രേതായുഗത്തിലും കലിയുഗത്തിൽ സിംഹളത്തിലും പത്മരാഗം ധാരാളമുണ്ടാകും. പത്മത്തിൻറയും കൽഹാരപുഷ്പത്തിൻറയും മിന്നാമിനുങ്ങിൻറയും നക്ഷത്രത്തിൻറയും അഗ്നിയുടെയും ദീപത്തിൻറയും മാതളനാരകക്കുരുവിൻറയും സൂൎയ്യൻറയും, മാതളനാരകപുഷ്പത്തിൻറയും ഇന്ദ്രകോപത്തിൻറയും പ്രഭകൾ പോലെയുള്ള പ്രഭകളോടു കൂടിയ പത്മരാഗങ്ങളുകൾ പ്രധാന്യങ്ങളാകുന്നു. ബ്രാഹ്മണജാതിയിൽ പെട്ട പത്മരാഗത്തിന് ജാതരംഗമെന്നും, ക്ഷത്രിയജാതിയിൽ പെട്ട പത്മരാഗത്തിന് കുരുവിന്ദമെന്നും വൈശ്യജാതിയിൽപ്പെട്ടതിന സൌഗന്ധികമെന്നും, ശൂദ്രജാതിയിൽപ്പെട്ടതിന് ഗവാംഗം എന്നും നീലഗന്ധി എന്നും നാമധേയങ്ങൾ പറയപ്പെടുന്നു.

ഇവയിൽ ഒന്നാമത്തേതിന് പത്തുവിധത്തിലും രണ്ടാമത്തേതായ ക്ഷത്രിയജാതിക്ക് എട്ടുവിധത്തിലും വൈശ്യജാതിക്ക ആറുവിധത്തിലും നാലാമത്തേതായ ശൂദ്രജാതിക്ക് നാലുവിധത്തിലും ഛായകൾ ഉണ്ട്. താമര, ചെങ്ങഴുനീർപ്പൂവ്, മിന്നാമിനുങ്ങ്, അഗ്നി, കുയിൽക്കണ്ണ്, ദീപം, മാതളനാരകക്കുരുവ്, ആദിത്യൻ, മാതളനാരകപ്പൂവ് ഇവപത്തിൽ ഏതെങ്കിലും ഒന്നിൻറ പ്രഭപോലെയുള്ള പ്രഭയോടുകൂടിയ മാണിക്യം ബ്രാഹ്മണജാതിയിൽ അടങ്ങപ്പെട്ടതും, പാച്ചോററിപ്പൂവ്, മുരുക്കിൻപ്പൂവ്, ഉപ്പലൊട്ടിപ്പൂവ്, കുന്നിക്കുരുവ്, ചെമ്പരത്തിപ്പൂവ് മുയൽച്ചോര, സിന്ദൂരം ചുട്ടുപഴുപ്പിച്ച ഇരുമ്പ് ഇവയിൽ ഏതെങ്കിലും ഒന്നിൻറ നിറംപോലെയുള്ള നിറത്തോടുകൂടിയ മാണിക്യം ക്ഷത്രിയജാതിയും, ചെമ്പഞ്ഞിച്ചാറ്, കുയിൽമിഴി, ഇലവിൻപ്പൂവ്, പലാശപ്പൂവ്, ചുട്ടുപഴുപ്പിച്ചചെമ്പ്, അശോകത്തളിര് ഇവയിൽ ഒന്നിൻറ പ്രഭയോടുകൂടിയ പത്മരാഗം മൂന്നാമത്തേതായ വൈശ്യജാതിയും, കുമ്പിൾപ്പൂവ്, തൊണ്ടിപ്പഴം, ചെങ്കുറിഞ്ഞിപ്പൂവ്, ധാതു, ഇവയിൽ ഏതെങ്കിലും ഒന്നിൻറ പ്രഭപോലെയുള്ള പ്രഭയോടുകൂടിയതു ശൂദ്രജാതിയിൽപ്പെട്ട മാണിക്യവും ആണ്. താമരപ്പൂവ് വൎണ്ണത്തിന് എത്രമാത്രം ശ്രേഷ്ഠതമമാണോ പത്മരാഗത്തിനാവൎണ്ണമുള്ളതും അത്രമാത്രം ശ്രേഷ്ഠതമമാണ്. അതുപോലെതന്നെ ഉജ്ജ്വലരശ്മികളോടു കൂടിയപത്മരാഗം ഉത്തമവും പാൎശ്വരശ്മികളോടുകൂടിയതു മദ്ധ്യമവും ആകുന്നു.

ജാതരംഗം എന്നപേരോടു കൂടിയതും ഒന്നാമത്തെ ജാതിയിൽപ്പെട്ടതുമായ പത്മരാഗം ധരിച്ചാൽ ഗോദാനം, ഭൂദാനം, വിദ്യാദാനം, കന്യകാദാനം മുതലായ ദാനങ്ങളും അശ്വമേധാദിയാഗങ്ങളും ചെയ്താൽ എത്രമാത്രം ശ്രേയസ്സുണ്ടാകുമോ അത്രമാത്രം ശ്രേയസ്സുണ്ടാകുന്നതാണ്. ക്ഷത്രിയജാതിയിൽപ്പെട്ട കുരുവിന്ദമെന്നമാണിക്യം ധരിക്കുന്നവൻ സാധാരണമനുഷ്യനായിരുന്നാൽ അവൻ രാജാവായും രാജാവായിരുന്നാൽ ചക്രവൎത്തിയായും ഭവിക്കും. വൈശ്യജാതിയായ സൌഗന്ധികമെന്ന മൂന്നാമത്തെ പത്മരാഗത്തെ ധരിക്കുന്നവന് സമ്പാദിതമായ കീൎത്തിയും സമ്പത്തും ഉണ്ടാകുന്നതാണ്. ഗവാംഗത്തെധരിക്കുന്നവന് ക്ഷീണസ്യസുഖിയുണ്ടാകും. നീലഗന്ധത്തെ

൧൩.

പ്രാന്തകാലത്തിലെ ക്ഷുഭിതമായ സമുദ്രത്തിന്റെ ഗർജ്ജനംപോലെയുള്ള മേഘങ്ങളുടെ മുഴക്കംകൊണ്ട് ഭൂമിയിൽ ചില സ്ഥലങ്ങളിൽനിന്നും ചിലപ്പോൾ വൈഡൂര്യം ഉണ്ടാകുന്നുണ്ട്. പച്ചക്കല്ലിന്റെയും മുളയിലകളുടെയും മയിൽക്കഴുത്തിന്റെയും വർണ്ണത്തോടുകൂടിയതും, സ്നിഗ്ദ്ധതയും, ശുദ്ധതയും, സ്വച്ഛതയും ഉള്ളതുമായ വൈഡൂര്യക്കല്ലുകളാണ് മെച്ചമേറിയവകൾ. അതിൽ വിദ്യുത്പാതത്തോട് സദൃശപ്രകാശത്തോടുകൂടിയ ഒന്നാം ബ്രാഹ്മണജാതിയും, ഇന്ദ്രചാപത്തോട് സദൃശപ്രകാശത്തോടുകൂടിയ രണ്ടാം ക്ഷത്രിയജാതിയും അശോകപുഷ്പത്തോട് സദൃശപ്രകാശത്തോടുകൂടിയ മൂന്നാം വൈശ്യജാതിയും ഉജ്ജ്വലമായ സദൃശപ്രകാശത്തോടുകൂടിയ നാലാം ശൂദ്രജാതിയും ആണ്. ലക്ഷണപൂർണ്ണമായ വൈഡൂര്യരത്നം ധരിക്കുന്ന രാജാവിന് എല്ലാവിധ സൗഖ്യങ്ങളും, ശത്രുജയവും, സൈന്യൈശ്വര്യപ്രതാപവും, യാതൊരു ഭയവും കൂടാതെ നാൾക്കുനാൾ അഭിവൃദ്ധിയെ പ്രാപിക്കും.

അല്ലയോ മന്ത്രിശ്രേഷ്ഠന്മാരേ! ഇനി നിങ്ങൾ വിദ്രുമലക്ഷണംകൂടി കേട്ടുകൊള്ളുവിൻ. വിദ്രുമങ്ങൾ ഉണ്ടാകുന്നത്, ബലാസുരന്റെ മാംസംവീണ സ്ഥലങ്ങളിൽനിന്നും ബ്രഹ്മാവു പണ്ട് പിതൃക്കളെ സൃഷ്ടിക്കാനായി എടുത്ത സന്ധ്യാത്മകമായ ശരീരത്തിൽ ഉണ്ടായിരുന്ന രക്തം പൊഴിച്ച സ്ഥലങ്ങളിൽനിന്നും പണ്ട് ലോകനാശത്തെ ചെയ്യാൻ തുടങ്ങിയ പർവ്വതങ്ങളുടെ ചിറകുകളെ വജ്രപാണിയായ ദേവേന്ദ്രൻ ഛേദിച്ചപ്പോൾ രക്തം വീണ സ്ഥലങ്ങളിൽനിന്നും സൂര്യസാരഥിയായ അരുണൻ പൊട്ടിപ്പോന്നതായ മുട്ടത്തോടുകൾവീണ സ്ഥലങ്ങളിൽനിന്നും പണ്ട് ലോകഹിതത്തിനുവേണ്ടി മഹാവിഷ്ണു വധിച്ച മധുകൈടഭന്മാരുടെ മാംസങ്ങൾ വീണ സ്ഥലങ്ങളിൽനിന്നും ആണ്.

ഇവയിൽ പർവ്വതങ്ങളുടെ രക്തം വീണസ്ഥലങ്ങളിൽ നിന്നും ഉണ്ടാകുന്ന വിദ്രുമങ്ങൾ ശുകപുഷ്പകാന്തിയോടുകൂടിയതായിരിക്കും. അതും തൊണ്ടിപ്പഴം, തത്തച്ചുണ്ട്, ജപാപുഷ്പം ഇവയുടെ കാന്തിപോലെയുള്ള കാന്തിയോടുകൂടിയതുമായ വിദ്രുമങ്ങൾ ഉത്തമങ്ങളും ചളിവക്രതയും, കൃമിദൂഷണത്വവും, പരുഷത്വവും ഉള്ള വിദ്രുമങ്ങൾ നിന്ദ്യങ്ങളും ആണ്. ലക്ഷണയുക്തമായ വിദ്രുമരത്നം വിശേഷിച്ചു സ്ത്രീകൾക്ക് അണിയുന്നതിന് വളരെ വളരെ നല്ലതാണ്. വിദ്രുമംകൊണ്ടുണ്ടാക്കിയതായ ആഭരണം അണിയുന്ന പുരുഷന്മാർക്കും ആയുരാരോഗ്യൈശ്വര്യസമ്പത്തുകളും ശത്രുജയവും പുത്രസൗഭാഗ്യവും ഉണ്ടാകുന്നതാണ്.

അല്ലയോ മന്ത്രിസത്തമന്മാരേ! നിങ്ങൾ രത്നങ്ങളുടെയും ഗുണങ്ങളും ലക്ഷണങ്ങളും കേട്ടുവല്ലോ. ഇനി സൂര്യകാന്തമെന്നും, ചന്ദ്രകാന്തമെന്നും പേരോടുകൂടിയതായ രണ്ടുതരം കല്ലുകൾ ഉണ്ട്. അവയും രത്നത്തിൽ ചേർന്നതെന്നാണ് വിദ്വാന്മാരുടെ അഭിപ്രായം. ഇവയിൽ സൂര്യരശ്മിതട്ടുമ്പോൾ തീയുണ്ടാകുന്നത് സൂര്യകാന്തവും, ചന്ദ്രരശ്മികൾ തട്ടുമ്പോൾ വെള്ളം പൊഴിയുന്നത് ചന്ദ്രകാന്തവും, ഇതിൽ ചന്ദ്രകാന്തക്കല്ല് കിട്ടുന്നതിൽ വളരെ വളരെ ദുർല്ലഭവും ആണ്.

അനുഗ്രഹപൂർണ്ണമായ കടാക്ഷാവലോകനംകൊണ്ട് മന്ത്രിമാരെ അനുഗ്രഹിച്ചിട്ട് ജ്യോതിർമ്മയസ്വരൂപിയായി തന്റെ മൂലലിംഗത്തിങ്കൽ തിരോധാനംചെയ്തു.

അത്ഭുതമെന്നും വൈശ്യസ്വരൂപനും കൈകൊണ്ടു നിന്നിരുന്ന ഒരു മനുഷ്യൻ ക്ഷണനേരത്തിൽ അനേകായിരംകോടി സൂര്യന്മാർ ഏകകാലത്തിൽ ഉദിച്ചുയർന്നാലുള്ളപോലെ ഉണ്ടാകുന്നതും കർപ്പൂരദീപം പോലെ കുളിർപ്പിക്കുന്നതും എന്തെന്നില്ലാത്ത പ്രഭാവിശേഷങ്ങളോടുകൂടിയതുമായ ഒരു ദിവ്യസ്വരൂപത്തെ പ്രകടിപ്പിച്ചിട്ട് മിന്നൽക്കൊടിപോലെ ഉടനെ അപ്രത്യക്ഷമായതുകണ്ട് ഉതിപ്പുമില്ലാത്ത ആശ്ചര്യത്തോടും സന്തോഷത്തോടും കൂടെ മന്ത്രിമാർ തങ്ങളിൽ തങ്ങളിൽ ഇങ്ങനെ പറഞ്ഞു.

കിരീടത്തിന്മേലുള്ള രത്നങ്ങളുടെ ലക്ഷണങ്ങളുംകൊണ്ട് ഒരാവിക്രയനായിവന്ന വൈശ്യൻ മനുഷ്യനല്ല. കാലകാലനും ഹാലാസ്യനാഥനും ആയ സുന്ദരേശ്വരൻ ആണ്. കരുണാനിധിയായ ഹാലാസ്യനാഥന് തന്റെ ഭക്തന്മാർക്കുവേണ്ടി ഇന്നതെല്ലാതെ ചെയ്യാവു എന്നും മറ്റു ഇല്ല. സുന്ദരേശാനുഗ്രഹം ഈ രാജകുമാരനെ പരിപൂർണ്ണമായിട്ടും ഉണ്ട്. അതുകൊണ്ട് ഇദ്ദേഹം ദീർഘായുഷ്മാനും ആരോഗ്യശാലിയും ധർമ്മിഷ്ഠനും ആയ ഒരു മഹാചക്രവർത്തിയായിത്തീരുമെന്നുള്ളതിന് യാതൊരുസംശയവും ഇല്ല.

അവർ ഇങ്ങനെ പറഞ്ഞ് പിരിഞ്ഞ് അവരവരുടെ നിലയങ്ങളിലേക്ക് പോയി. അഭിഷേകപാണ്ഡ്യൻ ബാലനാണെങ്കിലും, ഹാലാസ്യനാഥന്റെ കാരുണ്യാതിശയംകൊണ്ട് ഒരു വലിയ ബുദ്ധിസാമർത്ഥ്യത്തോടുകൂടിയവനും പ്രജാരക്ഷണാദിപ്രവൃത്തിയിൽ സമർത്ഥനായ അത്യുത്സാഹത്തോടുകൂടിയവനും ആയ ഒരു മഹാരാജാവായി കാലതാമസമെന്യേ തീർക്കയും ചതുരംഗസേനയോടുകൂടെ രാജകുമാരൻ പോയി അദ്ദേഹത്തിന്റെ ശത്രുക്കളെ വധിച്ചു ലോകത്തിൽ സമാധാനം ഉണ്ടാക്കുകയും അവൻ കവർന്നുകൊണ്ടുപോയ ദ്രവ്യങ്ങൾ മുഴുവൻ തിരിച്ചെടുക്കുകയും ചെയ്തു.

അനന്തരം അഭിഷേകപാണ്ഡ്യമഹാരാജാവ് അത്യന്തകഠിനങ്ങളും യാതൊന്നും ഇല്ലാതെ ഭൂമണ്ഡലത്തിലുള്ള സകല രാജ്യങ്ങളെയും ഒന്നുപോലെ ജയിച്ചു തിരുവടിയായും ഏകച്ഛത്രാധിപതിയായും, ഹാലാസ്യനാഥന്റെ പാദാംബുജയുഗ്മത്തിൽ ഭക്തിയുള്ള ഹൃദയത്തോടുകൂടിയവനായും, സകലൈശ്വര്യസമ്പൽസമൃദ്ധികളോടും ആരോഗ്യശരീരത്തോടുകൂടിയവനായും അനേകായിരംവർഷം രാജ്യപരിപാലനം ചെയ്തു.

അല്ലയോ മഹർഷിസത്തമന്മാരേ! സുന്ദരേശ്വരന്റെ അതിപാവനമായ ഈ പതിനൊന്നാമത്തെ ലീലയെ പഠിക്കുകയും കേൾക്കുകയും, ചെയ്യുന്നവർക്ക് മംഗളപ്രാപ്തിയും സർവ്വാഭീഷ്ടസിദ്ധിയും, പുത്രപൗത്രാദ്യാരോഗ്യസമ്പത്തുകളും നിർമ്മലമായ കീർത്തിയും അവസാനത്തിങ്കൽ ശൈവസായൂജ്യവും ലഭിക്കുന്നതാണ്.

സുന്ദരേശ്വരൻ വൈശ്യരൂപിയായി രത്നവിക്രയംചെയ്ത
പതിനൊന്നാം ലീല. സമാപ്തം.

# ഹാലാസ്യമാഹാത്മ്യം.

## കേരളഭാഷാഗദ്യം.

### ൧൮-ാം അദ്ധ്യായം.

### മേഘങ്ങളെക്കൊണ്ടു സമുദ്രപാനം ചെയ്യിപ്പിച്ച

## പതിനെട്ടാമത്തെ ലീല.



അല്ലയോ മഹർഷിപുംഗവന്മാരേ! ഹാലാസ്യനാഥനായ ഭഗവാൻ സുന്ദരേശ്വരൻ മേഘങ്ങളെക്കൊണ്ടു സമുദ്രജലം പാനം ചെയ്യിപ്പിച്ചതായ അദ്ദേഹത്തിന്റെ പതിനെട്ടാമത്തെ ലീലയെ ഇനി ഞാൻ നിങ്ങളോടു പറയാം. സർവലോകതാപാപഹമായ ആ പവിത്രലീലയെ പരമശിവഭക്തന്മാരും ശൈവമാഹാത്മ്യശ്രവണകുതുകികളും തപസ്വികളുമായ നിങ്ങൾ ശ്രദ്ധാപൂർവം കേട്ടുകൊള്ളുവിൻ!

ഹാലാസ്യനാഥനിൽ അത്യന്തം ഭക്തിയോടുകൂടിയ അഭിഷേകപാണ്ഡ്യൻ ദിനംപ്രതി പഞ്ചഗവ്യം, പഞ്ചാമൃതം, ഗന്ധോദകം, പുഷ്പോദകം, ഫലസാരം, ഇക്ഷുസാരം, ഹിമതോയം, ശുദ്ധജലം, ഇവകളെക്കൊണ്ട് സുന്ദരേശ്വരഭഗവാനെ അഭിഷേകിച്ച്, ഹിമതോയമിശ്രിതമായ കർപ്പൂരചന്ദനപങ്കത്തിൽ അനുലേപനം ചെയ്ത്, ഉപചാരപൂർവം പത്മാദികളായ രത്നങ്ങളെയും പുഷ്പങ്ങളെയും വസ്ത്രങ്ങളെയും ഫലങ്ങളെയും ഭക്ഷ്യങ്ങളും, ദധി, ക്ഷീരം, ഗുളം, പായസാപൂപങ്ങൾ മുതലായവകളെയും വെവ്വേറെ പാത്രങ്ങളിൽ നിറച്ചു നിവേദിച്ച് താംബൂലപുഷ്പാദികളെയും അർപ്പിച്ച് കർപ്പൂരദീപാരാധനം ചെയ്തുവന്നു. ഇങ്ങനെ ചെയ്തുവരവേ ഒരു ദിവസം ഭക്തശിരോമണിയായ അഭിഷേകപാണ്ഡ്യൻ ആശ്രിതവത്സലനും ജ്ഞാനികളിലും വിവിധവിദ്വജ്ജനങ്ങളിലും മനോരഞ്ജനനായ ദേവനെ അദ്ദേഹം കർപ്പൂരവിഭൂഷിതനായി കാണുകയാൽ, കർപ്പൂരസുന്ദരൻ, എന്നുകൂടി നാമകരണം ചെയ്തു.

ഇങ്ങനെ ഒരു ദിനംപ്രതിയും മുടങ്ങാതെ കർപ്പൂരസുന്ദരനായ ഹാലാസ്യനാഥനെ അഭിഷേകപാണ്ഡ്യൻ ഭക്തിപൂർവം പൂജിച്ചും സേവിച്ചും വരുന്ന അവസരത്തിൽ ചൈത്രമാസത്തിലെ പൗർണ്ണമാസം പ്രാപ്തമായി. അന്നേദിവസം ശൈവഭക്തശിരോമണിയും ജ്ഞാനിയും ആയ അഭിഷേകപാണ്ഡ്യൻ കർപ്പൂരം, ചന്ദനം, കസ്തൂരി, പുഴുക്, കുങ്കുമം, സുഗന്ധപുഷ്പങ്ങൾ മുതലായ വിവിധവിഭവങ്ങളെക്കൊണ്ടു വിസ്തരമായും വിശേഷമായിട്ടും ഹാലാസ്യനാഥനെ പൂജിക്കണമെന്നു നിശ്ചയിച്ച് അതി

നവേണ്ട വിഭവങ്ങൾ എല്ലാം ഒരുക്കിക്കൊണ്ടുവന്ന് വിധിപ്രകാരം പൂജതുടങ്ങിയ അവസരത്തിൽ കാലംതോറും ചൈത്രമാസത്തിലെ വെളുത്തവാവിൻനാളിൽ നടത്തിവരാറുള്ള പൂജയെ പതിവുപ്രകാരം നടത്തുന്നതിനായി വേണ്ട ഒരുക്കങ്ങളോടുകൂടെ വനത്തിൽ ദേവേന്ദ്രനപ്പോഴും അവസരം കിട്ടാതെ അഭിഷേകപാണ്ഡ്യൻ നടത്തുന്ന അതിവിശേഷമായ പൂജാക്രമങ്ങളും മററും കണ്ടും, അദ്ദേഹത്തിന്റെ അതിനിർമ്മലവും അസാധാരണവുമായ ഭക്തി വിശേഷങ്ങളെപ്പററി വിചാരിച്ചും അത്യന്തം വിസ്മിതനായി വളരെ നേരത്തോളവും അവിടെത്തന്നെ ഒരു ദിക്കിൽ കാത്തുനിൽക്കേണ്ടി വന്നുപോയി.

അഭിഷേകപാണ്ഡ്യൻ അദ്ദേഹത്തിന്റെ പൂജയും സമാപിച്ചുപോയതിൽപിന്നെ ഇന്ദ്രൻ ഹേമപത്മതീർത്ഥത്തിൽ ഇറങ്ങി സ്നാനവും മററു കർമ്മങ്ങളെല്ലാം നടത്തി ഹേമസരോജകുസുമങ്ങളും മററും കൊണ്ട് ഹൈമവതീസഹായനായ ഹാലാസ്യേശ്വരനെ പതിവുപോലെ പൂജിച്ചു. അനന്തരം അദ്ദേഹം മധുരയിൽനിന്നും തിരിച്ച് സ്വർഗ്ഗത്തെപ്രാപിച്ച് ചിന്താമണി വിരാജിതമായ തന്റെ പീഠത്തിൽ ഇരുന്ന് കർപ്പൂരസുന്ദരനായ ഹാലാസ്യനാഥന്റെ മഹാത്മ്യങ്ങളെപ്പററി ചിന്തിക്കുമ്പോൾ ശ്രീമാനായ വരുണദേവൻ അദ്ദേഹത്തെ കാണുന്നതിന്നായി അവിടെ വന്നു.

അഭ്യാഗതനായ വരുണദേവനെ ഇന്ദ്രൻ യഥോചിതം ഉപചാരോപചാരങ്ങൾ ചെയ്ത് തങ്ങളിൽ കുശലസംഭാഷണമായി. അനന്തരം വാസവൻ വരുണനോടു പല കുശലങ്ങളുംചോദിച്ചു. കുശലപ്രശ്നങ്ങൾ കേട്ട് സന്തുഷ്ടനായ പാശി പല ചാടുവചനങ്ങളും പറഞ്ഞു ദേവേന്ദ്രനെ ആനന്ദമുള്ളവനാക്കി. അതിന്റെശേഷം ദേവേന്ദ്രനോടു വരുണൻ അങ്ങയുടെ മുഖം ശ്രമവിവശിതമായി കാണുന്നല്ലോ അതിനുള്ള കാരണം എന്താണ് എന്നുചോദിച്ചു.

ദേവേന്ദ്രൻ അതുകേട്ട മന്ദസ്മിതപൂർവം ഉത്തരംപറഞ്ഞു:—

അല്ലയോ വിമലാശയനായ ജലേശ! ശ്രമകാരണം വളരെ രസകരമായതാണ്. അങ്ങേയ്ക്ക് അതു കേൾക്കണമെന്ന ഉൽക്കണ്ഠയുണ്ടായിരിക്കുന്നതു അങ്ങയുടെ പുരാകൃതപുണ്യത്തിന്റെ ഫലം തന്നെയെന്ന ഞാൻ വിചാരിക്കുന്നു. അതു പാവനമായ് ഒരു ചരിത്രം. ഭൂമിയിൽ പാണ്ഡ്യമണ്ഡലത്തിന്റെ പ്രധാനനഗരമായ ശ്രീമധുരയിൽ കദംബവനമദ്ധ്യത്തിൽ ഹാലാസ്യം എന്ന പേരോടുകൂടിയതായ ഒരു പരിപാവന ക്ഷേത്രം ഉണ്ട്. അവിടെയുള്ള സ്വയംഭൂതമായ ലിംഗത്തിൽ സകലചരാചര ജഗത്തുകളുടെയും സൃഷ്ടിസ്ഥിതി സംഹാരകാരണനും വേദാന്തവേദ്യനും സച്ചിദാനന്ദസ്വരൂപിയുമായ സാക്ഷാൽ പരമശിവൻ സുന്ദരേശൻ എന്നുള്ള അത്ഭുതപ്രാഭവനായ അപര നാമധേയത്തോടുകൂടെ നിത്യസാന്നിദ്ധ്യം ചെയ്യുന്നുണ്ട്. അസ്വയംഭൂലിംഗത്തെ ആദ്യമായി കൃതയുഗത്തിൽ കണ്ടുപിടിച്ചതും ഒന്നാമതായി ആരാധിച്ചതും ഞാനാണ്. ഞാൻ നൃസിംഹവിരാജിതമായ

സ്നാനംചെയ്യുന്നവൎക്ക് ആയുരാരോഗ്യവും ഐശ്വൎയ്യവും സന്തതിയും വൎദ്ധിക്കുകയും ചെയ്യും. പ്രവേശനമാത്രത്താൽ തന്നെ സൎവ്വ പാപങ്ങളേയും നിൎമ്മൂലനാശം ചെയ്യുന്ന ഹാലാസ്യമഹാക്ഷേത്രമോ ത്രൈലോക്യപ്രഖ്യാതമായതു തന്നെ. ആ ക്ഷേത്രത്തിനുള്ളിൽ യാതൊരു പാപങ്ങളും രോഗങ്ങളും ഭൂത പ്രേതപൈശാചിക ബാധകളും കടന്നുകൂടുന്നതല്ലെന്നുള്ളതിന് യാതൊരു സംശയവും ഇല്ല. ഞാൻ അനുഭവസാക്ഷിയാണ്. എന്റെ പുറകെ മുസലവുമായി ഓടിപ്പുറപ്പെട്ട് എന്തെല്ലാം ചെയ്തിട്ടും വിടാതെ സൎവ്വദാ എന്നെ ഉപദ്രവിച്ചുവന്ന ബ്രഹ്മഹത്യാ ഹാലാസ്യക്ഷേത്രത്തിന്റെ വെളിപ്പുറങ്ങളിൽ ഞാൻ എന്നൊരുക്ഷണത്തിൽ കടന്നുവോ ആ ക്ഷണത്തിൽ തന്നെ എന്നെ വിട്ടുമാറുകയും ചെയ്തു. ഹാലാസ്യമഹാക്ഷേത്രത്തിന്റെയും ഹേമപുഷ്കരിണീ തീൎത്ഥത്തിന്റെയും മീനാക്ഷീദേവിയുടെയും സുന്ദരേശ മഹാലിംഗത്തിന്റെയും എല്ലാമഹാത്മ്യങ്ങളേയും പറഞ്ഞവസാനിപ്പിക്കുന്നതിനു ബൃഹസ്പതിമുഖന്മാരാരെക്കൊണ്ടും സാധിക്കുന്നതല്ല.

മഹാത്മാവായ വ്യാസഭഗവാനാൽ ഈരിതമായ ഹാലാസ്യമാഹാത്മ്യത്തെ കേട്ട് ഇതിൽപരമില്ലാത്ത കൃതാൎത്ഥതയോടും ആനന്ദത്തോടും കൂടിയവനായിത്തീൎന്ന ജാബാലിമുനി കൃതജ്ഞതാപൂൎവ്വം ഇങ്ങിനെ പറഞ്ഞു:—

അല്ലയോ സൎവ്വജ്ഞശിരോമണേ! ഞാൻ അങ്ങയെ കാണുന്നതിനായി എന്റെ മന്ദിരത്തിൽനിന്നും വെളിക്കിറങ്ങിയപ്പോൾ എനിക്ക് നിമിത്തം വന്നത് സൎവ്വകാമദമായ കാമധേനു അതിന്റെ കുട്ടിയോടുംകൂടെ ആയിരുന്നു. പിന്നെയും ഞാൻ അനേകം നല്ല ശകുനങ്ങൾ കണ്ടു. ആ ശകുനങ്ങളുടെ ഫലം ഇപ്പോൾ അനുഭവവും ആയി. അതു മറ്റൊന്നും അല്ല. ഭഗവാൻ മുഖത്തിൽനിന്നും ഹാലാസ്യേശമാഹാത്മ്യങ്ങളെ ശ്രവിച്ചതു തന്നെ. ഇതിലുമധികം ഒരു സുകൃതഫലം മറ്റെന്താണു കിട്ടാനുള്ളത്. അതുമല്ല, ഞാൻ അനേകനാളായിട്ടു ജലോദരം എന്ന മഹാവ്യാധിയാൽ പീഡിതനായി വളരെ കഷ്ടപ്പെടുന്നു. സൎവ്വവൈദ്യന്മാരായ അശ്വിനീദേവന്മാർ പറഞ്ഞപ്രതിവിധികളെല്ലാം ചെയ്തിട്ടും ഇതുവരെയും യാതൊരു സമാധാനവും കിട്ടിയിട്ടില്ല. അതുകൊണ്ട് അങ്ങ് ആ രോഗശമനത്തിനുള്ള ഒരു നല്ല വഴി പറഞ്ഞുതരണം.

ദയാലുവായ വ്യാസൻ അതിപ്രീതനായി ഇങ്ങിനെ പറഞ്ഞു—

അല്ലയോ ബ്രഹ്മദേവ! മഹാവ്യാധികളെക്കൊണ്ടു സന്തപ്തന്മാരായവൎക്കും മഹാപാപപീഡിതന്മാൎക്കും അപമൃത്യുഭീതന്മാൎക്കും കാമതൃഷ്ണാവശഗന്മാൎക്കും ശരണസ്ഥാനമായി ദയാനിധിയായ ഹാലാസ്യേശന്റെ പാദപത്മങ്ങൾ അല്ലാതെ ത്രിലോകത്തിലും യാതൊന്നും തന്നെയില്ല. യഥാശക്തി ദ്രവ്യങ്ങളെക്കൊണ്ടും വ്രതങ്ങളെക്കൊണ്ടും ഹാലാസ്യനാഥനെ സേവിച്ചാൽ എല്ലാവിധത്തിലുമുള്ള ദുഃഖങ്ങൾ അവസാനിക്കുകയും അഭീഷ്ടങ്ങൾ എല്ലാം സാധിക്കുകയും ചെയ്യും. അല്ലയോ ജാബാലേ! അതുകൊണ്ടു ഇപ്പോൾ തന്നെ അങ്ങ് മഹാപാപനാശനമായ മധുരാപുരത്തിൽപോയി ഹാലാ

ണംകണ്ടു അത്യന്തം ഭയാവിഷ്ടചേതസ്സായി സിംഹാസനത്തിൽനിന്നും ഉത്ഥാനംചെയ്തു ഹാലാസ്യേശസന്നിധിയിൽ ചെന്നു. അദ്ദേഹത്തെ പലതവണയും താണുവീണു വന്ദിച്ചും കൊണ്ടു ഇപ്രകാരം സ്തുതിച്ചു.

ദേവദേവ കൃപാസാരാ! ജഗദുല്പത്തികാരണ!
ജഗല്പാലനസംഹാരകർ! ഭക്താർത്തിഭഞ്ജന! ൧

സമുദ്രജലസംഭ്രാന്താൽ ഭയാൽസർവ്വപ്രജാപ്പരാം
ദേവൻ! പാഹിപാഹ്യസ്മാൻ കരുണാദൃഷ്ടിമാത്രതഃ. ൨

ഭക്താഗ്രേസരനായ അഭിഷേകപാണ്ഡ്യന്റെ മേൽപ്രകാരമുള്ള സ്തുതികേട്ടു അത്യന്തം സന്തുഷ്ടനായ ഹാലാസ്യേശൻ തന്റെ ജടാഭാരത്തിൽനിന്നും നാലു മേഘങ്ങളെ ആവിർഭവിപ്പിച്ചു ഭൂമണ്ഡലാക്രമണം ചെയ്യുന്ന സമുദ്രജലത്തെ കുടിച്ചു വററിക്കുന്നതിനായി കല്പിച്ചു.

സർവ്വജ്ഞനും പ്രസന്നമൂർത്തിയുമായ പരമേശ്വരന്റെ ആജ്ഞപ്രകാരം ഉടൻതന്നെ ആ മേഘങ്ങൾപോയി സമുദ്രജലംമുഴുവൻ കുടിച്ചുവററിച്ചു സമുദ്രാക്രമണത്തിൽനിന്നും ഭൂമണ്ഡലത്തെ രക്ഷിച്ചു.

കണ്ടവരെല്ലാം ഇതു ഏററവും അത്ഭുതകരമായ ഒരു സംഭവമാണെന്നും ഇത്ര അനുഗ്രഹിതമായ ദേവലീല അതിനുമുമ്പിൽ ഉണ്ടായിട്ടില്ലെന്നും സമ്മതിക്കയും അതുവരെയും ശോകാകുലന്മാരായിരുന്ന അവർ അത്യാനന്ദസാഗരത്തിലെ വീചീപരമ്പരകൾ തോറും നർത്തനമാരംഭിക്കയുംചെയ്തു.

അഭിഷേകപാണ്ഡ്യൻ ആക്രമിച്ചുകയറിയ സമുദ്രജലം മുഴുവനും വററിയതുകണ്ടു ഇതില്പരമില്ലാത്ത സന്തോഷത്തോടും ഭക്തവത്സലനായ ഹാലാസ്യേശന്റെ അപാരമായ കരുണാവിശേഷത്തെ വിചാരിച്ചു വിചാരിച്ചു അത്യന്തം അതിശയത്തോടും ഭക്തിയോടുംകൂടെ സ്വമന്ദിരത്തിൽപോയി സുന്ദരേശപാദകമലങ്ങളെത്തന്നെ വീണ്ടും വീണ്ടും സ്മരിച്ചുകൊണ്ടു വസിച്ചു.

അല്ലയോ! മഹർഷിപുംഗവന്മാരെ! മേഘങ്ങളെക്കൊണ്ടു സമുദ്രജലത്തെ പാനംചെയ്യിപ്പിച്ച ഹാലാസ്യാധിപനായ ദേവൻ ശ്രീസുന്ദരേശന്റെ അത്ഭുതമനോഹരമായ പതിനെട്ടാമത്തെ ലീല ഇപ്രകാരമാണ്. ഈ ലീലയെ പഠിക്കയും കേൾക്കയും ചെയ്യുന്നവർ സമസ്തപാപവിനിർമ്മുക്തന്മാരും ഇഹാമുത്രസുഖഭോഗികളും ആയിത്തീരുന്നതാണ്.

മേഘങ്ങളെക്കൊണ്ടു സമുദ്രജലപാനം ചെയ്യിപ്പിച്ച
പതിനെട്ടാംലീല സമാപ്തം.



ശ്രീ കേരളഭാഷാഗദ്യം

൧൯-ാം അദ്ധ്യായം.

അതിവർഷരക്ഷണം ചെയ്ത

## പത്തൊമ്പതാമത്തെ ലീല.



അല്ലയോ മഹർഷിപുംഗവന്മാരെ! ഇനി നിങ്ങൾ കൃപാലയനായ ഹാലാസ്യേശ്വരൻ വൃഷ്ടിഭയത്തിൽ നിന്നു മധുരാപുരവാസികളെ രക്ഷിച്ചതായ ലീലയെ കേട്ടുകൊൾവിൻ. ഈ ലീല അത്യന്തം അത്ഭുതതരവും പാവനകരവും ആണ്.

പരമശിവൻ തന്റെ ജടയിൽ നിന്നും നാലു മേഘപ്രധാനികളെ നിയോഗിച്ചയച്ചു [illegible] സമുദ്രജലം മുഴുവനും പാനം ചെയ്യിച്ചവിവരം അറിഞ്ഞ് അത്യന്തം ക്രുദ്ധനായ വരുണദേവൻ കോപാരുണനേത്രനായി [illegible] പുഷ്കലാവർത്തപ്രഭൃതികളായ നാലു മേഘപ്രധാനികളെയും വിളിച്ചുവരുത്തി അവരോട് നിങ്ങൾ പോയി അതിവൃഷ്ടികൊണ്ട് മധുരാപുരത്തെ നശിപ്പിക്കുവിൻ എന്നാജ്ഞാപിച്ചു.

വരുണന്റെ ആജ്ഞകിട്ടിയ ക്ഷണത്തിൽ തന്നെ പുഷ്കലാവർത്ത പ്രമുഖന്മാരായ നാല് മേഘപ്രധാനികളും കൂടി ദിഗന്തസമാഗതന്മാരായിരുന്ന മറ്റുള്ള മേഘഗണങ്ങളെ എല്ലാം വിളിച്ചുകൂട്ടിക്കൊണ്ട് അതിവേഗത്തിൽ പുറപ്പെട്ട് മധുരാപുരത്തിന് നേരെ മുകളിലുള്ള ആകാശതലത്തെ അലങ്കരിച്ചിട്ട് ആ പുരമധ്യസ്ഥിതമായ കദംബകാനനത്തിലുള്ള ഹാലാസ്യമഹാക്ഷേത്രത്തിൽ നിത്യസാന്നിധ്യം ചെയ്യുന്ന സുന്ദരേശ്വരദേവനെയും തെല്ലുപോലും ഗണ്യമാക്കാതെ വർഷിക്കുവാനുള്ള വട്ടങ്ങൾ എല്ലാം കൂട്ടിത്തുടങ്ങി. ആകാശം ഘനീകൃതങ്ങളായ മേഘങ്ങളെക്കൊണ്ട് ഛന്നമായ അവസരത്തിൽ ദിഗന്തരം അന്ധീകൃതമായി. ഭൂമിതലത്തിന്റെ മറവുള്ള ചരങ്ങളും ഒന്നായി ഒത്തുചേർന്നു. ചപലന്മാരായി അതിവേഗത്തിൽ അങ്ങോട്ടും ഇങ്ങോട്ടും ഓടി നടക്കുന്ന അംബുദങ്ങളുടെ അന്യോന്യസംഘട്ടനം കൊണ്ട് സംജാതങ്ങളായ വൈദ്യുതപ്രകാശങ്ങൾ നിമിഷംതോറും ആകാശതലത്തിൽ പ്രാദുർഭവിക്കയും അന്തർഹിതമാവുകയും ചെയ്തു. ഇടവിടാതെ പുറപ്പെടുന്ന മേഘഗർജ്ജനങ്ങളെക്കൊണ്ട് അഷ്ടദിഗ്ഗജങ്ങൾ പോലും ബധിരന്മാരായി. സ്ഫടികസ്തംഭാകൃതിയിൽ പരിസ്രുതങ്ങളായ ജലപ്രവാഹങ്ങ

ണ്ഡപമോ എന്ന് മനുഷ്യരും സുരാസുരന്മാരും യക്ഷകിന്നരകിംപുരുഷസിദ്ധസാദ്ധ്യവിദ്യാധരഗന്ധർവ്വന്മാരും മററും ശങ്കിച്ചുതുടങ്ങി. മധുരാപുരവാസികളെല്ലാവരും ഭയരഹിതന്മാരായി അവരവരുടെ മന്ദിരങ്ങളിലേക്കും രാജാവായ അഭിഷേകപാണ്ഡ്യൻ തന്റെ കുലദൈവമായ സുന്ദരേശമൂർത്തിയുടെ അപാരകാരുണ്യവിലാസങ്ങളെയും അത്യത്ഭുതവൈഭവങ്ങളെയും മററുമോർത്തു വിസ്മിതനും കൃതകൃത്യനുമായി തന്റെ രാജധാനിയിലേക്കും തിരിച്ചുപോയി പരമാനന്ദസൌഖ്യത്തോടെ വസിച്ചു. ഭോഗാപവർഗ്ഗദായികളായി ഹാലാസ്യക്ഷേത്രസന്നിധാനത്തിൽ വസിക്കുന്ന യാതൊരുത്തൎക്കും യാതൊരുകാലത്തും യാതൊരുവിധമായ ഭയവും ദുഃഖവും ഉണ്ടാകുന്നതല്ലെന്നുള്ളതിന് ഇതൊരു നല്ല ദൃഷ്ടാന്തമാണ്.

ഈ വിവരം അറിഞ്ഞ് അത്യന്തം ഭീതനായ വരുണൻ അതിവേഗത്തിൽ മേഘങ്ങളെ വിളിച്ച് വർഷിപ്പിച്ചതു മതി ഇനി വർഷിക്കേണ്ട എന്നു പറഞ്ഞു. ഉടൻതന്നെ മേഘങ്ങൾ വർഷം അവസാനിപ്പിച്ചു. അതിവൃഷ്ടിമൂലം ചാപലന്മാരും മതിഭീഷണന്മാരുമായി ഭവിച്ചിരുന്ന ജനങ്ങൾ ഹാലാസ്യനാഥനെ ഉദ്ഘോഷിച്ച്, അല്ലയോ ജഗൽപ്രഭോ! ഭവൽ പാദസേവ്യന്മാരായിരിക്കുന്നിടത്തോളം ഞങ്ങൾക്ക് അങ്ങയുടെ കൃപമൂലം യാതൊരു ദുഃഖവുമുണ്ടാകയില്ല. അവിടുത്തെ ഭക്തന്മാരായ അടിയങ്ങൾക്ക് നേരിടുന്ന സകലസന്താപങ്ങൾക്കും പരിഹാരം ചിന്തിക്കാനും ചെയ്യുവാനും ഉള്ള അവിടുത്തെ കൃപതന്നെ. അവിടുന്നു യഥാകാലം നിവർത്തിച്ചുവരുമ്പോൾ ഞങ്ങൾ മഹാഭാഗ്യവാന്മാർതന്നെ എന്നുള്ളതിന് യാതൊരു സംശയവും ഇല്ലന്നും മററും വളരെ ഭക്തിപൂർവ്വം അത്യുദാരമായി പ്രശംസിച്ച് പറഞ്ഞുംകൊണ്ട് ഈശ്വരസ്തുതിയോടുകൂടെ അവരവരുടെ തൊഴിലുകൾക്കായി പോയി.

അനന്തരം ഹാലാസ്യനാഥനായ സുന്ദരേശമൂർത്തിയുടെ അത്യത്ഭുതകരമായ ഈ ലീലയെ കണ്ട് ഇതില്പരമില്ലാത്ത ഭക്തിയോടും ഭയത്തോടും സന്തോഷത്തോടും വിസ്മയത്തോടും കൂടിയവനായിത്തീർന്ന വരുണൻ തനിക്കു നേരിട്ടുള്ള ജലോദരമഹാവ്യാധിയുടെ ശമനത്തെ ഉദ്ദേശിച്ചുകൊണ്ട് സുഗന്ധങ്ങളോടും ചന്ദനം, കസ്തൂരി മുതലായ മഹാനാർഹികളോടും പരമോത്കൃഷ്ടമായ അന്നാദിപദാർത്ഥങ്ങളോടും ശുഭ്രസ്ഫടികസങ്കാശങ്ങളായ വസ്ത്രങ്ങളോടും വിചിത്രവിധത്തിലുള്ള ഭൂഷണങ്ങളോടും മററനേകങ്ങളായ നാനാവിധോപകരണങ്ങളോടും വിധിയായ മന്ത്രപൂർവ്വകമായിട്ടും മധുരയിൽ ഹാലാസ്യത്തെ പ്രാപിച്ച് പരിപൂർണ്ണനാം പരാപരനാം പരമശിവനായ ഹാലാസ്യനാഥനെ മനസ്സിൽ സ്മരിച്ചുംകൊണ്ട് ഹേമപത്മിനിയിൽ ഇറങ്ങി സ്നാനംചെയ്തു. ഏതൊരവസരത്തിൽ വരുണദേവൻ ഹേമപത്മിനിയിൽ ഇറങ്ങി സ്നാനകർമ്മം ആചരിച്ചുവോ, ആ ക്ഷണത്തിൽതന്നെ അദ്ദേഹത്തിന്റെ ജലോദരവ്യാധിയും ശമിച്ചു.

ഹേമപത്മിനീസ്നാനംകൊണ്ട്, മഹോദരവ്യാധിനിർമ്മുക്തനായ ദിവ്യകായനായിത്തീർന്ന വരുണൻ മനസ്സംതൃപ്തിയോടുകൂടെ ഹേമപത്മിനീതീരത്തിൽ

പരമശിവൻ അതുകേട്ട് വരുണനെ നോക്കി അല്ലയോ വരുണ! ഞാൻ നിന്റെ സ്തുതികൊണ്ട് അത്യന്തം സന്തുഷ്ടനായി. ഭക്തിശിരോമണിയായ നിനക്ക് ഏതൊരുവരം വേണമെങ്കിലും നൽകാം. ഇഷ്ടപ്രകാരം വേണ്ടത് ചോദിച്ചുകൊള്ളുക. എന്നു പറഞ്ഞു.

വരുണൻ അതുകേട്ട് വീണ്ടും പരമശിവനെ നമസ്കരിച്ചുംകൊണ്ട് ഇങ്ങനെ പറഞ്ഞു.

അല്ലയോ ഭക്തവത്സലനായ മഹേശ്വരാ! നിന്തിരുവടി എന്റെ എല്ലാ അപരാധങ്ങളേയും ക്ഷമിച്ച് എന്നെ രക്ഷിച്ചുകൊള്ളണം. ഞാൻ അറിവില്ലാതെ അവിടത്തോട് മത്സരിച്ചു. അതു എന്റെ പാപകർമ്മംകൊണ്ട് സംഭവിച്ചുപോയതാണ്. അപാരഗുണനിധിയും സർവ്വേശ്വരനും ആയ ദേവന്ന് വിപരീതംചെയ്യുന്നതിന് സാമർത്ഥ്യമുള്ളവരായി യാതൊരുത്തനും ത്രൈലോക്യത്തിൽ ഇല്ലെന്നുള്ളത് ഞാൻ നല്ലതുപോലെ അനുഭവിച്ചുതന്നെ മനസ്സിലാക്കി. അവിടത്തെ അപാരമായ ശക്തിയേയും കരുണയേയും പരീക്ഷിക്കാനായിട്ടാണ് ഞാൻ സമുദ്രത്തെക്കൊണ്ട് ഭൂമണ്ഡലം ആക്രമിപ്പിച്ചതും പുഷ്കലാവർത്തകാദികളായ മേഘങ്ങളെ നിയോഗിച്ച് അതിവർഷംകൊണ്ട് മധുരാപട്ടണം നശിപ്പിക്കാൻ തുടങ്ങിയതും. നിന്തിരുവടി അതു രണ്ടും നിഷ്പ്രയാസമായി നിരോധിച്ച് അവിടത്തെ ശക്തിയേയും കരുണയേയും എനിക്ക് പ്രത്യക്ഷമാക്കിത്തന്നു. അല്ലയോ കാളകൂടവിഷാപഹാരനായ മഹേശ്വരാ! നിന്തിരുവടിയുടെ സുന്ദരേശ്വരലിംഗദർശനംകൊണ്ടും ഹേമപത്മിനീതീർത്ഥസ്നാനംകൊണ്ടും എന്റെ ജലോദരമഹാവ്യാധി നാമാവശേഷിതം ആയി. ഇതിലധികമായി ഇനിക്ക് യാതൊന്നും വേണമെന്നില്ല. അപാരകൃപാശാലിയായ നിന്തിരുവടിയുടെ പാദപത്മങ്ങളിൽ എല്ലാക്കാലത്തും ഇനിക്ക് അവ്യഭിചാരിയായ ഭക്തിഉണ്ടായാൽ മാത്രം മതിയാകുന്നതാണ്.

സുന്ദരേശ്വരൻ അതുകേട്ട് പറഞ്ഞു—

അല്ലയോ വരുണ! എല്ലാം നിന്റെ അഭീഷ്ടംപോലെതന്നെ ഭവിക്കും. അതിന യാതൊരു ആക്ഷേപവും ഇല്ല. നിനക്കും എന്നിൽ എല്ലാക്കാലത്തും നിശ്ചലമായ ഭക്തിയുണ്ടാകും. കൂടാതെ മേല്ക്കുമേൽ നിനക്ക സൽസൌഭാഗ്യങ്ങളും ശക്തിയും വർദ്ധിക്കുകയും ചെയ്യും. നിന്നാൽകൃതമായ സ്തോത്രം അനുദിവസവും പാരായണം ചെയ്യുന്നവർക്ക ധർമ്മാർത്ഥകാമമോക്ഷങ്ങളായ നാലു പുരുഷാർത്ഥങ്ങളും ഉണ്ടാകും.

പരമശിവൻ ഇപ്രകാരം അരുളിച്ചെയ്തിട്ട് അന്തർദ്ധാനംചെയ്തു.
വരുണൻ വീണ്ടും സുന്ദരേശ്വരമൂർത്തിയെ ഇപ്രകാരം സ്തുതിച്ചു.

നമശ്ശിവായ ദേവായ കൈലാസവാസിനേ
മഹാദേവായ ശർവ്വായ നീലകണ്ഠായ ശൂലിനേ
കപാലിനേ കരാളായ ത്ര്യക്ഷരൂപധരായ ച
ഭോഗായ യോഗരൂപായ യോഗിനാം പതയേ നമഃ

ങ്ങളെ പ്രദർശിപ്പിച്ചും കൂടാതെ അത്ഭുതമായ നാനാരൂപത്തെ പ്രദാനം ചെയ്തും ചിലപ്പോൾ സ്ഥൂലനായും ചിലപ്പോൾ കൃശനായും ചിലപ്പോൾ വാമനനായും ചിലപ്പോൾ ദീർഘനായും ചിലപ്പോൾ വൃദ്ധനായും ചിലപ്പോൾ ബാലനായും ചിലപ്പോൾ യുവാവായും ചിലപ്പോൾ ദൃശ്യനായും ചിലപ്പോൾ അദൃശ്യനായും ചിലപ്പോൾ തേജസ്വിയായും ചിലപ്പോൾ തേജോഹീനനായും തപസ്സുകൊണ്ടുപോലും അസാദ്ധ്യങ്ങളായ അനവധി സിദ്ധികളേയും, ഇഷ്ടപ്രാപ്തികളേയും അപേക്ഷിച്ചവർക്കെല്ലാം നൽകിയുംകൊണ്ടു സർവസിദ്ധിപ്രദനും സർവസൽഗുണസമ്പന്നനും ശാന്തനും കാരുണ്യസമ്പൂർണ്ണനും സർവജനാനന്ദകന്ദളനും ആയി ഭഗവാൻ വസിച്ചു.

സിദ്ധരൂപിയും ഹാലാസ്യനാഥനുമായ പരമശിവന്റെ മേൽപ്രകാരമുള്ള വിചിത്രകർമ്മങ്ങൾ എല്ലാം കാഴ്ചക്കാർക്ക് ഇതിൽപ്പരമില്ലാത്ത അതിശയമായി തോന്നിയെങ്കിലും സൃഷ്ടിസ്ഥിതിസംഹാരകർത്താവും അഘടനാഘടനാപടീയസിയായ തന്റെ മായാശക്തിയെക്കൊണ്ടും അസീമമായ പ്രഭാവത്തെക്കൊണ്ടും എന്തുംചെയ്യുന്നതിനു കഴിയുന്നവനുമായ അദ്ദേഹത്തിന്റെ സ്ഥിതിക്കു ഇതൊന്നല്ല, ഇതിൽപ്പരമായിട്ടുള്ളതുതന്നെ ആയിരുന്നാലും അതു അതിശയകരമായി വിചാരിക്കാനില്ലെന്നുള്ളതു് പരസ്യമായ രഹസ്യമാണു്.

സിദ്ധന്റെ അത്ഭുതകരങ്ങളായ ഈ വൈഭവങ്ങളെപ്പറ്റി പാണ്ഡ്യരാജാവായ അഭിഷേകപാണ്ഡ്യൻ കേട്ടു്, അത്യന്തം ആനന്ദഭരിതനും വിസ്മിതനും ആയിട്ടു്, സിദ്ധനെ കൂട്ടിക്കൊണ്ടുവരുന്നതിനായി ചില ചെറുപ്പക്കാരായ കിങ്കരന്മാരെ നിയോഗിച്ചയച്ചു.

രാജാജ്ഞപ്രകാരം സിദ്ധനെ വിളിക്കാനായിപ്പോയ കിങ്കരന്മാർ അവിടെ ചെന്നതിൽ അദ്ദേഹം കാണിക്കുന്ന ഓരോ അത്ഭുതകർമ്മങ്ങളെക്കണ്ടു് രാജകല്പന മറന്നെന്നുമാത്രമല്ല അനന്യകാര്യവിചിന്തിതന്മാരായി അദ്ദേഹത്തിന്റെ പുറകെ നടക്കുകയുംചെയ്തു. രാജകിങ്കരന്മാരെന്നല്ല അത്ഭുതസ്വരൂപിയായ സിദ്ധന്റെ വിചിത്രകർമ്മങ്ങളെ കണ്ടവരിൽ ആർക്കുതന്നെ അദ്ദേഹത്തെ വിട്ടുപിരിഞ്ഞുപോകുന്നതിനു അല്പംപോലും ശക്തിയില്ലാതെ ആയിപ്പോയി.

അല്ലയോ വസിഷ്ഠാദിമഹർഷിമാരേ! അത്ഭുതകർമ്മകാരനായ ഹാലാസ്യനാഥൻ സിദ്ധസ്വരൂപം എടുത്തു് എങ്ങും കണ്ടിട്ടില്ലാത്ത അതിശയങ്ങളെ പ്രദർശിപ്പിച്ചതായ ഈ ഇന്ദ്രജാലത്തെ ലീലയെ കേൾക്കുന്നവർക്കും പഠിക്കുന്നവർക്കും സർവപാപങ്ങളും തീരുകയും അവർക്ക് അതിരില്ലാത്ത ഐഹികസൌഖ്യങ്ങളുദിക്കും അവസാനത്തിൽ മോക്ഷലാഭവും ഉണ്ടാകും.

ഹാലാസ്യനാഥൻ സിദ്ധവേഷം എടുത്ത
ഇന്ദ്രജാലം ലീല സമാപ്തം.

---

# ഹാലാസ്യമാഹാത്മ്യം

## കേരളഭാഷാഗദ്യം

### ൨൧-ാം അദ്ധ്യായം

### കല്ലാനയെക്കൊണ്ടു കരിമ്പുതീറ്റിച്ച

### ഇരുപത്തൊന്നാമത്തെ ലീല.

---

വീണ്ടും വസിഷ്ഠാദിമഹർഷിമാർ കുംഭസംഭവനെ നോക്കി അല്ലയോ ശിവപാദഭക്താഗ്രഗണ്യനും സർവ്വവേദിയുമായ മുനികുലോത്തംസമേ! സർവ്വജ്ഞ! ഹാലാസ്യനാഥനായ സുന്ദരേശമൂർത്തിയുടെ ലീലാവിലാസങ്ങളെ സംബന്ധിച്ച് നിന്തിരുവടിയുടെ വദനപങ്കജത്തിൽനിന്നും പൊഴിയുന്ന വചനാമൃതപാനംകൊണ്ട് ഞങ്ങൾ അവസാനമില്ലാത്തതായ തൃപ്തിയും കൃതാർത്ഥതയും പവിത്രതയും ഉള്ളവരായി. ഞങ്ങൾക്കു വീണ്ടും വീണ്ടും അത്ഭുതമനോഹരങ്ങളും പരിപാവനങ്ങളുമായ ഉമാസഹായന്റെ ലീലകളെ കേൾപ്പാനുള്ള ഉൽക്കണ്ഠ വർദ്ധിച്ചുവരുന്നു. ഭഗവൻ അതുകൊണ്ടു സിദ്ധരൂപധാരിയായ ഹാലാസ്യനാഥൻ അതിൽപിന്നെ ചെയ്തതെന്താണ്? പാണ്ഡ്യരാജകുലദീപനായ അഭിഷേകപാണ്ഡ്യൻ ചെയ്തതെന്തെന്നുംകൂടി അരുളിച്ചെയ്യണം.

അഗസ്ത്യൻ അതുകേട്ടു ഇതിൽപ്പരമില്ലാത്ത സന്തോഷത്തോടും താല്പര്യത്തോടുംകൂടെ കഥാശ്രവണോൽക്കണ്ഠരായ മഹർഷിമാരെ അഭിമുഖമാക്കിക്കൊണ്ട് വീണ്ടും താഴെവരുമാറു കഥയാരംഭിച്ചു.

അല്ലയോ മുനിസത്തമന്മാരേ! സിദ്ധസ്വരൂപിയായ ഹാലാസ്യനാഥൻ കല്ലാനയെക്കൊണ്ടു കരിമ്പുതീറ്റിച്ചതായ ലീലയെ ഇനി ഞാൻ നിങ്ങളെ കേൾപ്പിക്കാം. ഈ ലീല ഏറ്റവും ആശ്ചര്യകരമായതും പരിപാവനവും ആണ്. പാണ്ഡ്യകുലാലങ്കാരനായ അഭിഷേകപാണ്ഡ്യൻ സിദ്ധനെ വിളിച്ചുകൊണ്ടുവരുവാനായി അയച്ച കിങ്കരന്മാരിൽ ഒരുത്തരേയും വളരെനേരം കാത്തിരുന്നിട്ടും കാണായ്കയാൽ സർവ്വകർമ്മകുശലന്മാരും അതിസമർത്ഥന്മാരുമായ ചില മന്ത്രികളെ വിളിപ്പിച്ച് അവരോടു സിദ്ധനെ കൂട്ടിക്കൊണ്ടുവരുവാനായി കല്പിച്ചയച്ചു.

കല്പനയുണ്ടായമാത്രയിൽത്തന്നെ മന്ത്രിമാർ സിദ്ധന്റെ സമീപത്തിൽപോയി അദ്ദേഹത്തിനെ വന്ദിച്ചുകൊണ്ടു അല്ലയോ സ്വാമിൻ! സിദ്ധാഗ്രഗണ്യ! നിന്തിരുവടിയെ ഞങ്ങൾ രാജകല്പനപ്രകാരം രാജസന്നിധിയിലേക്കു കൂട്ടിക്കൊണ്ടുപോകുവാനായി വന്നിരിക്കയാണ്. നിന്തിരുവടി ഞ

യാപൂർവ്വം കൊട്ടാരത്തിലേയ്ക്കും എഴുന്നള്ളിവന്ന് രാജമന്ദിരം അടിയന്റെ പരിചാരവനങ്ങളായ പാദാരവിന്ദപാംസുക്കളെക്കൊണ്ടു പരിശുദ്ധിപ്പെടുത്തുകയും അവിടത്തെ ദയാവിനോദത്തെയും ഭക്തന്മാരെയും കൃത്യങ്ങളിലെല്ലാം ചരണങ്ങളോം എന്നപോലെ കാത്തുകൊണ്ടിരിക്കുന്ന അടിയേൻകർമ്മസാദ്ധ്യനെ ഇനി ടുന്ന കൃതാർത്ഥനാക്കി അനുഗ്രഹിക്കണം.

സിംഹൻ മന്ദഹാസപൂർവ്വം മന്ത്രിമാരോടു ഇങ്ങനെ മറുപടി പറഞ്ഞു.

അല്ലയോ മന്ത്രിപ്രധാനികളേ! അടിയേൻകർമ്മസാദ്ധ്യൻ മഹാരാജാവും ഭൂലോകചക്രവർത്തിയുമായ രാജകുലശേഖരൻ. ഞാൻ തപസ്വിയായ ഒരു സിംഹൻ. ഞങ്ങൾതമ്മിൽ യാതൊരു കാര്യവും ഇല്ല. പിന്നെയതിനാൽ ഞങ്ങൾ അന്യോന്യം കാണണം. അതുകൊണ്ടു നിങ്ങൾ പോയി എന്നെ വിളിച്ചിട്ട് വരുന്നില്ലെന്നു പറഞ്ഞതായി പറയണം എന്നു പറഞ്ഞയച്ചു.

മന്ത്രിമാർ അതിവേഗത്തിൽ പോയി വിവരം രാജാവിനെ അറിയിച്ചു. രാജാവു അതുകേട്ട് വളരെ ശുദ്ധത്തോടുകൂടെ സിംഹന്റെ അഭിപ്രായം അങ്ങനെയാണെങ്കിൽ നമ്മുടെ അഭിപ്രായവും അങ്ങനെതന്നെ. സിംഹൻ എന്നെക്കാണേണ്ട ആവശ്യമില്ലെങ്കിൽ എനിക്ക സിംഹനെക്കാണേണ്ടആവശ്യവും ഇല്ലെന്നു വളരെ അഭിമാനത്തോടുകൂടെ വിചാരിച്ചുകൊണ്ട് ആ കഥയും വിസ്മരിച്ചു പഴയപോലെ രാജ്യകാര്യങ്ങളിൽ പ്രവേശിച്ചു. അടുത്തദിവസം മകരസംക്രമം ആകയാൽ രാജാവു രാവിലെ എഴുന്നേറ്റുപോയി ഹേമപുഷ്കരിണിയിൽ ഇറങ്ങി സ്നാനകർമ്മവും അനുഷ്ഠിച്ചുവെച്ചു സുന്ദരേശ്വരനെ ദർശിച്ചു വന്ദിക്കാനായി ക്ഷേത്രത്തിനുള്ളിൽ പ്രവേശിച്ചപ്പോൾ സിംഹൻ സുന്ദരേശ്വരലിംഗത്തിന്റെ അടുക്കലായ ദേവിമാരും ചുമക്കുന്ന വായുകോണിങ്കൽ ഉള്ള കല്ലാനയുടെ സമീപത്തിൽ അതിനെയും നോക്കിക്കൊണ്ടു വസിക്കുന്നതിനെ മഹാകായന്മാരും ബലവാലികളും മഹോദ്ധതന്മാരും രാജാവിന്റെ മുമ്പിൽ അട്ടഹാസത്തിന്ന് കൈവടിക്കാരായി നടക്കുന്നവരുമായ കഞ്ചുകികൾ കണ്ടു അവരുടെ കയ്യിൽ ഇരുന്ന വേത്രദണ്ഡങ്ങളെ ചുഴറ്റിയുംകൊണ്ട് ഹേ! ഹേ! സിംഹ! മാറിനിൽക്കണം! മഹാരാജാവു തിരുമനസ്സുകൊണ്ടു സ്വാമിദർശനത്തിനായി വരുന്നു എന്നു പറവാനായും വളരെ വളരെ ഉച്ചത്തിൽ ശാസിച്ചുപറഞ്ഞതിലും അല്പംപോലും ഇളകാതെ സിംഹൻ അവിടെത്തന്നെ ഇരുന്നു. പിന്നെയും അവർ അത്യന്തം കോപത്തോടും, ഗർവത്തോടുംകൂടെ, എടാ, സിംഹാ! ദുർബ്ബുദ്ധേ! അതിവേഗത്തിൽ എഴുന്നേറ്റുപോയാലും! മഹാരാജാവു തിരുമനസ്സുകൊണ്ടു പ്രവേശിക്കാറായതൊന്നും എഴുന്നള്ളിവരുന്നതിനെ നീ കണ്ടില്ലേ? എന്നിങ്ങനെ അവർ അട്ടഹസിച്ചുംകൊണ്ടു പറഞ്ഞു. സിംഹൻ അതുകേട്ടു ഇരുന്നിടത്തുനിന്നു പിന്നെയും ഒന്നുകൂടെ ഉറച്ചിരുന്നു. ഇതിനിടയിൽ രാജാവു സിംഹന്റെ സമീപത്തിലും എത്തി. അനന്തരം രാജാവ് ചിത്രത്തിൽ എഴുതിയപോലെയും ഒട്ടും അനങ്ങാതെ അവിടത്തന്നെ കുത്തിയിരിക്കുന്ന സിംഹ

വേഷധാരനായ ഹരനെ വിസ്മയത്തോടുകൂടെ നോക്കിയുംകൊണ്ടു ഇങ്ങനെ ചോദിച്ചു:—

ഭോഃ ആര്? ഇവിടെ എന്തിനായിട്ടു കാത്തിരിക്കുന്നു? എവിടെനിന്നും ആണ് ഇവിടെവന്നതു? ഭവാന്റെ പേരെന്തു? അവിടത്തെ എന്തെല്ലാം വിദ്യകൾ വശമുണ്ടു? ഭവാന്റെ ശക്തി എന്തെല്ലാം? ഇവയെ എന്നോടു വിശദമായിപ്പറയുന്നതിനു നിന്തിരുവടിക്കു ദയയുണ്ടാകണം.

സിദ്ധൻ അതിനു മറുപടിയായി ഇങ്ങനെ പറഞ്ഞു:—

അല്ലയോ പാണ്ഡ്യകുലോത്തംസ! ഞാൻ എന്റെ മുഴുവൻ വിവരവും പറയാം അങ്ങു കേട്ടുകൊള്ളുക. ഞാൻ ഒരു സിദ്ധനാണ്. സ്വച്ഛന്ദസഞ്ചാരിയും ഭിക്ഷാശിയുമായ എനിക്കു മാനാപമാനങ്ങളോ വാസസ്ഥാനമോ യാതൊന്നും ഇല്ല. എന്നെ എല്ലാവരും അത്ഭുതസിദ്ധൻ എന്നാണു വിളിക്കുന്നതു. എന്റെ ദേശം കാശ്മീരവും പുരി കാശിയും ആണ്. എല്ലാ ശിവക്ഷേത്രങ്ങളിലും പോയി ഈശദർശനം ചെയ്യണമെന്നുള്ള വിചാരത്തോടുകൂടെ സ്വദേശത്തിൽനിന്നും പുറപ്പെട്ടു പലദിവസങ്ങളായി മെല്ലെ മെല്ലെ നടന്ന് ഓരോ ക്ഷേത്രങ്ങളിലും പോയി സ്വാമിദർശനംചെയ്തുകൊണ്ടുവരുന്നകൂട്ടത്തിൽ അനാദിത്വവും മഹിമാതിശയവും അത്ഭുതവും ശ്രീമഹാലാസ്യനാഥമാഹാത്മ്യവും ആയ മൂലലിംഗത്തെ ദർശിക്കുന്നതിനുവേണ്ടിയും, മധുരാപുരവാസികളായ എല്ലാ ജനങ്ങൾക്കും എന്റെ വിദ്യകളും അത്ഭുതകർമ്മങ്ങളും ആയ പ്രഭാവങ്ങളെ കാണിച്ചുകൊടുക്കുന്നതിനും അവരുടെ എല്ലാ അഭീഷ്ടങ്ങളേയും ഒന്നുപോലെ സാധിച്ചുകൊടുക്കുന്നതിനും ആയി ഇവിടെയും വന്നതാണ്.

എനിക്കു അറിയാൻപാടില്ലാത്തതായി യാതൊരു വിദ്യയും ഇല്ല. എല്ലാ ശക്തികളും എനിക്കു വശമുണ്ടു. എന്നോ ഈ വിവരങ്ങൾ എല്ലാം അവിടുന്ന് എന്തിനായിട്ടാണ് ചോദിക്കുന്നതു. അനന്തരം ആ സിദ്ധൻ ഇങ്ങനെപറഞ്ഞിട്ടു പുഞ്ചിരിയോടുകൂടെ വീണ്ടും അവിടെത്തന്നെ സധൈര്യം ഇരുന്നു.

രാജാവു സിദ്ധന്റെ മേൽപ്രകാരമുള്ള അപേക്ഷയില്ലായ്മയേയും ഒപ്പത്തെയും ധൈര്യത്തേയും മററുംകണ്ടു ഇതില്പരമില്ലാതെ അതിശയിക്കുകയും പ്രസാദിക്കുകയും ചെയ്തിട്ട് അനന്തരകരണീയം എന്തെന്നുള്ള ആലോചനയോടുകൂടെ ഒന്നും മിണ്ടാതെ നില്ക്കുന്ന അവസരത്തിൽ മഹാരാജാവിനെ കാണുന്നതിനായി വന്ന ഒരു കൃഷീവലൻ, വളരെ വണ്ണിച്ചതും അത്യന്തം നീളം കൂടിയതും സുകോമളവും വിശാലങ്ങളായ പർവ്വങ്ങളോടുകൂടിയതും നനനനാര കണ്ണുകളും ആയ ഒരു കരിമ്പുകൊണ്ടുവന്നു അദ്ദേഹത്തിനു തിരുമുൽക്കാഴ്ചയായിവച്ചു. അപൂർവ്വതരത്തിൽ ഉള്ള ആ ഇക്ഷുദണ്ഡത്തെ മഹാരാജാവു തൃക്കൈകൊണ്ടുതന്നെ തിരിച്ചും മറിച്ചും നോക്കി അടുക്കൽ ശിലാവിഗ്രഹംപോലെ ഇരിക്കുന്ന സിദ്ധനോടു, അല്ലയോ അത്ഭുതസിദ്ധ! അ

വിട്ടന്ന യഥാൎത്ഥസിദ്ധന്നു ദിവ്യശക്തികൾ എല്ലാം തികഞ്ഞുവരും. അങ്ങൊ ങ്കിൽ എന്റെ കഴുത്തിൽ ഇരിക്കുന്ന ഈ കരിമ്പ് ഈ കല്ലാനയെക്കൊണ്ട തിന്നിക്കണം. ഞാനതു ചെയ്താൽ ഞാൻ നിന്തിരുവടിയെ എന്റെ സ്വാമിയായി അംഗീകരിച്ചുകൊള്ളുകയും അവിടത്തെ എല്ലാ അഭീഷ്ടങ്ങളെയും ഒന്നുപോലെ സാധിച്ചുതരികയും ചെയ്തുകൊള്ളാമെന്നു പറഞ്ഞു.

അതുകേട്ട് മന്ദസ്മിതാഞ്ചിത വക്ത്രനായ സിദ്ധൻ രാജാവിനെ നോക്കി ഇപ്രകാരം മറുപടി പറഞ്ഞു:—

അല്ലയോ നൃപശ്രേഷ്ഠ! ശൈലകൂടാവതംസമേ! അങ്ങ് എന്റെ എല്ലാ അഭീഷ്ടങ്ങളെയും സാധിച്ചുതരാമെന്നു പറഞ്ഞതിന് അല്പംപോലും അൎത്ഥമില്ല. എന്തുകൊണ്ടെന്നാൽ, എന്തെങ്കിലും ഒരു വിദ്യയെ വശമുള്ളവനെപ്പോലും ജനങ്ങൾ ഇതുവിധം ഇല്ലാതെ പൂജിക്കുന്നു. അപ്പോൾ എല്ലാ വിദ്യകളും ഒന്നുപോലെ സാധിച്ചുകൊടുക്കുന്നതിനു ശക്തിയുള്ള എന്നെ പൂജിക്കാത്തവരായി ത്രിലോകത്തിലും ആരും തന്നെ ഉണ്ടാവുകയില്ലെന്നു മാത്രമല്ല എനിക്കു വേണ്ടുന്നതായി യാതൊന്നും കാണുകയും ഇല്ല. അതു ഇനിമേൽ ഇങ്ങനെ നിരൎത്ഥകങ്ങളായ വാക്കുകൾ ഞങ്ങളെപ്പോലെ ഉള്ളവരോടു പറയരുത്. നിങ്ങൾ വലിയ കാൎയ്യമായിക്കരുതുന്ന കനകരത്നാദികളും പുല്ലും ഞങ്ങൾക്കു തുല്യമാണ്. ഇനിക്കു അവിടുന്നായിട്ടു യാതൊരു അഭീഷ്ടവും സാധിച്ചുതരേണ്ടെങ്കിലും എന്റെ ശക്തി അവിടത്തെക്കാണിച്ചുതരാം.

സിദ്ധൻ ഇപ്രകാരം പറഞ്ഞുംകൊണ്ട കല്ലാനയെ നോക്കി എടോ ഗജേന്ദ്ര! നീ ഈ രാജാവിന്റെ കഴുത്തിൽ ഇരിക്കുന്ന കരിമ്പു വാങ്ങി തിന്നുക എന്നിങ്ങനെ അതിഗംഭീരസ്വരത്തിൽ ആജ്ഞാപിച്ചു.

ഉടൻതന്നെ ആ കല്ലാന കല്പാന്തമേഘങ്ങളെപ്പോലെ ഗൎജ്ജിച്ചുംകൊണ്ട് തുമ്പിക്കൈ നീട്ടി രാജാവിന്റെ കഴുത്തിൽ ഇരുന്ന ഇക്ഷുഖണ്ഡം വാങ്ങി ഭക്ഷിച്ചു. അനന്തരം രാജാവിന്റെ ഗളത്തിൽ അണിഞ്ഞിരുന്നതും വിലമതിക്കാൻ സാധിക്കാത്തതും ആയ മുത്തുമാലയെ താമരവളയം എന്നുള്ള വിചാരത്തോടുകൂടെ കല്ലാന തുമ്പിക്കൈകൊണ്ടെടുത്തു ഭക്ഷിക്കാനായി ഭാവിച്ചപ്പോൾ രാജകിങ്കരന്മാർ അതു പിടിച്ചുപറിക്കാനായി ഭാവിച്ചു. ഉടൻതന്നെ സിദ്ധൻ വീണ്ടും അമൎഷപൂൎവം അതും ഭക്ഷിച്ചുകൊള്ളുകയെന്നാജ്ഞാപിച്ചു. ഒട്ടും താമസിക്കാതെ ഗജേന്ദ്രൻ അതിനെയും കുക്ഷിയിലാക്കി.

അതുകണ്ട് അത്യന്തം ക്രോധവും വിഷാദവും ആയ രാജപുംഗവൻ ഭ്രുകുടിയോടുകൂടെ സിദ്ധനെ ഒന്നുനോക്കി. കിങ്കരന്മാർ അതുകണ്ട് സിദ്ധനെ പ്രഹരിക്കാനായി ഓടിയടുത്തു. രാജകിങ്കരന്മാർ പ്രഹരിക്കാൻ കൃതസന്നാഹന്മാരായി ഓടി അടുത്ത ക്ഷണത്തിൽ തന്നെ അത്യന്തം ഭയന്നവരെപ്പോലെ സിദ്ധൻ ഇരുന്നിടത്തുനിന്നും ഓടി എഴുന്നേറ്റു അദ്ദേഹം ഇരിക്കുന്ന മട്ടിൽ

ന്നിനുകൊണ്ട് എല്ലാ കിങ്കരന്മാരേയും സ്വശക്തികൊണ്ട് സംക്ഷിപ്പിച്ചിട്ട് അടിക്കാൻ വരുവിൻ! എന്തിനു താമസിക്കുന്നു എന്നിങ്ങനെ പരിഹാസപൂർവം വിളിച്ചുംകൊണ്ട് അവിടത്തന്നെ വസിച്ചു.

കിങ്കരന്മാർ മാതൃത്വന്മായിത്തീർന്നതിനേയും കല്ലാനകളുടെ ശക്തിച്യുതിനേയും മറ്റും കണ്ട് വിസ്മിതമാനസനും ശങ്കാകുലനും ആയിത്തീർന്ന പാണ്ഡ്യരാജൻ മന്ത്രിമാരോടുകൂടെ സിദ്ധസമീപത്തിൽ ചെന്ന സാഷ്ടാംഗനമസ്കാരം ചെയ്തും കൊണ്ട് എന്റെ സമസ്താപരാധങ്ങളേയും ക്ഷമിക്കേണമേ! ക്ഷമിക്കേണമേ എന്നിങ്ങനെ പിന്നെയും പിന്നെയും അപേക്ഷിക്കുകയും നിലത്തു നിന്നും എഴുന്നേറ്റ് കൈകൾകൂപ്പിത്തലയിൽവെച്ചുംകൊണ്ടു ഭക്തിമൂലം പുളകാഞ്ചിതവിഗ്രഹനായ അദ്ദേഹം ആശ്രിതനായ എന്നെ രക്ഷിക്കേണമേ രക്ഷിക്കേണമേ എന്നിങ്ങനെ വീണ്ടും വീണ്ടും പ്രാർത്ഥിക്കുകയും വീണ്ടും വീണ്ടും നമസ്കരിക്കുകയും ഉടനെ ഭക്തിപാരവശനായ അദ്ദേഹം ഭിത്തിയില്ലാതെ എഴുതപ്പെട്ട ചിത്രംപോലെ സിദ്ധന്റെ മുമ്പിൽ നില്ക്കുകയും മറ്റും ചെയ്തു. രാജാവിന്റെ ഭക്തിപാരവശ്യം കണ്ട് ഇതില്ലെന്നില്ലാതെ സന്തുഷ്ടനായിത്തീർന്ന സിദ്ധൻ ആനന്ദപൂർവം അദ്ദേഹത്തെ തലോടിയുംകൊണ്ട് അല്ലയോ രാജാധിരാജനായ അഭിഷേകപാണ്ഡ്യ! ഞാൻ നിന്റെ ഭക്തികൊണ്ട് അത്യന്തം സന്തോഷിച്ചു. ഇനി നിനക്ക വേണ്ടവരം ചോദിച്ചുകൊള്ളുക. എന്തുവേണമെങ്കിലും തരാം.

രാജാവതുകേട്ട് അല്ലയോ മായാമയനും സർവജ്ഞനും കൃപാനിധിയും ആശ്രിതവത്സലനും ആയ സിദ്ധ! എനിക്ക് അവിടത്തെ അനുഗ്രഹംമൂലം സൽഗുണവാനായ ഒരു പുത്രൻ ഉണ്ടാകണം. അല്ലാതെ മറ്റൊരു അനുഗ്രഹവും ഇല്ല എന്നുപറഞ്ഞു.

സിദ്ധൻ ഉടൻതന്നെ രാജാവിനെനോക്കി, അല്ലയോ ക്ഷമാപതേ! അങ്ങേക്ക പുത്രഭാഗ്യം കാലതാമസമെന്യേ ഉണ്ടാകുന്നതു കൂടാതെ മഹൈശ്വര്യവും ആയുർവൃദ്ധിയും യശസ്പൂർത്തിയും സംപ്രാപ്യമാകുകയും അവസാനത്തിൽ സായൂജ്യം കിട്ടുകയും ചെയ്യും. ഇങ്ങനെ അനുഗ്രഹിച്ചിട്ട് ഗജത്തിന്റെ വായിൽനിന്നും മുത്തുമാലയെടുത്തു രാജാവിന്റെ കഴുത്തിൽ കൊടുത്തു അദ്ദേഹത്തിന്റെ ദേഹമാസകലം തലോടിയുംകൊണ്ടു പലപ്രാവശ്യവും ആശീസ്സുകൾ നല്കുകയും സന്തോഷപൂർവം പലതും സംസാരിക്കുകയും ചെയ്തശേഷം മിന്നൽക്കൊടിപോലെ തന്റെ മൂലലിംഗത്തിൽ അന്തർദ്ധാനം ചെയ്തു. രാജാവും മറ്റുള്ളവരും അതുകണ്ടു ഇതില്ലെന്നില്ലാതെ അതിശയിക്കുകയും സിദ്ധരൂപനായിവന്നതു ഹാലാസ്യനാഥനായ സുന്ദരേശൻ തന്നെയെന്നു നിശ്ചയിക്കുകയും ചെയ്തു.

അനന്തരം പാണ്ഡ്യരാജാവ്, സുന്ദരേശ്വരലിംഗത്തിന് അഭിമുഖമായിച്ചെന്നുനിന്നുകൊണ്ട് നിഷ്കളങ്കമായ ഭക്തിയോടും വിശ്വാസത്തോടുംകൂടെ സകലാദ്ധ്യക്ഷനും ചരാചരഗുരുവും സർവജ്ഞനും വിശ്വവിലാസിയുമാ

# ഹാലാസ്യമാഹാത്മ്യം

## കേരളഭാഷാന്തരം.

## ൪൯-ാം—അദ്ധ്യായം.

## ഒരു ബ്രാഹ്മണസ്ത്രീയുടെ ദുഃഖം ശമിപ്പിച്ച

## ഇരുപത്തിമൂന്നാമത്തെ ലീല.



വീണ്ടും അഗസ്ത്യൻ പരമേശ്വരസ്വരൂപന്മാരോടു കൂടെ താഴെവരുമാറു് കഥയാരംഭിച്ചു;—

അല്ലയോ മുനിപുംഗവന്മാരെ! ഭക്തന്മാർക്കുവേണ്ടി എന്തും ചെയ്യുന്നതിനു് സർവദാ സന്നദ്ധനായ ഹാലാസ്യേശൻ സന്താപനിമഗ്നയായ ഒരു ബ്രാഹ്മണകന്യകയെ വ്യാധനം, തസ്കരനം, ജാരനം ആയി രക്ഷിച്ചതും ആ സ്ത്രീക്കു ശിവസായൂജ്യം നൽകിയതും ആയ പരിപാവനലീലയെ ഇനി ഞാൻ നിങ്ങളെ കേൾപ്പിക്കാം.

പണ്ടു് മധുരാപട്ടണത്തിൽ വിഷ്ണുപാകൻ എന്നു പേരോടുകൂടെ ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അവൻ സർവവിദ്യാവിശാരദനും ആചാരതല്പരനും ആയിരുന്നു. അവനെപ്പോലെ ശിവഭക്തിയും ആർക്കും ഇല്ലായിരുന്നു. അവന്റെ അനുകൂലയും സുശീലയും സദാചാരിണിയും ഭർത്തൃശുശ്രൂഷാതത്പരയും സർവാംഗസുന്ദരിയും ആയ പത്നിയുടെ പേര് സുവ്രതയെന്നാണ്. ആ പരസ്പരാനുരാഗബാധിതരും ശിവഭക്തൈകതാനസരും ആയ ദമ്പതികൾക്കു് വളരെ കാലമായിട്ടും പുത്രലാഭം ഉണ്ടാകാഞ്ഞതിനാൽ അവർ രണ്ടു പേരുംകൂടെ വളരെ വളരെ ക്ലേശിച്ചും എല്ലാവ്രതങ്ങളെല്ലാം വിടാതെ അനുഷ്ഠിച്ചുവന്നു മാത്രമല്ല ദിവസംപ്രതിയും ഒന്നുപോലെ അവർ ഹേമപത്മിനിയിൽ സ്നാനംചെയ്തു് മീനാക്ഷീസുന്ദരേശ്വരന്മാരെ നമസ്കരിക്കയും ശിവരൂപത്തെ മനസ്സിൽ ധ്യാനിക്കയും ശിവപഞ്ചാക്ഷരമന്ത്രത്തെ സദാ സ്മരിക്കയും ചെയ്തുകൊണ്ടു് സപ്തമാതാക്കളുടെ സന്നിധാനത്തിൽ വച്ചു് കഠിനങ്ങളായ തപസ്സുകളെ ചെയ്യുകയും ചെയ്തുവന്നു.

കൃപാനിധിയും മീനാക്ഷീവല്ലഭനും ആയ സുന്ദരേശ്വരൻ അവരുടെ തപോവ്രതങ്ങളെക്കൊണ്ടു് അത്യന്തം സന്തുഷ്ടനായെങ്കിലും അവരുടെ പൂർവ്വാർജ്ജിതകർമ്മഫലവൈചിത്ര്യംകൊണ്ടു് അവർക്കു് പുത്രലാഭം ഉണ്ടാകായ്കയാൽ ഒടുക്കം അനവദ്യാംഗി ന്യായപ്രിയയും ഭക്തൈകതാനയുമായി അതിസുന്ദരിയും സൽഗുണസമ്പന്നയും ആയ ഒരു കന്യകയെ പ്രദാനം ചെയ്തു.

ഭർത്തൃഗൃഹത്തിൽനിന്നും കുട്ടിയോടുകൂടെ ശ്വശ്രുവിനാൽ ബഹിഷ്കൃതയായ ഗൌരി അവളുടെ പാതിവ്രത്യങ്ങളിൽ അത്യന്തം ഖിന്നയായപ്പോൾ ഇതുനല്ലസമയമെന്നോ ശിശുവിന്റെ സൌന്ദര്യവും മന്ദസ്മിതാലംകൃതവും ആയ വദനസൌന്ദര്യവിലാസങ്ങളെ ഇതില്പരമില്ലാത്ത ആനന്ദത്തോടുകൂടെ ദർശിച്ചും ശോഭിച്ചീടുന്ന മന്ദസ്മിതച്ചും അവിടെത്തന്നെ തെരുവുവീഥിയിൽ നില്ക്കുമ്പോൾ അവളുടെ പാണിതലത്തിൽ ബാലനായി ക്രീഡിച്ചുകൊണ്ടിരുന്ന ഹാലാസ്യനാഥൻ ശിശുരൂപംവിട്ടു സാക്ഷാൽ പരമേശ്വരന്റെ സുന്ദരതരസ്വരൂപത്തോടുകൂടെ വൃഷഭാരൂഢനായി വിപ്രകന്യകയായ ഗൌരിയെ സാക്ഷാൽ ഗൌരിയും ആക്കി ആ സൌഭാഗ്യവതിയെ അങ്കത്തിന്റെ മടിയിൽവെച്ചുംകൊണ്ട് എല്ലാവരും കാണെത്തന്നെ ആകാശമാർഗ്ഗത്തിൽക്കൂടെപ്പോയി മറഞ്ഞു. കാണികൾ അതുകണ്ട് ഇതില്പരമില്ലാത്ത ആതിശയിക്കയും പരമേശ്വരീപരമേശ്വരന്മാരുടെ ദിവ്യസ്വരൂപത്തോടുകൂടെയുള്ള പ്രയാണവും നോക്കി യാതൊന്നും ചെയ്യുന്നതിനു ശക്തരാകാതെ ചിത്രത്തിൽ എഴുതിയവരെപ്പോലെനിന്നുപോകുകയും ചെയ്തു.

അല്ലയോ മഹാമഹർഷിപുംഗവന്മാരേ! ഇപ്രകാരമെല്ലാമാണ് ഹാലാസ്യനാഥന്റെ അത്ഭുതലീലാവിശേഷങ്ങൾ. മദ്ദേഹത്തിന്റെ മാഹാത്മ്യത്തിനും കരുണയ്ക്കും യാതൊരളവുമില്ല. അദ്ദേഹത്തിന്റെ അത്യത്ഭുതകരവും മഹിമയും ആയ ഈ ഇരുപത്തിമൂന്നാമത്തെ ലീലയെ കേൾക്കുകയും പഠിക്കയും ചെയ്യുന്നവർ എല്ലാസൌഖ്യങ്ങളും ലഭിക്കയും ഒടുക്കം ശമിക്കയും ചെയ്യും.

൨൩-ാം അദ്ധ്യായം ഇരുപത്തിമൂന്നാം ലീല സമാപ്തം.

---

# ഹാലാസ്യമാഹാത്മ്യം.

## ശങ്കരസംഹിതായാം.

### ൨൪-ാം അദ്ധ്യായം.

### ദേവൻ വ്യത്യസ്തനൃത്തം ചെയ്ത

### ഇരുപത്തിനാലാമത്തെ ലീല.

---



അല്ലയോ മുനിശ്രേഷ്ഠന്മാരേ! ഇനി നിങ്ങൾ സുന്ദരേശ്വരൻ വ്യത്യസ്തതാണ്ഡവം ചെയ്ത ലീലയെ കേട്ടുകൊള്ളുവിൻ! ഈ ലീല ശ്രുതമാത്രത്താൽ തന്നെ സകല കാമങ്ങളെയും നൽകുന്നതാ

ന്ന് എന്നിങ്ങനെ ഭത്സിച്ചിട്ടു താപസമൌലിയായ കംസോദ്ഭവൻ താഴെ വരുമാറു വീണ്ടും കഥയാരംഭിച്ചു.

കേരളീയമണിയായ വിക്രമപാണ്ഡ്യനൃപൻ ശിവലോകം പ്രാപിച്ചതിന്റെശേഷം സകലഗുണങ്ങൾക്കും ഇരിപ്പിടമായ രാജശേഖരപാണ്ഡ്യൻ രാജ്യഭാരം കയ്യേറ്റു. അദ്ദേഹം ചതുർവിധോപായങ്ങളെക്കൊണ്ടും പിതാവിനെക്കാൾ അത്യധികമായ ശക്തിവൈഭവത്തോടുകൂടെ രാജ്യഭരണം നടത്തിവന്നു. സർവ്വവിദ്യകളും അറുപത്തിനാലുകലകളും അദ്ദേഹത്തിനു സ്വാധീനമായിരുന്നു. ബ്രാഹ്മണഭക്തിയും ആചാര്യന്മാരായവിനയങ്ങളും, പരമശിവഭക്തിയും യശോധൈര്യവീര്യങ്ങളും, രാജശേഖര പാണ്ഡ്യനെപ്പോലെ മറെറാരുത്തനും ഇല്ലായിരുന്നു. എങ്കിലും പരമശിവനിഷ്ടകേളിവിലാസങ്ങൾകൊണ്ടു ശിവനടനമാത്രം അവർ അഭ്യസിച്ചില്ല. പാണ്ഡ്യസാർവ്വഭൌമനായ രാജശേഖരപാണ്ഡ്യൻ സർവ്വവിദ്യാവിശാരദൻ എന്നും സകലകലാവല്ലഭൻ എന്നും ഉള്ള പ്രസിദ്ധി ലോകമെങ്ങും പരന്നു. ഇതിനെ ജംബൂനാഥകെന്നും ചോളഭൂപാലകനായ കരികാലഭൂപൻകേട്ട് തനിക്കും എല്ലാ വിദ്യകളും കലകളും അഭ്യസിക്കണമെന്നു നിശ്ചയിച്ചു കാലതാമസമെന്യേ സർവ്വവും അഭ്യസിച്ചു. ചോളാധിപനായ കരികാലഭൂപന നർത്തനവും വശമായിരുന്നു. രാജശേഖരപാണ്ഡ്യന് നൃത്തം വശമില്ലെന്നുള്ള വിവരം അദ്ദേഹത്തിനു അറിയാനും ഇടയില്ലായിരുന്നു. ഇങ്ങനെ സർവ്വവിദ്യാവിശാരദന്മാരും സകലകലാവല്ലഭന്മാരുമായ പാണ്ഡ്യചോളാധിപന്മാർ പ്രജാപരിപാലനവും നടത്തി സസുഖം വസിക്കുന്നകാലത്തിൽ ഒരിക്കൽ ഒരു വിദ്വാൻ ചോളരാജധാനിയിൽ ചെന്നിരുന്നു. ആ വിദ്വാനും ചോളഭൂപാലകനുംകൂടി അന്യോന്യം അനവധിവിദ്യാപരീക്ഷകൾ നടത്തുകയും ബുദ്ധിമാനായ ആ വിദ്വച്ഛിരോമണിക്കു അനവധിധനം സമ്മാനമായി നൽകുകയും ചെയ്തു.

ചോളഭൂപന്റെ സമ്മാനമായിട്ടു കിട്ടിയ അവസാനമില്ലാത്തദ്രവ്യവും ചുമപ്പിച്ചുകൊണ്ട് ആ വിദ്വാൻ അനന്തരം വിക്രമപാണ്ഡ്യസന്നിധാനത്തിൽ പോയി അദ്ദേഹവുമായും പലവിദ്യാ പരീക്ഷണങ്ങൾ നടത്തി. ആ വിദ്വാൻ ഒടുവിൽ പാണ്ഡ്യനൃപനെ ഏറ്റവും പ്രശംസിച്ചുംകൊണ്ട് അദ്ദേഹത്തെ നോക്കി അല്ലയോ സാർവ്വഭൌമനായ പാണ്ഡ്യരാജേന്ദ്രാ; ഭവാൻ സകലകലാവല്ലഭൻ തന്നെ. ഭവാനെപ്പോലെ സമ്പത്തും കീർത്തിയും മററാക്കും ഇല്ല. മഹാപ്രഭുവായ ഭവാനെ എല്ലാ ജനങ്ങളും സ്തുതിക്കുകയും ചെയ്യുന്നു. ഭവാന് ഐശ്വര്യംകൊണ്ട് രാജരാജനോടും പ്രതാപംകൊണ്ട് ആദിത്യനോടും തുല്യനാണെങ്കിലും ചോളാധിപനായ കരികാലനെപ്പോലെ ഭവാന്നു എല്ലാകലകളും അറിയാൻ പാടില്ല. ഞാൻ ചോളരാജ്യത്തിൽപോയി കരികാലനെക്കണ്ടു അവന് നൃത്തവിദ്യകൂടി അറിയാം. താണ്ഡവസമർത്ഥനായ അവന്റെ നൃത്തം കണ്ടാൽ സാക്ഷാൽ നടേശമൂർത്തിയായ പരമശിവനാണ് ഭ്രമിച്ചുപോകും. നിനക്കാ നൃത്തവിദ്യ വശമില്ലെന്നു എല്ലാ

ജഗന്നാഥാ! അങ്ങ് നടരാജമൂർത്തിയായി വളരെ സമയമായിട്ടു ഉയർത്തിപ്പിടിച്ചുകൊണ്ടു നർത്തനം ചെയ്യുന്ന ഈ ഇടത്തുകാൽ ഊന്നിനിന്നു കൊണ്ടു ഇനി വലത്തേകാൽപൊക്കിനർത്തനം ചെയ്യുക. ഒരേകാൽ ഊന്നിയുംകൊണ്ട് മറ്റേക്കാൽ പൊക്കി വളരെനേരം നൃത്തം ചെയ്യുന്നതുപോലെ ശ്രമകരവും ദുഃഖകാരണവും ആയ പ്രവൃത്തി മറ്റൊന്നുംതന്നെയില്ല. ഇതു ഞാൻ അനുഭവിച്ചറിഞ്ഞിട്ടുള്ളതാണ്". അതുകൊണ്ടു നിന്തിരുവടി ഇപ്പോൾ പൊക്കിപ്പിടിച്ചിരിക്കുന്ന കാൽ ഊന്നി മറ്റേകാൽ പൊക്കിനർത്തനംചെയ്യാതെ ഇപ്പോൾ പൊക്കിപ്പിടിച്ചിരിക്കുന്ന കാൽതന്നെ ഇനിയും പൊക്കിപ്പിടിച്ചുംകൊണ്ടു നർത്തനം ചെയ്യുകയാണെങ്കിൽ ഞാൻ ഈ വാളുകൊണ്ടു എന്റെകഴുത്തുവെട്ടി അങ്ങയുടെ മുമ്പിൽ മരിക്കുന്നുണ്ട്. രാജാവു ഇപ്രകാരം പറഞ്ഞുംകൊണ്ടു ഉറയിൽനിന്നും വാളൂരിപ്പിടിച്ചു അല്പംപോലും ശരീരസ്പർശം ഇല്ലാതെ കണ്ഠബന്ധനം ചെയ്യാൻ തുടങ്ങിയതിനെ പതഞ്ജലിയുടെയും വ്യാഘ്രപാദന്റെയും അപേക്ഷപ്രകാരം ചിദംബരസ്ഥാനത്തിൽ താണ്ഡവം ചെയ്തുകൊണ്ടിരുന്ന ഹാലാസ്യനാഥനായ സുന്ദരേശ്വരൻ ആശ്രിതവത്സലനായ ആ രാജശേഖരന്റെ അഭിപ്രായം മനസ്സിലാക്കിയും കൊണ്ടു ഇടത്തുകാൽ ഊന്നി ഉദ്ധൃതദക്ഷിണപാദനായി അതിരമ്യവും അത്ഭുതവും ആയ നൃത്യസ്ഥ താണ്ഡവമാരംഭിച്ചു. ഉടൻതന്നെ വിണ്ണുലകിലുള്ള സർവദേവന്മാരും ആനന്ദമുള്ളവരാകുകയും അപ്സരസ്ത്രീകൾ നൃത്തഗാനങ്ങൾ ചെയ്യുകയും കല്പകപുഷ്പങ്ങൾ വർഷിച്ചു പരമശിവനെ മൂടുകയും പരമാനന്ദത്തോടെ ദേവർഷികൾ വേദഘോഷം തുടങ്ങുകയും ചെയ്തു.

രാജശേഖരപാണ്ഡ്യനും അദ്ദേഹത്തിന്റെ മന്ത്രിസത്തമന്മാരും മധുരാപുരവാസികളായ എല്ലാ ആളുകളും ശിവരാത്രിപ്രമാണിച്ചു അന്യദിക്കുകളിൽ നിന്നും വന്നുകൂടിയിട്ടുള്ള പൗരന്മാരെല്ലാം ഒന്നുപോലെ താണ്ഡവമൂർത്തിയായ ഹാലാസ്യനാഥന്റെ അത്യത്ഭുതകരവും ഹൃദയാകർഷകവും മനോമാലിന്യനാശകരവും ഭക്തിസംവർദ്ധകവും സർവപാപഹരവും, സർവസമ്പൽസമൃദ്ധിദായകവും, ആയ നൃത്യസ്ഥതാണ്ഡവം കണ്ട് ചിലർ ഭക്തിപൂർവം സാഷ്ടാംഗപ്രണാമം ചെയ്യുകയും, ചിലർ പൂജിക്കുകയും മറ്റുചിലർ സ്തുതിക്കുകയും വേറെചിലർ ധ്യാനിക്കുകയും, അന്യന്മാർ നർത്തനം ചെയ്യുകയും മറ്റുചിലർ പഞ്ചാക്ഷരം ജപിക്കുകയും വേറെചിലർ ആനന്ദപാരവശ്യംകൊണ്ടു സ്തബ്ധന്മാരാകുകയും ചിലർ ആനന്ദാശ്രുക്കൾ പൊഴിക്കുകയും ചിലർ രോമാഞ്ചമണിഞ്ഞവരായി പരമാനന്ദമനുഭവിക്കുകയും മറ്റുചിലർ ഭക്തിയിൽ മുഴുകി പരവശരാവുകയും ചിലർ ജയജയാരവം മുഴക്കുകയും മറ്റുചിലർ സംസാരബന്ധം നീക്കുകയും മറ്റും ചെയ്തു.

പരമശിവന്റെ നൃത്യസ്ഥനർത്തനംകണ്ട് ദേവന്മാരും, മനുഷ്യരും, മഹർഷിമാരും പ്രാപിച്ച അവസ്ഥയെപ്പറ്റി ആയിരം നാവുള്ള അനന്തനെക്കൊണ്ടുപോലും പറഞ്ഞറിയിക്കാൻ കഴിയുന്നതല്ല. ഭക്ത്യഗ്രഗണ്യനായ

പുരവാസികളെല്ലാം ഈ അത്ഭുതവൃത്താന്തംകേട്ടു ക്ഷേത്രത്തിൽവന്ന് പരമശിവനെ ഭക്തിസ്തുതിച്ചു സകലാഭീഷ്ടങ്ങളെയും സമ്പാദിച്ചു.

ഭൃത്യസ്വതന്ത്രപാലകനായ ഹാലാസ്യനാഥന്റെ കൃപാകടാക്ഷംകൊണ്ടു ഈ കാലത്തിൽ രാജശിരോമണിയായ രാജശേഖരപാണ്ഡ്യന് ആഴിയിൽ ചന്ദ്രൻ എന്നപോലെ കലോത്തുംഗൻ എന്ന പേരോടുകൂടെ ഒരു പുത്രനും ഉണ്ടായി. രാജശേഖരൻ പുത്രസമേതം അനവധികാലം ഭൂലോകത്തെ ജയന്തനോടുകൂടെ ദേവേന്ദ്രൻ എന്നപോലെ ക്ഷേമകരമായിട്ടും പരിപാലിച്ചു.

ഹാലാസ്യനാഥനായ സുന്ദരേശ്വരന്റെ മഹിമയും പരിപാവനവും ആയ ഈ ലീലയെ കേൾക്കുകയും പഠിക്കുകയും ചെയ്യുന്നവർക്ക് ഇഹലോകസൗഖ്യവും പരഗതിയും നിസ്സംശയവും ലഭിക്കുന്നതാണ്.

൩൦-ാം അദ്ധ്യായം ഇരുപത്തിനാലാം ലീല

സമാപ്തം.



## ഹാലാസ്യമാഹാത്മ്യം.

കേരളഭാഷാഗദ്യം

൩൧-ാം അദ്ധ്യായം.

### വിപ്രപത്നീവധനിരൂപണം എന്ന

### ഇരുപത്തഞ്ചാമത്തെ ലീല.




സിദ്ധാദിമഹർഷികൾ വീണ്ടും കുംഭസംഭവനെ നോക്കി അല്ലയോ അഗസ്ത്യമഹർഷേ! സുന്ദരേശ്വര വൈഭവങ്ങളെ ഇനിയും ഞങ്ങളെ കേൾപ്പിക്കുക. കേൾക്കുംതോറും ഞങ്ങൾക്ക് മേല്ക്കുമേൽ കേൾക്കണമെന്നുള്ള ആഗ്രഹം വർദ്ധിച്ചുതന്നെ വരുന്നു എന്നിങ്ങനെപ്പറഞ്ഞു.

അഗസ്ത്യമഹർഷി അതുകേട്ട്, പരമശിവന്റെ അതിമനോഹരങ്ങളും ദിവ്യങ്ങളും ആയ ലീലകളെ കേൾക്കുന്നതിൽ അത്യന്തം താല്പര്യത്തോടുകൂടിയവരായ നിങ്ങളെ ഇനി ഞാൻ ഹാലാസ്യനാഥനായ അദ്ദേഹം ശ്രീ

യും മററുംപോരാതിന്നതാൻ പറയുകയും വിലപിക്കുകയും ചെയ്യുന്നതുംഅതിസൌന്ദൎയ്യവതിയായ ഒരു ബ്രാഹ്മണസ്ത്രീരത്നം മൃതശരീരയായികിടക്കുന്നതും മുലകുടിമാറാത്ത ഒരു കുട്ടി ഇതെല്ലാം കണ്ടു എന്തെന്നറിയാതെസംഭ്രമിക്കുന്നതും കൊണ്ടുകൂടിചേൎന്നാൽ എത്രയും കഠിനഹൃദയന്റെ മനസ്സുംവെണ്ണപോലെ ഉരുകിപ്പോകും. ഭാൎയ്യയുടെ ഗുണഗണങ്ങളെപ്പററി വീണ്ടുംവീണ്ടും സ്മരിക്കയും വിലപിക്കയും ചെയ്തുകൊണ്ടു അതിശോകാഗ്നിയിൽ ആ വിപ്രൻ ഒരുനേരംകൊണ്ട് മൂൎച്ഛയോടുകൂടെ നിശ്ചേഷ്ടനായി. അല്പംകഴിഞ്ഞപ്പോൾ പ്രജ്ഞയുണ്ടായി നാലുപാടും ആൎത്തിയോടുകൂടെ നോക്കിയപ്പോൾ പക്ഷ്യന്വേഷണതല്പരനായ ഒരു കാട്ടാളൻ ഒരു ദിക്കിൽകൂടെ ഓടിപ്പോകുന്നതു ആ വിപ്രൻകണ്ടു, ഉന്മത്തനെപ്പോലെ ഓടിച്ചെന്നു് അവന്റെ കഴുത്തുപുറമെ പിടികൂടിയുംകൊണ്ടു്, എടാദുഷ്ട! ദുൎമ്മതേ! കാട്ടാളാധമ! നീ എന്റെ ഭാൎയ്യയെ എന്തിനു് കൊന്നു? നീ മനുഷ്യമാംസഭോജിയാണോ? എന്നിങ്ങനെ പലതുംപറഞ്ഞു് ഭത്സിച്ചുകൊണ്ടു് അവനെ അങ്ങുമിങ്ങും ഉന്തിത്തള്ളി.

അവിചാരിതമായിട്ടുണ്ടായ ഈ സംഭവങ്ങൾകൊണ്ടു് അത്യന്തം വിസ്മയനായകാട്ടാളൻ അയ്യോ വിപ്രോത്തമ! അങ്ങ് കോപിക്കരുതേ! ഞാൻ അങ്ങേഭാൎയ്യയെ കണ്ടിട്ടില്ല;കേട്ടിട്ടുമില്ല. നിരപരാധിയായ ഒരു ബ്രാഹ്മണസ്ത്രീയെ ഞാൻ എന്തിനുവേണ്ടികൊല്ലുന്നു. അവിടത്തെ ഭാൎയ്യയെഞാൻ കൊന്നിട്ടില്ല. അങ്ങനെ അവിടുന്നശങ്കിക്കരുതു്. അവിടത്തെ ഭാൎയ്യയുടെ മരണഹേതുവിനെപ്പററി അവിടുന്നു വഴിപോലെ അന്വേഷിച്ചോ? അന്വേഷിക്കാതെ എന്നെയുംമേൽകുററംചുമത്തുന്നതു് ശരിയല്ലെന്നുംമററും പല സമാധാനങ്ങൾ പറഞ്ഞിട്ടും ബ്രാഹ്മണൻ കേൾക്കാതെ കാട്ടാളനേയും പിടിച്ചു് കുട്ടിയേയും എടുത്തുംകൊണ്ടു് രാജമന്ദിരത്തിലേക്കു തിരിച്ചു. അവിടെച്ചെന്നു് ബ്രാഹ്മണകുട്ടിയോടുകൂടെ വളരെ ഉച്ചത്തിൽ നിലവിളിച്ചു. മന്ത്രിമാർ അതുകേട്ടു് കാൎയ്യമെന്തെന്നു ചോദിച്ചു. ബ്രാഹ്മണൻ അതുകേട്ടു മാറത്തടിച്ചുനിലവിളിച്ചുംകൊണ്ടു് ഈകാട്ടാളൻ എന്റെ ഭാൎയ്യയെകൊന്നു് എന്നെയും ഈ മുലകുടിമാറാത്ത കുട്ടിയേയും അനാഥരാക്കിക്കളഞ്ഞിരിക്കുന്നെന്നുപറഞ്ഞു. കേട്ടവരെല്ലാം കഷ്ടമെന്നുതന്നെ ഘോഷിച്ചു.

മന്ത്രിമാർ ഉടൻ വിവരം രാജാവിനെ അറിയിച്ചു. അദ്ദേഹം അതിവേഗത്തിൽ വെളിയിലിറങ്ങിവന്നു് ദുഃഖസന്താപിതനും ബാലനോടുകൂടിയവനും, ഭാൎയ്യാമരണംകൊണ്ടു് തലതല്ലിപ്പിടിച്ചു നിലവിളിക്കുന്നവനും ആയ ആ ബ്രാഹ്മണനെക്കണ്ടു്, അത്യന്തം അനുതാപത്തോടുകൂടെ, അല്ലയോ ബ്രാഹ്മണശ്രേഷ്ഠ! അങ്ങുവ്യസനിക്കരുതേ! വ്യസനത്തിനുള്ള കാരണം എന്തെന്നു അറിയുന്നുവോ ഞാൻ അതിനു പരിഹാരമുണ്ടാക്കിത്തരാം. വ്യസനകാൎയ്യമെന്തെന്നും ഈ കാട്ടാളൻ അപരാധമെന്തെന്നും പറയുകയെന്നു ബ്രാഹ്മണനോടുപറഞ്ഞു.

ബ്രാഹ്മണൻ അതുകേട്ടു്, വേടന്റെ നേരെ കയ്യുചൂണ്ടിയുംകൊണ്ടു്,

ഈ കാട്ടാളൻ എന്റെ ഭാൎയ്യയെ എയ്തുകൊന്നു. അവളിതാണ് കണ്ടാലും! എന്നു പറഞ്ഞു.

ഉടനെ വേടൻ, അയ്യോ, പൊന്നുതമ്പുരാനേ! ഇദ്ദേഹം സത്യമറിയാതെ പറയുകയാണ്. തിരുമേനികൂടെ അതിനെ വിശ്വസിക്കരുതു. ഞാൻ ഇദ്ദേഹത്തിന്റെ ബ്രാഹ്മണിയെ കൊന്നിട്ടില്ല. ഇതു സത്യമാണെ എന്നുവളരെ താണുവീണുപറഞ്ഞു.

രാജാവുടനെ ചില നല്ലവാക്കുകൾ വീണ്ടും പറഞ്ഞ് ബ്രാഹ്മണന്റെ ശോകത്തെ ഏറെ അടക്കീട്ട് വേടനെനോക്കി, എടോ കാട്ടാളാധമ! നീ കളവുപറയുന്നോ? കള്ളം പറഞ്ഞാൽ നിന്നെഞാൻവധിക്കും. സത്യംപറഞ്ഞാൽ നിന്നെ രക്ഷിച്ചുകൊള്ളാം. അതുകൊണ്ടു സത്യംപറഞ്ഞേക്കുക. അതാണു നിനക്കുനല്ലതു എന്നിങ്ങനെ വളരെ ഗാംഭീൎയ്യസ്വരത്തിൽ പറഞ്ഞു.

വേടൻ അതുകേട്ടു ഭയത്തിലും ഏററവും ഭയത്തോടുകൂടെ നിലവിളിച്ചുംകൊണ്ടു, അല്ലയോ പൊന്നുതമ്പുരാനേ! തിരുവടി അടിയനെ രക്ഷിക്കണം. അടിയൻ ഒരിക്കലും ഇതുചെയ്തിട്ടില്ലെന്നുള്ളതു സത്യമാണ്. തിരുമനസ്സുകൊണ്ടെങ്കിലും ആലോചിച്ചുവേണമേ കല്പിക്കാൻ എന്നു പറഞ്ഞു.

രാജാവിനു വേടന്റെ വാക്കുകളെക്കേട്ടതിൽ പലസംശയങ്ങളും ഉണ്ടായി. അനന്തരം അദ്ദേഹം, ബ്രാഹ്മണനോടു ഇങ്ങനെപറഞ്ഞു:—

“അല്ലയോ ബ്രാഹ്മണശ്രേഷ്ഠ! ഈ കാട്ടാളൻ കുററംഏല്ക്കുന്നില്ല. ഇവൻ ബ്രാഹ്മണിയെ കൊല്ലുന്നതുകണ്ടതായി അന്യസാക്ഷികളും ഇല്ല. അന്യതെളിവും ഗൂഢവിചാരണയും കൂടാതെ ഉടനടി ഇവനെ ഈ വിഷയത്തിൽ എങ്ങനെശിക്ഷിക്കും. അതുകൊണ്ട് കൃത്യത്തെപ്പററി അന്വേഷിച്ചിട്ട് ഇവനെ ശിക്ഷിക്കാം. അങ്ങ് മൃതശരീരം കൊണ്ടുപോയി ദഹിപ്പിക്കണം.

ബ്രാഹ്മണൻ അപ്രകാരം സമ്മതിച്ച് മൃതശരീരം എടുപ്പിച്ചുകൊണ്ടു പോയി. രാജാവ് കാട്ടാളനെ ഭൃത്യന്മാരെക്കൊണ്ടു പിടിച്ചു ബന്ധിപ്പിച്ച് താഡിപ്പിച്ച് കാരാഗൃഹത്തിൽ ഇടുവിച്ചു. അനന്തരം ഈക്കേസ്സിന്റെ വാസ്തവം അറിയുന്നതിനുള്ള മാൎഗ്ഗങ്ങളെപ്പററി മന്ത്രിമാരും വിചാരകന്മാരും മററുമായി ആലോചിച്ചതിലും യാതൊരു തുമ്പുംകിട്ടായ്കയാൽ മേൽ എന്തൊന്നു ചെയ്യേണമെന്നു തോന്നാതെ പരവശനായിത്തീൎന്ന രാജശ്രേഷ്ഠൻ, ഞങ്ങളുടെ കുലദൈവവും, എന്റെ പിതാവിന്റെ അപേക്ഷപ്രകാരം ദുൎഭിക്ഷനാശം പോലും ചെയ്ത ആശ്രിതവത്സലനും കരുണാനിധിയും ആയ ഹാലാസ്യനാഥൻ തന്നെ ഇതിന്റെ പരമാൎത്ഥം തെളിയിച്ചുതരണം എന്നുള്ള അപേക്ഷ

ൽകൊണ്ടുകൊടുത്തു ഭുജിക്കുന്നതിന്നാണു്. മനുഷ്യരാം അടുത്തെങ്കിൽ അവർക്കു ആരായും കൊല്ലുന്നതിനായാതൊരു വൈഷമ്യവും ഇല്ല. ആ സമയത്തു് അവരും വിഷമംതന്നെ. അതുകൊണ്ടു ഇനി കാലം താമസിക്കാതെ ഇവിടെ നില്ക്കുന്ന നിശിതങ്ങളായ കൊമ്പുകളോടുകൂടിയ പശുവിനെ അഴിച്ചുവിട്ടു് വൈശ്യകുമാരനെ നമുക്കു വധിക്കണം. നീ പശുവിന്റെ കയർ കഴുത്തിൽ അഴിച്ചുപിടിച്ചുകൊള്ളുക. വൃഥാ സമയം കളഞ്ഞാൽ യമധർമ്മരാജാവിനോടു നാം സമാധാനം പറയണം. അദ്ദേഹത്തിന്റെ വലിയകോപത്തിനു് സമാധാനം പറവാൻതക്ക ശേഷി നമുക്കുണ്ടോ? അതുകൊണ്ടു് നീ വലിയ പ്രയത്നങ്ങൾ ഒന്നുംചെയ്യാതെ പശുവിന്റെകയറുപൊട്ടിച്ചു വിടാനുള്ള വഴിനോക്കുകയെന്നുപറഞ്ഞു.

ചിത്രഗുപ്തോപാദ്ധ്യൻ അതുകേട്ടു് ബ്രാഹ്മണനോടു, ഇപ്പോൾ അവരുടെ സംസാരിച്ചതു് എന്തെന്നാണെന്നു മനസ്സിലായോ? നിരപരാധിയായപുളിന്ദനെ നാം രക്ഷിച്ചെങ്കിൽ അന്യായമായിപ്പോകുകയില്ലായിരുന്നോ? ഇനി നമുക്കു വൈശ്യകുമാരന്റെ കഥകൂടി കഴിയുന്നതും കണ്ടുവച്ചുപോകാം എന്നുപറഞ്ഞു.

ബ്രാഹ്മണൻ, അതുകേട്ടു് വളരെവളരെ അത്ഭുതപ്പെടുകയും തന്റെഭാര്യ അത്യുഗ്രമായ കരിമ്പുലിതന്നെയെന്നു നിശ്ചയിച്ചു അതോടുകൂടി ഉണ്ടായിരുന്ന വ്യസനം ഉപേക്ഷിക്കുകയും ചെയ്തിട്ടു് അപ്പോൾ വിവാഹംകഴിക്കാൻ പോകുന്ന വൈശ്യകുമാരന്റെ അവസ്ഥയും ഇവർ പറയുന്നതുപോലെ ആണെങ്കിൽ യമകിങ്കരന്മാരുടെ വാക്കുകൾ എല്ലാം സത്യം തന്നെയെന്നു നിശ്ചയിക്കാമെന്നും വിചാരിച്ചു്, അതും കൂടി കണ്ടിട്ടു പോയാൽ മതിയെന്നു സമ്മതിച്ചു് രണ്ടുപേരുംകൂടെ പിന്നെയും അവിടെത്തന്നെ ഇരുന്നു.

ഈ അവസരത്തിൽ യമകിങ്കരന്മാരിൽ ഒന്നാമൻ രണ്ടാമനോടു എടോ! കാശിവിശ്വനാഥക്ഷേത്രത്തിനും കയിലാസതുല്യമായ കാളഹസ്തിക്ഷേത്രത്തിനും അടുത്തു് അഞ്ചുക്രോശം ഉള്ളിലും നടരാജമൂർത്തിയുടെ നിവാസസ്ഥാനമായ ചിദംബരത്തിനു് നാഴികയ്ക്കുള്ളിലും സുന്ദരേശന്റെ ആവാസഭൂമിയായ ഹാലാസ്യക്ഷേത്രത്തിനു് രണ്ടുനാഴികയ്ക്കുള്ളിലും മറ്റുള്ള എല്ലാശിവക്ഷേത്രത്തിന്റെയും കാൽനാഴികയ്ക്കുള്ളിലും നമുക്കു കടന്നു ദൌത്യങ്ങൾ ഒന്നും പ്രവർത്തിച്ചുകൂടാ. യമധർമ്മൻ എന്നോടു കല്പിച്ചിട്ടുള്ളതു അപ്രകാരം ആണു്. നിന്നോടും അങ്ങിനെതന്നെ പറഞ്ഞിട്ടുണ്ടോ? എന്നുചോദിച്ചു.

രണ്ടാമൻ അതു കേട്ടു്, എന്നോടും, നിന്നോടും മാത്രമല്ല, അദ്ദേഹത്തിന്റെ എല്ലാകിങ്കരന്മാരോടും അപ്രകാരം കല്പിച്ചിട്ടുണ്ടു്. ശിവക്ഷേത്രങ്ങളുടെ സമീപത്തിൽ നമുക്കെന്നല്ല മറ്റുദേവന്മാർക്കും അവരുടെ കിങ്കരന്മാർക്കും

ഒരിക്കലും പ്രകാശിച്ചു സർവേശ്വരനായ പരമേശ്വരന്റെ അനുമതിക്കു വിപരീതമായി യാതൊന്നും പ്രവർത്തിക്കാൻ പാടില്ലെന്നതുപടി പറഞ്ഞു.

യമഭടന്മാർ അന്യോന്യം ഘോഷിച്ച പരമേശ്വരകല്പനാവാക്യങ്ങളെക്കേട്ട് രാജാവും ബ്രാഹ്മണശ്രേഷ്ഠനും ഏറ്റവും അതിശയിച്ചു് വിവാഹമാവിന്ദ സ്വജനങ്ങളോടുകൂടെ അവിടെ വസിക്കുമ്പോൾ പാണിഗ്രഹണമുഹൂർത്തം സമീപിക്കുകയും കല്യാണഘോഷങ്ങൾ അതിവിസ്തീർണ്ണമായി കാണ്മാൻ തുടങ്ങുകയും, ഗായകന്മാർ മംഗളഗീതങ്ങൾ പാടുകയും തകിൽ, പെരുമ്പറ, മുരശ്ശ്, മദ്ദളം മുതലായ വാദ്യങ്ങൾ തകർക്കുകയും, നർത്തകീജനങ്ങൾ നൃത്തം പാട്ടം തുടങ്ങുകയും, മംഗലാംഗനകൾ വായ്ക്കുരവകൾ ഇടുകയും, ബ്രാഹ്മണശ്രേഷ്ഠന്മാർ വേദഘോഷം മുഴക്കുകയും, എല്ലാവിധ ആഭരണാദികളെക്കൊണ്ടും ദിവ്യമണ്ഡപം ഒന്നുപോലെ അലംകൃതമാവുകയും മണവാളനായ വൈശ്യകുമാരൻ കന്യകയുടെ ഗളത്തിനെ മംഗല്യസൂത്രം കൊണ്ടു അലങ്കരിക്കയും ചെയ്തു.

ഈ കോലാഹലത്തിനിടയിൽ കല്യാണമണ്ഡപത്തിന് സമീപത്തിൽ ഉള്ള ഗോഗൃഹത്തിൽനിന്നു നിശിതങ്ങളായ കൊമ്പുകളോടുകൂടിയ ഒരു പശു വിരണ്ടു കയറുംപൊട്ടിച്ചോടി കല്യാണമണ്ഡപത്തിൽചെന്നു കയറി മണവാളനായ വൈശ്യകുമാരനെ തള്ളിയിട്ടുകുത്തി അവന്റെ കഥ കഴിച്ചു. അതേവരെയും അവിടെ ഓരോരോ ഘോഷങ്ങളുംപറഞ്ഞു്, കണ്ടിരുന്നപാണ്ഡ്യനും വിപ്രശ്രേഷ്ഠനുമൊഴിച്ചു മറ്റുള്ളവരെല്ലാം അദൃശ്യന്മാരായി നിന്നിരുന്ന യമഭടന്മാർ പശുക്കുത്തി മരിച്ച വൈശ്യകുമാരന്റെ ജീവനേയും വഹിച്ചുകൊണ്ടു് കാലപുരത്തിനുപോയി. കല്യാണാർത്ഥം കൂടിയവരും, അങ്ങിനെ ദമ്പതിമാരുടെ ബന്ധുജനങ്ങളും ഒന്നുപോലെ ദുഃഖസാഗരനിമഗ്നരായി നെഞ്ചത്തടിച്ചു നിലവിളിച്ചു. അയ്യയ്യോ ഇതുമാതിരി അന്യായമായ സംഭവം മറ്റെന്താണുള്ളതു്. കല്യാണവും കണ്ണോക്കും ഒരേ മുഹൂർത്തത്തിൽ ചെയ്യേണ്ടിവരുന്നതിലും കഷ്ടമായിട്ടു മറ്റുവല്ലതും ഉണ്ടോ? അല്പജ്ഞന്മാരായ മനുഷ്യർ ഏറ്റവും സമീപത്തിൽ വരാൻ അടുത്തിട്ടുള്ള ആപത്തുകളെപ്പോലും അറിയുന്നില്ല. ഭാവികാലത്തിലെ സുഖജീവിതത്തെ ആശിച്ചു് അവർ എന്തെല്ലാംചെയ്യുന്നു. ഫലമനുഭവിക്കുന്നതിനുമുമ്പല്ല, പ്രവൃത്തിതന്നെയും പൂർത്തിയാക്കുന്നതിനുമുമ്പു, അവിചാരിതമായവിധത്തിൽ എന്തെല്ലാം പ്രകാരത്തിൽ ഉദ്ദേശത്തിനു വിപരീതങ്ങൾ നേരിടുന്നു. എല്ലാം മായാമയനായ പരമേശ്വരന്റെ ലീലാവിലാസങ്ങൾതന്നെ. സർവ്വസ്വാമിയായ അദ്ദേഹത്തിന്റെ നിശ്ചയപ്രകാരം അല്ലാതെ മനുഷ്യരുടെ ഇഷ്ടംപോലെ ലോകത്തിൽ യാതൊന്നും നടക്കുന്നില്ല. നടക്കേണ്ട സംഗതികൾക്കെല്ലാം ദേശകാലങ്ങളും, കാരണങ്ങളും, കർത്താക്കളും, ഒരുപോലെ നിശ്ചയിച്ചുവച്ചിട്ടുണ്ടു്. കാലകാലങ്ങളിൽതന്നെ അതുപോലെയെല്ലാം നടക്കും. ഇവിടെ വിവാഹംനടത്തിയ ദമ്പതികളുടെ ഉദ്ദേശ്യം എന്തായിരുന്നു. ഒ

കേറിയതു്. ഹാലാസ്യനാഥനായ സുന്ദരേശ്വരൻ ഉടൻതന്നെ അവനെ വിളിച്ചു് ഇങ്ങനെ പറഞ്ഞു:—

ഹേ പിതൃദ്രോഹിയും മാതൃജാരനും ആയ വിപ്രാധമ! നീ ചെയ്ത പാപത്തിന് പ്രായശ്ചിത്തംപോലും ഇല്ല. എങ്കിലും ബ്രഹ്മഹത്യാപീഡിതനും അനന്യശരണനും ആയി നീ ഭജിക്കപ്പെടുന്നതിനെ ഞങ്ങളുടെ ദൃഷ്ടിയിൽ കാണുന്നതിന് സംഗതിയായതുകൊണ്ട് നിന്റെ പാപം തീരുന്നതിനായി ഞങ്ങൾ പ്രായശ്ചിത്തം പറഞ്ഞുതരാം. നിന്റെ കയ്യിൽ യാതൊരു ദ്രവ്യവും ഇല്ലാത്തതുകൊണ്ട് ദ്രവ്യം ചെലവഴിക്കേണ്ട. പ്രായശ്ചിത്തം ഒന്നും നീ ചെയ്യേണ്ട. നീ ഇപ്പോൾ ചെയ്യേണ്ടതു്, പശുക്കൾക്ക് കറുകയും വെള്ളവും കൊടുക്കുകയും, പരമശിവനെ പ്രദക്ഷിണനമസ്കാരാദി കർമ്മങ്ങളെക്കൊണ്ട് പ്രസാദിപ്പിക്കുകയും, ഭക്തിപൂർവം ശിവഭക്തന്മാരെ ശുശ്രൂഷിക്കുകയും, പരമശിവാഭിഷേകംചെയ്ത തീർത്ഥത്തിൽ മൂന്നുനേരം സ്നാനം ചെയ്യുകയും, ഭിക്ഷയെടുത്തു് ഒരുനേരംമാത്രം ഊണുകഴിക്കുകയും, എല്ലാകാലത്തും ഒരുപോലെ ജിതേന്ദ്രിയനായിരിക്കുകയും, മാത്രമാണ്. ഇങ്ങനെ ചെയ്താൽ മൂന്നുമാസംകൊണ്ട് സർവപാപങ്ങളും തീർന്ന് നീ പരിശുദ്ധനാകും.

പാർവതി അതുകേട്ട് അത്യന്തം വിസ്മയിച്ചു. അനന്തരം കൃപാശാലിയായ ഭഗവാന്റെ അനുകമ്പാഗുണത്തെ വിശേഷമായി പുകഴ്ത്തിക്കൊണ്ട് സ്തുതിച്ചു. ഭഗവാൻ അതുകേട്ട്, ഭഗവതിയായ മീനാക്ഷിയെ മനോജ്ഞാശ്ലേഷിച്ചുകൊണ്ട്, അല്ലയോ പ്രിയേ! ധർമ്മവാനും ചാരിത്രശാലിയോടുകൂടിയവനും നിർമ്മലമാനസനും, വിദ്വാനും ആയ ഒരുത്തനെ നാം രക്ഷിച്ചതുകൊണ്ട് വലിയ മാഹാത്മ്യം ഒന്നും ഇല്ല. ധർമ്മവും, ആചാരവും വെടിഞ്ഞു് അത്യന്തം മൂഢനായ പാപിയും ആയിത്തീർന്നവനായ ഒരുത്തനെ രക്ഷിച്ചാൽ അതു വലിയ കാര്യവും അതിശയിക്കത്തക്കതായ പ്രവൃത്തിയും ആയിത്തീരും. അതുകൊണ്ടാണ് ഞാൻ ഈ പാപിയെ ധർമ്മോപദേശം ചെയ്തു രക്ഷിച്ചതു്". ഇത്രയും അന്യോന്യം പറഞ്ഞുംവെച്ചു് ഒരുപോലെ അവിടെത്തന്നെ തിരോധാനംചെയ്തു. വിപ്രൻ ശിവാജ്ഞപ്രകാരം പ്രായശ്ചിത്തങ്ങൾ അനുഷ്ഠിക്കുകയും തന്മൂലം അവന്റെ സർവപാപങ്ങളും നീങ്ങുകയും ചെയ്തു. എന്നുമാത്രമല്ല, അതിൽപിന്നെ അവൻ വലിയ യോഗ്യനായും തീർന്നു.

അല്ലയോ മഹർഷിമാരേ! ഇപ്രകാരം അമ്മ മാതൃജാരനും പിതൃഘാതകനും ആയ വിപ്രാധമനെപ്പോലും മഹാപാപാന്ധകാരത്തിൽനിന്നും ഉദ്ധരിച്ച കരുണാശാലിയായ ഹാലാസ്യനാഥന്റെ അതിപാവനമായ ഇരുപത്താറാമത്തെ ലീല. ഈ ലീലയെ കേൾക്കുകയും പഠിക്കുകയും ചെയ്യുന്നവരുടെ സകലപാപങ്ങളും തീരുമെന്നു മാത്രമല്ല അവർക്ക് ഇഹപരസൗഖ്യങ്ങൾ സീമയില്ലാതെ ലഭിക്കുകയും ചെയ്യും.

പിതൃഘ്നപാപഹരണം ചെയ്ത ൨൬-ാം ലീല സമാപ്തം.

# ഹാലാസ്യമാഹാത്മ്യം.

## കേരളഭാഷാഗദ്യം.

### ൫൨-ാം അദ്ധ്യായം.

### സിദ്ധനായി അങ്കംവെട്ടി അസ്ത്രാചാൎയ്യന്റെ ഭാൎയ്യയെരക്ഷിച്ച

### ഇരുപത്തിഏഴാമത്തെലീല.



വീണ്ടും അഗസ്ത്യമഹൎഷി താപസ്യാദികളെനോക്കി മന്ദസ്മിതപൂൎവ്വം അല്ലയോ മഹൎഷിസത്തമന്മാരെ! ഷഡാധികേശനായ ഹാലാസ്യനാഥൻ അങ്കംവെട്ടി സിദ്ധനായിട്ട് അസ്ത്രാചാൎയ്യന്റെ ഭാൎയ്യയെ രക്ഷിച്ച അത്ഭുതകൎമ്മവും പാപനാശനവും ആയ ലീലയെ നിങ്ങൾ കേട്ടിട്ടുണ്ടോ എന്നചോദിച്ചു.

മഹൎഷിമാർ അതുകേട്ട് ഉരച്ചു. ഞങ്ങൾ ആ ലീല കേട്ടിട്ടില്ല. ഹാലാസ്യനാഥന്റെ ആ ലീലകൂടി ഞങ്ങളെ കേൾപ്പിക്കണം. ഭഗവാന്റെ ഓരോ ലീലകളേയും കേൾക്കുംതോറും ഞങ്ങൾക്ക മേല്ക്കുമേലുള്ള ലീലകളെ കേൾക്കണമെന്നുള്ള ആഗ്രഹം വൎദ്ധിച്ചുതന്നെ വരുന്നു. കരുണാനിധിയും ദൈവജ്ഞശ്രേഷ്ഠനും ആയ നിന്തിരുവടി കാലതാമസമെന്ന്യേ അതു അരുളിച്ചെയ്യണമെന്നപേക്ഷിച്ചു.

അഗസ്ത്യൻ അതുകേട്ടു സന്തോഷത്തോടു വീണ്ടും കഥയാരംഭിച്ചു.

പണ്ട് മനോഹരമായ മധുരാപുരത്തിൽ അതിസമൎത്ഥനായ ഒരു ആയുധാഭ്യാസികൻ ഉണ്ടായിരുന്നു. അവൻ ദിവസംപ്രതിയും മദ്ധ്യാഹ്ന സമയം ഭടന്മാരെ ആയുധാഭ്യാസം ശീലിപ്പിച്ചതിന്റെശേഷം ഹാലാസ്യക്ഷേത്രത്തിൽപോയി ഹേമപത്മിനിയിൽ സ്നാനംചെയ്തു ശ്രദ്ധാഭക്തിയുക്തനായി സുന്ദരേശന്റെ പാദങ്ങളെ സേവിച്ചു ശൈവന്മാരുടെ സ്തോത്രപ്രദക്ഷിണാദികളെച്ചെയ്തു അദ്ദേഹത്തെ സേവിക്കുന്ന പതിവുണ്ടായിരുന്നു. ഈ ആയുധാഭ്യാസികന് ശിഷ്യന്മാരായി അനേകം ഭടന്മാരെ കിട്ടുകയും അവരെല്ലാം ഇദ്ദേഹത്തിന്റെ ശിക്ഷാസാമൎത്ഥ്യംകൊണ്ട് സമൎത്ഥന്മാരായ യോദ്ധാക്കളായി തീരുകയുംചെയ്തു. അനന്തരം ഇദ്ദേഹത്തിന്റെ ശിഷ്യന്മാർ ഗുരുദക്ഷിണയും നൽകി ആയുധാഭ്യാസവും പൂൎത്തിയാക്കി രാജാവിന്റെ സൈന്യത്തിൽപോയി ചേൎന്നു.

അതിൽപിന്നെ ദുൎമ്മതിയും പാപബുദ്ധിയും ആയ ഒരു സിദ്ധൻ ഈ അസ്ത്രാചാൎയ്യന്റെ അടുക്കൽ വന്ന് തന്നെ ആയുധാഭ്യാസശീലനം ചെയ്യിക്കണമെന്നപേക്ഷിച്ചു.

ശുദ്ധബുദ്ധിയായ അസ്ത്രാചാര്യൻ ദുഷ്ടബുദ്ധിയായ സിംഹന്റെ ഉദ്ദേശങ്ങളെ മനസ്സിലാക്കാതെ ശരണാഗതനായ ആ സിംഹനെ ശിഷ്യനായി സ്വീകരിച്ച് തനിക്കറിയാവുന്നിടത്തോളവും ഉള്ള ആയുധാഭ്യാസാദികളായ സകല വിദ്യകളേയും അവനെ പഠിപ്പിച്ചുകൊടുത്തു. ദുഷ്ടനായ ആ സിംഹന് അസ്ത്രാചാര്യൻ ഇങ്ങനെ തനിക്കറിയാവുന്ന വിദ്യകൾ എല്ലാം ഉപദേശിച്ചുകൊടുത്തത് പാമ്പിനു പാലുകൊടുത്തതുപോലെ ആയിതീർന്നു.

എന്തുകൊണ്ടെന്നാൽ അസ്ത്രാചാര്യന്റെ നിഷ്കളങ്കമായ ശിഷ്യവാത്സല്യംകൊണ്ടും, ശിക്ഷണപടുത്വംകൊണ്ടും ആയുധാഭ്യാസവിദ്യയിൽ അതിനിപുണനായിത്തീർന്ന ആ വഞ്ചകപാപിയായ ദുഷ്ടസിംഹൻ ഗുരുവിനു ദക്ഷിണ പോലും കൊടുക്കാതെ അദ്ദേഹത്തിന്റെ അടുക്കൽനിന്നും ഓടിപ്പോയി. അവിടെത്തന്നെ അടുക്കൽ മറ്റൊരു കളരിയിട്ട് അനവധി ശിഷ്യന്മാരെ ശേഖരിച്ച്, അവന്റെ ഗുരുവായ അസ്ത്രാചാര്യന് എതിരായി ആയുധാഭ്യാസംചെയ്യിച്ച് ഗുരുവിനെയായിരുന്ന വരവിനെയും മാനത്തെയും ഇല്ലാതാക്കിയതുകൊണ്ടായിരുന്നു. അസ്ത്രാചാര്യൻ ഈവിവരം അറിഞ്ഞിട്ടും അവനവിപരീതമായി യാതൊന്നിനും ഒരുങ്ങാതെ അവരവർ ചെയ്യുന്ന ഗുണദോഷങ്ങളുടെ ഫലങ്ങളെ അവരവർതന്നെ അനുഭവിച്ചുകഴിഞ്ഞുകൊള്ളുമെന്നുള്ള സമാധാനത്തോടുകൂടെ ഇരുന്നു.

ഈ അവസരത്തിൽ ഒരിക്കൽ അദ്ദേഹത്തിന്റെ മറ്റൊരു ശിഷ്യൻ അദ്ദേഹത്തിന്റെ പാദങ്ങളിൽവീണ് സാഷ്ടാംഗമായി വിനയനമസ്കരിച്ചുകൊണ്ട് ഇങ്ങനെപറഞ്ഞു.

അല്ലയോ ഗുരോ! അങ്ങയുടെ വിശാലഹൃദയത അങ്ങേക്കുതന്നെ വലുതായ അപത്തിനെ ചെയ്തു. ശിഷ്യചിത്തം മനസ്സിലാക്കാതെ ഗുഹ്യങ്ങളും സാരങ്ങളും ആയ വിദ്യകളെ പറഞ്ഞുകൊടുത്തതാണുണ്ടാകുന്ന ഭവിഷ്യത്തിതാണ്. അയ്യോ! ഇതെന്തൊരന്യായം. ദുഷ്ടനായ ആ സിംഹൻ അവിടത്തെ വശീകരിച്ചു എല്ലാവിദ്യകളും അഭ്യസിച്ചു. എന്നിട്ട് അവിടത്തേക്ക് ഗുരുദക്ഷിണയായി യാതൊന്നും നൽകിയില്ലെന്നു മാത്രമല്ല അവിടത്തോട് യാത്ര പോലും ചോദിക്കാതെ കടന്നുകളഞ്ഞു. അതുപോരാഞ്ഞിട്ട് ഇപ്പോൾ എതിരായി മറ്റൊരുകളരിയിട്ട് അവിടത്തെ ശിഷ്യന്മാരിൽതന്നെ വളരെവളരെ ആളുകളെ വശീകരിച്ചുകൊണ്ടുപോയി ആയുധാഭ്യാസം തുടങ്ങിച്ച് അവിടത്തെക്കൊറവുമുട്ടിച്ചു. ഇതുമാത്രം ദുഷ്ടനായ ഒരു ശിഷ്യൻ ഇതിനുമുമ്പിൽ ആരെങ്കിലും ഉണ്ടായിട്ടുണ്ടോ. അങ്ങ് അവനെക്കൂടാതെ എത്രയോപേരെ ആയുധാഭ്യാസം ചെയ്യിപ്പിച്ചിരിക്കുന്നു. അവരിൽ വല്ലവരിൽനിന്നും ഇപ്രകാരമൊരു അപരാധവും അപമാനവും നഷ്ടവും നേരിട്ടോ. പാത്രമറിയാതെ ദാനംനൽകിയ ഫലംതന്നെ.

കഴിച്ചുകളയാം. അതു് ലോകാപവാദംകൂടാതെ പ്രവർത്തിക്കുന്നതിനു തക്ക സൌകര്യം ഇപ്പോൾതന്നെ ഉണ്ടാക്കിയതു എന്റെ ഭാഗ്യം തന്നെയെന്നു വിചാരിച്ചുകൊണ്ടു്, അങ്ങനെ തന്നെ! ഞാൻ ഇതാ യുദ്ധംചെയ്വാൻ തയ്യാറായിക്കഴിഞ്ഞു എന്നുംപറഞ്ഞു വാളും പരിചയുമായി അത്യന്തം വീറോടുകൂടെ രംഗത്തിറങ്ങി.

അന്ത്യാചാര്യവേഷധാരിയായ ഹിരണ്യനാഭനും പെട്ടെന്നു കോപാന്ധനും ഭ്രാന്തനുമായി ചണ്ഡികാപൂജയുംനിർവഹിച്ചു്, തന്റെ അങ്കവൈഭവം കാണിക്കാൻതുടങ്ങി. ഗുരുദ്രോഹിയും, ദുഷ്കർമ്മലോലനും ആയ സിംഹാചാര്യനും അന്ത്യാചാര്യവേഷധാരിയായ ഹിരണ്യനാഭനും തമ്മിൽ ഏറെ നേരംപോരിടേയും അങ്കവൈഭവങ്ങളെ കാണിക്കാനായി ഇടങ്ങിയപ്പോൾ എണ്ണം കണക്കില്ലാത്ത പുരുഷാരം കാഴ്ചക്കാരായും വന്നുകൂടി. എതിരാളികൾ തമ്മിൽ അങ്കവും ഇടങ്ങി. ഹിരണ്യനാഭനായ സുന്ദരശേഖരന്റെ ഒരു വെട്ടുപോലും തടുക്കുന്നതിനു സിംഹനെക്കൊണ്ടു കഴിയുന്നതല്ലെങ്കിലും അങ്കം കാണാനായി വന്നുകൂടിയിട്ടുള്ള കാഴ്ചക്കാരുടെ സൌഖ്യാർത്ഥം അതിവേഗത്തിൽ കൊല്ലിച്ചുകളയരുതെന്നുള്ള വിചാരത്തോടുകൂടെ സുന്ദരശേഖരൻ, ഇടത്തും വലത്തും ചാടിയും കറങ്ങിയും പല അടവുകളും ചവുട്ടിയും സിംഹന്റെ വെട്ടുകളെ തട്ടിയും, സിംഹനെ വെട്ടിയും കുറേ നേരത്തോളവും കാഴ്ചക്കാർക്ക് വളരെ നയനാനന്ദകരമാകുംവണ്ണം അങ്കംവെട്ടി.

അതിന്റെശേഷം അന്ത്യാചാര്യപത്നിയുടെ പതിപ്രത്യാഗമം ചെയ്യുന്നതിനു് ഇച്ഛിച്ചു സിംഹന്റെ വക്ഷസ്സിൽ അന്ത്യാചാര്യവേഷധാരിയായ ഹിരണ്യനാഭൻ നേരതായി ഒരു വെട്ടുവെട്ടി. അതിന്റെ ശേഷം അന്ത്യാചാര്യപത്നിയുടെ പാതിവ്രത്യത്തിൽ ശങ്കിക്കാനായി കണ്ണു പിടിച്ചുകിട്ടിയ അവന്റെ കണ്ണുകളും അനാവശ്യം അ സാധ്വിയോടു സഭ്യമല്ലാത്ത വാക്കുകൾ പറഞ്ഞ അവന്റെ നാക്കും ഛേദിച്ചു. അവസാനത്തിൽ അവന്റെ ശിരസ്സും മുറിച്ചിട്ടു് അതോടെയും അന്ത്യാചാര്യനായിനിന്നു സിംഹനോടു അങ്കംവെട്ടിയ ഹിരണ്യനാഭൻ മിന്നൽക്കൊടിപോലെ തിരോഭൂതനായി.

കൂടെയുണ്ടായിരുന്ന ഭടന്മാർ അതുകണ്ടു ഇതിലുമില്ലാത്ത ആശ്ചര്യത്തോടുകൂടെ അന്ത്യാചാര്യഗൃഹത്തിൽപോയി അദ്ദേഹത്തിന്റെ പത്നിയോട് "ഗുരുഭൂതൻ എവിടെപ്പോയി?" എന്നു ചോദിച്ചു. ആചാര്യപത്നി അതു കേട്ടു, അദ്ദേഹം സുന്ദരശേഖരദർശനത്തിനായിപ്പോയിരിക്കുന്നു എന്നു മറുപടിപറഞ്ഞു.

ശിഷ്യന്മാർ അതുകേട്ടു വിസ്മയത്തോടുകൂടെ അന്യോന്യം നോക്കിക്കൊണ്ടു നിൽക്കുമ്പോൾ ഹിരണ്യനാഭദർശനത്തിനായിപ്പോയിരുന്ന സാക്ഷാൽ അന്ത്യാചാര്യനും എത്തി. ഭടന്മാർ ഉടൻതന്നെ അദ്ദേഹത്തെ വന്ദിച്ചുംകൊണ്ടു, അല്ലയോ ഗുരുഭൂത! അങ്ങയുടെ ശത്രുവായ സിംഹനോട് അവിടത്തെ സ്വരൂപത്തിൽ ഒരാൾവന്നു് അങ്കംവെട്ടി അവനെ കൊന്നുംവെച്ചു മിന്നൽക്കൊടിപോലെ മറഞ്ഞുകളഞ്ഞു. അന്ത്യാചാര്യനും അതുകേട്ടു് വ

ന്തിരുവടി ദയചെയ്തു അനുഗ്രഹംചെയ്തു അത്ഭുതലീലകൂടി ഞങ്ങളെ കേൾപ്പിക്കണം.

അഗസ്ത്യൻ അതുകേട്ട്, വസിഷ്ഠാദികളോട് - എന്നാൽ ഇനി ഞാൻ ഹാലാസ്യനായകനായ സുന്ദരേശ്വരൻ ഗോപാകൃതിയായിട്ടുവന്നു സർപ്പത്തിനെ വധിച്ചതായ അദ്ദേഹത്തിന്റെ ഇരുപത്തെട്ടാമത്തെ ലീലയെ കേൾപ്പിക്കാം എന്നിങ്ങനെ പറഞ്ഞുംകൊണ്ട് അത്യന്തം ഉത്സാഹത്തോടുകൂടെ വീണ്ടും കഥയാരംഭിച്ചു.

പാണ്ഡ്യകുലപാലരത്നമായ കുലോത്തുംഗപാണ്ഡ്യൻ ശിവസായൂജ്യത്തെ പ്രാപിച്ചതിന്റെ ശേഷം അദ്ദേഹത്തിന്റെ പുത്രനായ അനന്തഗുണപാണ്ഡ്യൻ രാജ്യഭാരം കയ്യേറ്റു - ശിവഭക്തന്മാരിൽ അഗ്രഗണ്യനും അനന്തഗുണാലയനും നിസ്തുലഭുജബലപരാക്രമസമ്പന്നനും കരുണാപൂർണ്ണനും സദാ ഉദാരനുമായ ആ അദ്ദേഹം തന്റെ നീതികളായ ഭരണവിശേഷംകൊണ്ടും ധൈര്യവീര്യംകൊണ്ടും സാഗരാന്തയായിരിക്കുന്ന ഭൂമി മുഴുവൻ കീഴടക്കി ത്രൈലോക്യപ്രഖ്യാതനായ ഒരു മഹാചക്രവർത്തിയായിത്തീർന്നു

ഇപ്രകാരം ഭൂലോകചക്രവർത്തിയായ അനന്തഗുണപാണ്ഡ്യൻ അതിജേതാവായും സകലലോകൈകസമ്മതനായും രാജ്യഭാരം ചെയ്യുന്നകാലത്തിൽ ഒരിക്കൽ അന്യദേശവാസികളായ നഗ്നന്മാർ കൂട്ടംകൂടി തമ്മിൽ തമ്മിൽ ഇങ്ങനെ ആലോചിച്ചു.

"ഇപ്പോഴത്തെ രാജാവായ അനന്തഗുണപാണ്ഡ്യൻ സുന്ദരേശഭക്തനും ധ്യാനകനും പഞ്ചാക്ഷരപ്രിയനും രുദ്രാക്ഷഭസ്മധാരിയും ശിവലിംഗാർച്ചനതല്പരനും ശിവഭക്തപ്രപൂജകനും ആകയാൽ അദ്ദേഹത്തിന്റെ എല്ലാ പ്രജകളും ഒരുപോലെ ശൈവമതാവലംബികളും ഭസ്മരുദ്രാക്ഷധാരികളും ആയിത്തീർന്ന് ശൈവമതം അത്യന്തം അഭിവൃദ്ധിയെ പ്രാപിക്കയും നഗ്നസിദ്ധാന്തങ്ങൾ നാൾക്കുനാൾ നഷ്ടമായിത്തീരുകയും ചെയ്യുന്നു. ശിവഭക്താഗ്രഗണ്യനായ അനന്തഗുണപാണ്ഡ്യനെ സംഹരിക്കാതെ നമുക്ക് നമ്മുടെ നഗ്നമതത്തെ ഉദ്ധരിക്കുവാൻ കഴിയുന്നതല്ല. അപാരഭുജബലശാലിയും വിശ്വൈകപരാക്രമനിധിയുമായ അനന്തഗുണപാണ്ഡ്യനെ യുദ്ധത്തിൽ തോല്പിച്ചോ, മറ്റുപ്രകാരത്തിൽ നേരിട്ടോ വധിക്കുന്നതിന് നമ്മെക്കൊണ്ടെന്നല്ല ഇപ്പോൾ ഭൂലോകത്തിലുള്ളതിൽ ആരെക്കൊണ്ടും അസാദ്ധ്യം തന്നെ. അതുകൊണ്ട് നമുക്ക് അദ്ദേഹത്തെ അഭിചാരംചെയ്തു വധിക്കണം. അഭിചാരത്താൽ സാധിക്കാൻ പാടില്ലാത്തതായി യാതൊന്നും തന്നെയില്ലല്ലോ"

ദുഷ്ടന്മാരായ നഗ്നന്മാർ ഇപ്രകാരം നിശ്ചയിച്ചതിന്റെശേഷം എല്ലാവരുംകൂടി ഒരു വിജനപ്രദേശത്തിൽ പോയി വിശാലമായ ഒരു ഹോമകുണ്ഡത്തെ വിധിപ്രകാരം ഉണ്ടാക്കി പ്രധാന മാന്ത്രികന്മാരായ അവർ ഒന്നുചേർന്ന് വിവിധോപകരണപൂർവ്വം അഭിചാരപ്രകാരത്തിൽ ഹോമിച്ചു.

മഹത്തായ ആ അഭിചാരഹോമം ഇടവിടാതെ നടന്നുവരുമ്പോൾ ഒരിക്കൽ ആ ഹോമകുണ്ഡമദ്ധ്യത്തിൽനിന്നും നീണ്ട് തടിച്ചു ഗിരിപോലെയു

ള്ള ശരീരത്തോടും തീക്കനൽപോലെ മിന്നുന്ന വട്ടക്കണ്ണുകളോടും ഗുഹപോലെയുള്ള വദനത്തോടും അമ്പിളിക്കീറുകൾപോലെയുള്ള ദംഷ്ട്രങ്ങളോടും ഉൾഭയജ്വലിതമായ ദിഗ്വ്യാപകസ്വരത്തോടുംകൂടിയ ഘോരാകാരങ്ങളോടും കൂടിയവനും ജഗത്ത്രാസകാരകനും ബ്രാഹ്മണികളിലും ക്രൂരരിലും വിഷവീക്ഷണനും ആയ ഒരു രാക്ഷസൻ പ്രാദുർഭവിച്ചു. അവൻ നാഗന്മാരെനോക്കി എടോ നാഗന്മാരെ! കത്തിക്കാളുന്നതായ ജഠരാഗ്നി എന്റെ ശരീരത്തെ ഇതാ നശിപ്പിക്കുന്നു. നിങ്ങൾ എന്തിനാണ് എന്നെ ഉത്ഭവിപ്പിച്ചതു്? നിങ്ങൾക്കുവേണ്ടി ഞാൻ ചെയ്യേണ്ടതെല്ലാം എന്തെന്ന് അതിവേഗത്തിൽ പറയുവിൻ! ക്ഷുധാർത്തനായ എനിക്ക് കൊറുനാൾകി എന്റെ വിശപ്പടക്കുന്നതിൽ ഒട്ടും താമസിക്കരുതു്; എന്നിങ്ങനെ അട്ടഹാസപൂർവ്വം പറഞ്ഞു.

നാഗന്മാർ അതുകേട്ട് സന്തോഷപൂർവ്വം ഇപ്രകാരം മറുപടിപറഞ്ഞു.

അല്ലയോ രാക്ഷസേന്ദ്ര! ഞങ്ങൾ നിന്നെ ഉണ്ടാക്കിയതു് ഞങ്ങളുടെ വിരോധിയായ അനന്തഗുണപാണ്ഡ്യനെ കൊല്ലുന്നതിനായിട്ടാണ്. ശിവഭക്തനായ അവൻമൂലം നാഗകുലം ക്ഷയിച്ചുതുടങ്ങി. നീ അതുകൊണ്ട് ഘോരാകൃതിയിലുള്ള ഒരു പന്നഗേന്ദ്രന്റെ വേഷമെടുത്തു് അതിവേഗത്തിൽ മധുരാപുരിയിൽ പോയി രാജാവായ അനന്തഗുണപാണ്ഡ്യനേയും അദ്ദേഹത്തിന്റെ നഗരവാസികളായ സകലജനങ്ങളേയും വിഷവേഗം കൊണ്ട് സംഹരിക്കണം.

അഭിചാരോത്ഭൂതനായ ആ രാക്ഷസേന്ദ്രൻ നാഗഭാഷിതം കേട്ടക്ഷണത്തിൽത്തന്നെ ഘോരാകൃതിയിലുള്ള ഒരു മഹാസർപ്പത്തിന്റെ വേഷംകൈക്കൊണ്ട് വിശാലമായ ഫണവും വിരിച്ചു് അഗ്നിമയമായ ജിഹ്വയും നീട്ടി ഫൂൽക്കാരവും ചെയ്തുകൊണ്ട് മധുരാപുരിനോക്കി ദ്രുതഗമനം ചെയ്തു് അതിവേഗത്തിൽ അവിടെ എത്തി. ഭീഷണമായ ഫൂൽക്കാരത്തോടുകൂടെ കല്പാന്തകാലാഗ്നിയെപ്പോലെ എത്തിയിരിക്കുന്ന മഹാസർപ്പത്തെക്കണ്ട് ഭയവിഹ്വലന്മാരായ മധുരാപുരവാസികൾ ഉടൻതന്നെ ഓടിപ്പോയി വിവരം രാജാവിനെ അറിയിച്ചു.

രാജാവു് കേട്ട മാത്രയിൽത്തന്നെ ചാപബാണതൂണീരപാണിയായി സർപ്പവധത്തിന് പുരവാസികളോടൊന്നിച്ചു പുറപ്പെട്ടു് സർപ്പത്തിന്റെ അടുക്കൽ ചെന്നപ്പോൾ പർവ്വതാകാരനും വിഷജ്വാലകൊണ്ട് അത്യന്തം ഭയങ്കരനായ അവനെക്കണ്ട് വല്ലാതൊന്നമ്പരന്നു തെറ്റി പുറകോട്ടുമാറി വിചാരത്തോടുകൂടി അല്പനേരം നിന്നു. അനന്തരം ധൈര്യത്തോടും സ്വദേവശങ്കരപാദാംബുജസ്മരണയോടുംകൂടെ തീക്ഷ്ണമായ ശരബാണമെടുത്തു് തൊടുത്തയച്ചു.

സർപ്പം അതിനെ ഭക്ഷിച്ചുംവെച്ചു് രാജാവിനെ ദംശിക്കുന്നതിനായി ഓടിയടുത്തു. രാജാവു് വീണ്ടും ഗരുഡബാണം അയച്ചു് സർപ്പത്തിന്റെ ഉടൽമുഴുവൻ ഛിന്നഭിന്നമായി പൊടിച്ചു. അനന്തരം ബാണം കൊണ്ട് വിഭിന്നഗാത്രനായിത്തീർന്ന സർപ്പം നദീപ്രവാഹമെന്നപോലെ രക്തം ഉൽ

# ഹാലാസ്യമാഹാത്മ്യം.

ക്ഷേത്രമാഹാത്മ്യം

൩൯-ാം അദ്ധ്യായം.

സംഗ്രഹോക്തിപ്രകരണമുള്ള

## ഇടപത്തിൻ പർവ്വതമായ ലീല.

---



ശൈവാഗമവേദിയും ശിവഭക്താഗ്രഗണ്യനും ആയ അഗസ്ത്യൻ വീണ്ടും വസിഷ്ഠാദിമഹർഷികളോടു താഴെവരുമാറുകഥ പറഞ്ഞുതുടങ്ങി.

അല്ലയോ! മുനികുലപുംഗവന്മാരേ! ഹാലാസ്യനാഥനായ സുന്ദരേശൻ സുപ്രസിദ്ധമായ ഋഷഭപർവ്വതത്തെയും വൃഷഭാചലത്തെയും നിർമ്മിച്ചതായ ലീലയെ ഇനി ഞാൻ നിങ്ങളെ കേൾപ്പിക്കാം. അത്യന്തം സാരമുള്ളതും പരിപാവനവുമായ ഈ ഒരു ലീലാശ്രവണം കൊണ്ടുതന്നെ നിങ്ങളുടെ സർവ്വാഭീഷ്ടങ്ങളും അനായാസേന ലഭിക്കുന്നതാണ്.

അല്ലയോ മുനിപുംഗവന്മാരേ! നഗ്നന്മാർ അഭിചാരംചെയ്തുണ്ടാക്കിയ പർവ്വതാകാരനായ സർപ്പശ്രേഷ്ഠൻ മഹേശന്റെ ലീലകൊണ്ട് നശിച്ചുപോയതിന്റെശേഷം ഒരിക്കൽ വീണ്ടും നഗ്നന്മാർ സഭകൂടി ഇങ്ങനെ നിശ്ചയിച്ചു.

നാം വളരെക്കാലത്തെ ശ്രമം ചെയ്ത് നിർമ്മിച്ച ഹോമകുണ്ഡത്തിൽ നിന്നും നമ്മുടെ മന്ത്രസാമർത്ഥ്യംകൊണ്ട് പാതാളത്തിനടിയിൽ നിന്നും ഒരു വലിയപർവ്വതം, ഭൂമി പിളർന്നുകൊണ്ട് കിളർന്നതുപോലെ ഉണ്ടായ രാക്ഷസനെ നമ്മൾ പറഞ്ഞയച്ചു മധുരാപുരത്തെയും അതിനുള്ളിലെ ജനങ്ങളെയും ധ്വംസിക്കാനായി അയച്ചതിൽ ശംഭു നിർമ്മിതങ്ങളായ ബാണങ്ങളെ പ്രയോഗിച്ച് ആ നാഗത്തെ ഖണ്ഡംഖണ്ഡമായി മുറിക്കുകയും ആ നാഗത്തിൽ നാഗശ്രേഷ്ഠൻ ഛർദ്ദിച്ച് വിഷജ്വാലകൊണ്ട് മധുരാപുരം നശിക്കാൻ തുടങ്ങിയപ്പോൾ ആ വിഷത്തെ മധുരീകരിക്കുകയും ചെയ്ത് നമ്മുടെ പ്രയത്നങ്ങളെ നിഷ്ഫലമാക്കിക്കളഞ്ഞു. നമ്മുടെ അനേകകാലത്തെ പ്രയത്നങ്ങളെ മേൽപ്രകാരം അല്പകാലത്തിനുള്ളിൽ വ്യർത്ഥമാക്കിക്കളഞ്ഞ രാജാവിനെ ഏതെങ്കിലുംപ്രകാരത്തിൽ പകരിക്കാതെവിട്ടാൽ നമുക്കും നമ്മുടെ മതത്തിനും ഏററവും പോരാത്തതാണ്. അതുകൊണ്ട് വീണ്ടും ഒരു മഹത്തായ അഭിചാരംകൂടിച്ചെയ്ത് അത്യന്തം ശക്തിയേറിയ ഏതെങ്കിലും ഒരു സത്വത്തെ ഉണ്ടാക്കി അയച്ച് അവനെ വധിക്കണം.

നഗ്നന്മാർ മേൽപ്രകാരം ആലോചിച്ചുറച്ചുംകൊണ്ട് വീണ്ടും വലുതാ

# ഹാലാസ്യമാഹാത്മ്യം

## കേരളഭാഷാഗദ്യം

## ൩൩-ാം—അദ്ധ്യായം.

## സേനാപ്രദർശനം ചെയ്ത

## ഉപ്പുതാമരത്തെലീല.



വിഭുവാം അഗസ്ത്യൻ, വസിഷ്ഠാദിമഹർഷിമാരെനോക്കി, അല്ലയോ താപസവര്യന്മാരേ! ഇനി നിങ്ങൾ ഹാലാസ്യനാഥനായ സുന്ദരേശൻ കുലഭൂഷണപാണ്ഡ്യന് സൈന്യങ്ങളെ കാണിച്ചുകൊടുത്തതായ ലീലയെ കേട്ടുകൊള്ളുവിൻ. അതിവിചിത്രമായ ഈ ലീല അതിപാപങ്ങളെ ദൂരീകരണം ചെയ്തു സകലസമ്പത്തുകളെയും വർദ്ധിപ്പിക്കുന്നതിൽ മറ്റുള്ളതിനെക്കാൾ മുഖ്യമായിട്ടുള്ളതാകുന്നു എന്നും മറ്റും ഭംഗ്യന്തരമായി അരുളിച്ചെയ്തിട്ട് താഴെ വരുംപ്രകാരം വീണ്ടും കഥ തുടങ്ങി.

ശിവകോപാഗ്നിരൂപനും നീതിനിഷ്ഠനും ആയ അനന്തഗുണപാണ്ഡ്യൻ ശിവസായൂജ്യത്തെ പ്രാപിച്ചതിന്റെ ശേഷം അദ്ദേഹത്തിന്റെ പുത്രനും വിഷ്ണുവെന്നപോലെ ധൈര്യശാലിയും ആയ കുലഭൂഷണപാണ്ഡ്യൻ രാജ്യഭാരം കയ്യേറ്റു അത്യന്തം ശിവഭക്തിപൂർവം സേനാനായകനായ സുന്ദരസാമന്തനോടുകൂടെ നീതിശാസ്ത്രപ്രകാരം രാജ്യഭരണം നടത്തി ലോകവാസികൾക്കെല്ലാം ഒന്നുപോലെ പരമാനന്ദം വളർത്തിവരുന്നകാലത്തിൽ ഒരിക്കൽ, വന്യപതിയും കിരാതവംശനിയാമകനും ആയ ചേദിരാജാഖ്യൻ പാണ്ഡ്യരാജാവായ കുലഭൂഷണനോടു യുദ്ധം ചെയ്യുന്നതിനായി സൈന്യങ്ങളെ ശേഖരിക്കയും മറ്റുവേണ്ട ഒരുക്കങ്ങൾ പ്രവൃത്തിക്കയും ചെയ്യുകയും ചെയ്തു.

മഹാധീരനും നയകോവിദനും ആയ കുലഭൂഷണപാണ്ഡ്യൻ ചാരന്മാർ മുഖാന്തിരം ഈവിവരം അറിഞ്ഞു, ക്രോധാഗ്രേസരനും ഭോഗ്യനിധിയും സുന്ദരേശഭക്തനും ആയ സുന്ദരസാമന്തനെ വിളിച്ചുവരുത്തി രഹസ്യമായി ഇങ്ങനെ പറഞ്ഞു.

വന്യജനാഗ്രേസരനും കിരാതാധിപനും ആയ ചേദിരാജാഖ്യൻ നമ്മോടു യുദ്ധത്തിനായി സൈന്യശേഖരവും മറ്റുംചെയ്തു വരുന്നതായി ചാരന്മാർ മുഖാന്തിരം നമുക്ക അറിവു കിട്ടിയിരിക്കുന്നു. അവൻ യുദ്ധത്തിന വരുമ്പോഴേക്കും അവന്റെ സൈന്യങ്ങളെ തടുക്കുന്നതിന് നമുക്കിപ്പോൾ ഉള്ള പട്ടാളങ്ങൾ പോരാ. പുതിയതായി കുറെ ഭടന്മാരെ കൂടെ ശേഖരിപ്പിക്കണം. അതുകൊണ്ട് സൈന്യാധിപൻ വേണ്ടവിധം ഒരുങ്ങിയി

നിന്റെ എല്ലാമനോരഥങ്ങളെയും മീനാക്ഷീസഹായനായ സോമസുന്ദരനാ ഞാൻ പ്രയാസംകൂടാതെ സാധിപ്പിക്കും. എന്നാലും ഞാൻ അടുത്തദിവസം രാവിലെ [illegible] ശേഖരിച്ചിട്ടുള്ള സൈന്യങ്ങളെ കാണുന്നതിനായിവരും. എല്ലാം തയ്യാർ ചെയ്തുകൊള്ളണം.

താൻ അടുത്തദിവസം സൈന്യങ്ങളെ നോക്കുന്നതിനു നിശ്ചയിച്ചിരിക്കുന്നു എന്നുള്ള ശൈവശ്രേഷ്ഠനാപണ്ഡിതന്റെ വാക്ക്, സുന്ദരസാമന്തന്റെ ഉള്ളിൽ കടന്നുള്ള ഒരു വിഷച്ചുക്കിയുടെ പ്രവേശനംപോലെ ആയിരുന്നു. ഭണ്ഡാരത്തിൽ കിടന്ന പണമെല്ലാം വാരിക്കൊണ്ടുപോയി ശിവപൂജനടത്തുകയും ശിവക്ഷേത്രത്തിന്റെ ജീർണ്ണോദ്ധാരണക്രിയ നടത്തുകയും ശിവഭക്തന്മാൎക്ക് വസ്ത്രവും സ്വർണ്ണവും കൊടുക്കുകയും മററും ചെയ്തിട്ടുള്ളതല്ലാതെ ഒരു ഭടനെപ്പോലും സുന്ദരസാമന്തൻ ചേർത്തിട്ടില്ലാ. അടുത്തദിവസം സൈന്യങ്ങളെ രാജാവിനു കാണിച്ചുകൊടുക്കയും ചെയ്യണം. സുന്ദരസാമന്തൻ കുഴങ്ങി. അനന്തരം സുന്ദരേശ്വരന്റെ കാരുണ്യമുണ്ടെങ്കിൽ എല്ലാം സാധിക്കുമെന്നു വിചാരിച്ചാശ്വസിച്ചുംകൊണ്ടു താൻ ശേഖരിച്ചിട്ടുള്ള സൈന്യങ്ങളെയെല്ലാം അടുത്തദിവസം കാണിച്ചുകൊടുക്കാമെന്നുണർത്തിച്ചു. അതിന്റെശേഷം സേനാനായകൻ രാജാവിന്റെ മുമ്പിൽനിന്നും പുറപ്പെട്ടു ഹേമാബ്ജിനിയിൽ പോയി കുളിച്ചു ഭസ്മവും രുദ്രാക്ഷമാലയും ചാർത്തി ഭക്തനായി മീനാക്ഷീദേവിയെ വണങ്ങി അനന്തരം ഹാലാസ്യവാസപ്രിയനായ സുന്ദരനാഥന്റെ സന്നിധാനത്തിൽ എത്തി അത്യാദരത്തോടുംകൂടി ദണ്ഡപ്രണാമം ചെയ്തുകൊണ്ടിപ്രകാരം പ്രാൎത്ഥിച്ചു.

അല്ലയോ കരുണാകരനായ ശങ്കര! ഹാലാസ്യനാഥനായ സുന്ദരേശ! നിന്തിരുവടിയുടെയും, നിന്തിരുവടിയുടെ ഭക്തന്മാരുടെയും പാദപൂജകളെ ചെയ്തു, ദേവന്റെ വാസനിലയനങ്ങളുടെ ജീർണ്ണോദ്ധാരണം നടത്തിയും സൈന്യങ്ങളെ ശേഖരിക്കുന്നതിനായി രാജകരത്തിൽനിന്നും ലഭിച്ചദ്രവ്യത്തെ മുഴുവൻ ചെലവാക്കിയതല്ലാതെ രാജാജ്ഞപ്രകാരം ഞാൻ ഒരു ഭടനെപ്പോലും കൂട്ടിട്ടില്ല. അടുത്തദിവസം രാവിലെ രാജാവ് സൈന്യങ്ങളെ കാണുന്നതിനായി വരികയും ചെയ്യും. അനന്യശരണനായ എനിക്ക് അങ്ങല്ലാതെ വേറെ ആശ്രയവും ഇല്ല. നിന്തിരുവടിതന്നെ വേണ്ട സഹായം ചെയ്ത് അടിയനെ രക്ഷിക്കണം.

സുന്ദരസാമന്തൻ ഏറ്റവും ഭക്തിയോടുകൂടെ മേൽപ്രകാരം പ്രാൎത്ഥിച്ചുംകൊണ്ട് അത്യന്തദീനനായി നില്ക്കുമ്പോൾ അതിമധുരമായ ശിവഭാഷിതം അശരീരിയായി താഴെപറയുമാറുകേട്ടു.

എടോ! ധീമാനായ സുന്ദരസാമന്ത! എന്റെ ഭക്തന്മാരിൽവെച്ചു അത്യന്തം ശ്രേഷ്ഠനായ നീ അല്പംപോലും വ്യസനിക്കേണ്ട. ഭക്തന്മാരുടെവ്യസനം എനിക്ക് മഹാ ദുസ്സഹമാണ്. വിശേഷിച്ചും നിന്റെ എന്തൊരഭീഷ്ടവും സാധിപ്പിക്കുന്നതിനു ഞാൻ സദാ സന്നദ്ധനാണ്. നിന്റെ

രാജാവായ കുലഭൂഷണപാണ്ഡ്യൻ അടുത്തദിവസം പ്രഭാതത്തിൽ സൈന്യങ്ങളെ നോക്കുന്നതിനായി വരുമ്പോൾ നാനാവിധ ഭൂഷണങ്ങളുംവിവിധായുധങ്ങളും സമുന്നതധ്വജാദികളും വിചിത്രാകൃതികളോടുകൂടിയവരുമായ ശരീരപാലകന്മാരെ ഞാൻ അദ്ദേഹത്തിനു കാണിച്ചുകൊടുക്കാം. കുതിരകളെക്കൊണ്ടും ആനകളെക്കൊണ്ടും സുരക്ഷിതന്മാരും ശൂരാധിശൂരന്മാരുമായ ആ സൈന്യങ്ങളെ കാണുന്നക്ഷണത്തിൽത്തന്നെ നിന്നിൽ അത്യന്തം സന്തോഷചിത്തനും വിസ്മിതനുമായി തീരുന്ന കുലഭൂഷണപാണ്ഡ്യൻ അദ്ദേഹത്തിന്റെ സർവ്വസൈന്യാധിപത്യത്തിനുള്ള സമ്മതിയും വിലമതിക്കാൻപാടില്ലാത്ത അനേകം ആഭരണങ്ങളും ദിവ്യവസ്ത്രങ്ങളും നിനക്കു സമ്മാനമായി തരികയും ഇതേവരെയും ആർക്കുംകൊടുത്തിട്ടില്ലാത്ത പല സ്ഥാനമാനങ്ങളും സമ്മാനവും ചെയ്യും.

സുന്ദരേശ്വരന്റെ സുവ്യക്തവും മധുരതരവുമായ മേൽപ്രകാരമുള്ള അശരീരിവാക്കുകൾ കേട്ട് ഇതില്പരമില്ലാത്ത പരമാനന്ദത്തിന് ഇരിപ്പിടമായിത്തീർന്ന സുന്ദരസാമന്തൻ ഉടൻതന്നെ സുന്ദരേശ്വരസന്നിധാനത്തിൽനിന്നും പുറപ്പെട്ട് തന്റെ മന്ദിരത്തിൽ പോയി വിവരം അദ്ദേഹത്തിന്റെ ഭാര്യയോടുപറഞ്ഞു.

സുശീലയും സാധ്വീമണിയും ആയ സ്ത്രീരത്നം അതുകേട്ട് സന്തുഷ്ടയും ഇങ്ങനെപറഞ്ഞു.

അല്ലയോ പ്രാണനായക! അങ്ങ് ഇക്കാര്യത്തിൽ ഒട്ടുംഅധൈര്യപ്പെടുകയോ സംശയിക്കയോ ചെയ്യരുത്. ആശ്രിതകല്പകവല്ലിയായ മീനാക്ഷീദേവിയും കല്പകമായ സുന്ദരേശ്വരനും അവരുടെ ഭക്തന്മാരെ രക്ഷിക്കാതെ വ്യസനിപ്പിക്കയില്ല. സർവ്വശക്തരായ അവർക്ക് ഭക്തേഷ്ടാർത്ഥം എന്തൊരുകാര്യമാണ് സാധിച്ചുകൊടുക്കാൻകഴിയാത്തത്. വിശേഷിച്ചും ധർമ്മവാന്മാരെ രക്ഷിക്കുന്നതിന് ധർമ്മംതന്നെ സ്ഥാപിതമായുണ്ടല്ലോ. അതുകൊണ്ട് ധർമ്മമൂർത്തിയും ഭക്തവത്സലനുമായ ഭഗവാൻ സുന്ദരേശ്വരൻ നിശ്ചയമായി നിന്നെ രക്ഷിക്കുമെന്ന് വിശ്വസിച്ചുകൊള്ളുക.

ഭാര്യയുടെ മേൽപ്രകാരമുള്ള വാക്കുകൾ സുന്ദരസാമന്തന്റെ വിശ്വാസത്തിന് അത്യന്തം ഉറപ്പിനെ ഉണ്ടാക്കി. അനന്തരം അവൻ പതിവുപോലെ ശിവഭക്തന്മാരോടുകൂടെഭക്ഷണംകഴിച്ച് ശിവവാക്യസ്മരണയോടുകൂടെ നിദ്രയാരംഭിച്ചു. പിറ്റേദിവസം അതിരാവിലെ സുന്ദരസാമന്തൻ എഴുന്നേറ്റ് ചില ഭൃത്യന്മാരോടുകൂടെ സുന്ദരേശ്വരസന്നിധാനത്തിൽ പോയി മൂലലിംഗംവന്ദിച്ച് ഇഷ്ടസിദ്ധ്യർത്ഥം പലതും പ്രാർത്ഥിച്ചുകൊണ്ട് പതുക്കെപ്പതുക്കെ അവിടെനിന്നും രാജമന്ദിരത്തിലേക്കു യാത്രതിരിച്ച് മാർഗ്ഗമദ്ധ്യത്തിലെത്തിയപ്പോൾ, അല്ലാ ഞാൻ ഇങ്ങനെ പോയാൽ രാജാവിനോട് എന്തൊന്നുപറയും; സൈന്യങ്ങളെ ഒന്നും കാണുന്നില്ലല്ലോ. കദംബവനനായകനും സോമസുന്ദരമൂർത്തിയുമായ ഭഗവാൻതന്നെ ആശ്രയം; എന്നിങ്ങനെ വിചാരിച്ചുകൊണ്ട് അവിടെത്തന്നെനിന്നു.

ആ അവസരത്തിൽ ഭക്തവത്സലനും വൃന്ദാരകവൃന്ദവന്ദിതനും ഭക്ത

ന്നെ ഈ രാജ്യത്തിന്റെ അവസ്ഥയെക്കാൾ ശോച്യതരമായി മററുവല്ലതും ഉണ്ടോ! ധാന്യങ്ങളും സസ്യങ്ങളും ഇല്ലാത്തതുകൊണ്ടും ധനാഭാവംകൊണ്ടും ഞാനും എന്റെ പ്രജകളും [illegible] പരവശന്മാരായിപ്പോയിരിക്കുന്നു. നിന്തിരുവടി വേണ്ടതെല്ലാം നല്കി എന്നെയും എന്റെ രാജ്യത്തെയും രക്ഷിക്കണം. ഭവാന്റെ കാലിണയല്ലാതെ അടിയന്ന് യാതൊരു ആശ്രയവും ഇല്ല.

കുലഭൂഷണപാണ്ഡ്യൻ മേൽപ്രകാരം പ്രാർത്ഥിച്ച് സോമസുന്ദരേശനെ പൂജിച്ചുവെച്ച് കൊട്ടാരത്തിൽ പോയി വ്യസനാധിക്യം മൂലം അന്നത്തെ ഭോജനവും കഴിക്കാതെ സുന്ദരേശ്വരധ്യാനത്തോടുകൂടെ പകൽ മുഴുവൻ കഴിച്ചുകൂട്ടി രാത്രിയിൽ വെറുനിലത്തുതന്നെ ശയിച്ചു നിദ്രചെയ്തു. നേരം അർദ്ധരാത്രിയായപ്പോൾ ഭക്തവത്സലനായ സുന്ദരേശൻ, ഒരു സിദ്ധന്റെ വേഷത്തിൽ കുലഭൂഷണപാണ്ഡ്യന്റെ അടുക്കൽ ചെന്ന് സ്വപ്നത്തിൽ ഇങ്ങനെ പറഞ്ഞു:—

അല്ലയോ കുലഭൂഷണപാണ്ഡ്യ! നീ വ്യസനിക്കരുതു്, നിന്റെ സങ്കടം ഞാൻ തീർത്തുതരാം. നീ ഒരു കാര്യംചെയ്യണം. ഇനിമേൽ ബ്രാഹ്മണരിൽ അനാദരവു കാണിക്കരുതു്. വേദങ്ങൾ എന്റെ രൂപവും വേദിയന്മാരായ ഉത്തമബ്രാഹ്മണർ എനിക്കു പ്രിയതമന്മാരുമാണ്. അപ്രകാരമുള്ള ബ്രാഹ്മണരിൽ നീ അനാദരവു കാണിച്ചതുകൊണ്ടാണ് നിന്റെ രാജ്യത്തിൽ അനാവൃഷ്ടിയും മററുദോഷങ്ങളും നേരിട്ടതു്. അതുകൊണ്ടു നീ ഇന്നുമുതൽ ബ്രാഹ്മണരെ വഴിപോലെ പൂജിച്ചുകൊണ്ടാൽ നിന്റെ രാജ്യത്തിൽ മഴയുണ്ടാവുകയും അന്നവും സസ്യങ്ങളും ധാന്യങ്ങളും ധാരാളം വർദ്ധിച്ചും ക്ഷാമം തീരുകയുംചെയ്യും. നിനക്കും ആയുരാരോഗ്യാദിവൃദ്ധിയും ഐശ്വര്യവർദ്ധനയും വിത്തവർദ്ധനയും മേല്ക്കുമേൽ ഉണ്ടാകും. എങ്കിലും ഞാൻ നിനക്ക അക്ഷയദ്രവ്യമായ ഒരു സഞ്ചിയെത്തരുന്നുണ്ട്. അതിൽനിന്നും ദിവസംപ്രതിയും നിനക്ക വേണ്ടുവോളം ദ്രവ്യം എടുത്തു ചെലവുചെയ്തുകൊള്ളുക. എത്രയൊക്കെ ദ്രവ്യം എടുത്താലും അതിൽ ഒരിക്കലും ദ്രവ്യം ഇല്ലാതാവുകയോ കുറയുകയോ ചെയ്യുന്നതല്ല. അനന്തരം കനകമയമായിരുന്ന ഒരു സഞ്ചി രാജാവിന്റെ കയ്യിൽവെച്ചു.

സിദ്ധരൂപിയായിരിക്കുന്ന സുന്ദരേശൻ ഇപ്രകാരം കുലഭൂഷണപാണ്ഡ്യനെ സ്വപ്നംകാണിച്ചുവെച്ച് അദ്ദേഹത്തിന്റെ നെററിയിൽ ഭസ്മം വാരിതേച്ചു. അനന്തരം തിരോധാനംചെയ്തു. ഉടൻതന്നെ കുലഭൂഷണപാണ്ഡ്യൻ ഉണർന്ന്, അത്യന്തം സംഭ്രമത്തോടുകൂടെ ചാടി എഴുന്നേററുനോക്കിയപ്പോൾ തന്റെ പാണിയിൽ അക്ഷയദ്രവ്യയുതമായ ഒരു സഞ്ചി ഇരിക്കുന്നതുകണ്ട് പറഞ്ഞുകൂടാത്ത സന്തോഷത്തോടുകൂടെ ആ സഞ്ചിയെടുത്തു ശിരസ്സിൽവച്ചുകൊണ്ട് സപ്രസാദം ആനന്ദനർത്തനംചെയ്തു. പിറേറദിവസം പ്രഭാതത്തിൽ തന്നെ രാജാവു് മന്ത്രിമാരെയെല്ലാം വിളിച്ചുവരുത്തി തലേദിവസം രാത്രിയിൽ കണ്ട സ്വപ്നവൃത്താന്തങ്ങൾ മുഴുവൻ

ട്ടിലെങ്ങും സ്പൎശിക്കപോലും ചെയ്യില്ല. അതുപോലെ ശിവഭക്തന്മാരായ രാജാവിനേയും പ്രജകളേയുംകൊണ്ട്, അവമതരായ ഒരു രാജ്യത്തിന്റെ കൈമാടിച്ചയി ഏറ്റവുംപാപമായിരിക്കുമെന്നുള്ളതിനെ അല്പനായ ഞാൻ വിസ്തരിച്ചുപറയുന്നതിനേക്കാൾ നല്ലത് ശിവഭക്തന്മാരും കാൎയ്യാകാൎയ്യവിചക്ഷണന്മാരും ധാൎമ്മികരും ആയ നിങ്ങൾതന്നെ ഓൎമിച്ചുകൊള്ളുന്നതാണ് വളരെ വളരെ ഉത്തമമായിട്ടുള്ളത്.

അല്ലയോമുനിശ്രേഷ്ഠന്മാരെ നടനായകന്റെ ഭക്തന്മാരേ! ഹാലാസ്യേശനായ സുന്ദരേശ്വരൻ സ്വഭക്തനായ കുലഭൂഷണപാണ്ഡ്യന് ധൎമ്മവൃത്തോടുകൂടിയ സഹായത്തെയാണ് ചെയ്ത് അന്യഭടസമുദ്രത്തിൽനിന്നും പാണ്ഡ്യരാജ്യത്തെ ദാരിദ്ര്യക്കടലിൽനിന്നും ഉദ്ധരിച്ചതായമുപ്പത്തിന്നാമത്തെ ലീല ഇപ്രകാരം ആണ്. ഈ പരിപാവനലീലയെ പഠിക്കുകയും കേൾക്കുകയും ചെയ്യുന്നവൎക്ക് ഇഹപരസൌഖ്യങ്ങളും മുക്തിയും സിദ്ധിക്കും.

നിധിദാനംചെയ്ത മുപ്പത്തൊന്നാംലീല.

സമാപ്തം.

---

# ഹാലാസ്യമാഹാത്മ്യം

## കേരളഭാഷാഗദ്യം.

### മുപ്പത്തിരണ്ടാം അദ്ധ്യായം.

### വളയവിക്രയം ചെയ്ത മുപ്പത്തിരണ്ടാമത്തെ ലീല.

---

അല്ലയോവസിഷ്ഠാദിതാപസന്മാരെ! ഇനി നിങ്ങൾഹാലാസ്യനാഥൻ വളയവിക്രയംചെയ്ത ലീലയെ കേട്ടുകൊള്ളുവിൻ. പരിപാവനമായ ആ ലീലാശ്രവണം, അമൃതപാനംപോലെ ആനന്ദജനകം ആണ്. പണ്ട് കാലകാലനും പരമേശ്വരനും ആയ ഹാലാസ്യനാഥൻ ഭിക്ഷാടനത്തിനായി ദേവദാരുവനത്തിൽ പോയിരുന്നു. തത്രസ്ഥരായ മുനിവരന്മാരുടെ പതിവ്രതകളായ പത്നികൾ സുന്ദരേശ്വരന്റെ അതിമനോഹരമായ സൌന്ദൎയ്യാതിരേകത്താൽ അപഹൃതചിത്തവൃത്തികളായിത്തീരുകയാൽ അത്യധികമായ കാമതാപത്തോടുകൂടെ ഭിക്ഷാടനത്തിനായി വന്ന താപസന്റെ നാലുചുറ്റുമായി താപസപത്നികൾഎല്ലാ

ജടാസഹിതവും ആയ ഒരു വൃദ്ധവൈശ്യന്റെ വേഷം ധരിച്ച്, അത്യന്തം ശുഭ്രമായ വസ്ത്രവും ഉടുത്ത് ഉഷ്ണീഷവും ധരിച്ച്, ചന്ദനപങ്കവും അണിഞ്ഞ് പാദാരവിന്ദങ്ങളിൽ മെതിയടിയും ഇട്ട്, ലലാടത്തിൽ സിന്ദൂരതിലകവുമണിഞ്ഞ് ശംഖിനോടെതിരായ കുണ്ഡലങ്ങളും, കടകങ്ങളും മുതലായവകളും ചാർത്തി കയ്യിൽ ദണ്ഡും പിടിച്ച്, താംബൂലചർവ്വണാദികളാൽ ശോഭിതമായ വദനാംബുജംകൊണ്ട് ഭക്തജനങ്ങളിൽനിന്നിളക്കുന്ന വെണ്ണിലാവെന്നതുപോലെ പുഞ്ചിരിയുംതൂകി ശംഖചൂഡകാദികളെക്കൊണ്ടലങ്കരിക്കുന്നതായ അനേകവിധ വിചിത്രവളകളെ പട്ടുസൂത്രത്തിൽ കൊരുത്ത് തോളിലിട്ടുകൊണ്ടു വൈശ്യവീഥിയിൽ പ്രവേശിച്ച്, വളവേണമോ? വളവേണമോ? എന്നു മധുരസ്വരത്തിൽ വിളിച്ചു.

സുന്ദരേശ്വരന്റെ മധുരനാദംകൊണ്ട് തന്നെ ആകർഷിതകളായ അനേകവിധ വൈശ്യകുമാരികൾ ഓടിവന്നു വളക്കാരന്റെ സമീപത്തുമായി നിന്നുകൊണ്ട്, എനിക്കു വള തരിക! എനിക്കു വള തരിക!! എന്നു കൂട്ടംകൂട്ടമായി ആവശ്യപ്പെട്ടു. വൈശ്യൻ അതുകേട്ട് ആ സുന്ദരികളിൽ ഓരോരുത്തരേയും കോമളങ്ങളായ കരപല്ലവങ്ങൾ പിടിച്ചുംകൊണ്ട്, ഇരിക്കൂ, നിങ്ങൾക്കെല്ലാവർക്കും ഞാൻ വള തരാം എന്നു പറഞ്ഞ് ഓരോരുത്തരെയായിപ്പിടിച്ച് ഇരുത്തി. സുന്ദരേശ്വര കരസ്പർശനം ഉണ്ടായ മാത്ര മുതൽ സുന്ദരികളായ ആ വൈശ്യകന്യകമാരുടെ ഹൃദയത്തിൽ ഉണ്ടായ കൗതുകവും ആനന്ദവും എന്തൊരു മാതിരിയായിരുന്നു എന്നുള്ളത് എന്നാലെന്നല്ല ആയിരം നാക്കുള്ള അനന്തനെക്കൊണ്ടുപോലും പറഞ്ഞറിയിക്കാൻകഴിയുന്നതല്ല. ഹാലാസ്യനാഥന്റെ കരസ്പർശംകൊണ്ട് വൈശ്യകന്യകൾക്ക് മേൽപ്രകാരം ഉള്ള അവാച്യമായ ഹൃദയാനന്ദം ഉണ്ടായി എങ്കിലും ലജ്ജിതകളായ അവർ മറ്റുള്ളവരെ ധരിപ്പിക്കാൻവേണ്ടി വൈശ്യനോട്, അല്ലയോ വളക്കാരനേ! എന്താണ് എന്റെ കൈ വിടാത്തത്? ഞാൻ ഇപ്പോൾ പോയി അമ്മയോടു പറയും, എന്നു പറഞ്ഞു.

വൈശ്യരൂപിയായ സുന്ദരേശ്വരൻ അതുകേട്ട്, വൈശ്യകുമാരികളായ നിങ്ങളുടെ കയ്യ്, വൃദ്ധവൈശ്യനായ ഞാൻ പിടിക്കുന്നതുകൊണ്ടു യാതൊരു ദോഷവും ഇല്ല. എന്നു പറഞ്ഞുകൊണ്ട് അവരിൽ ഓരോരുത്തർക്കും വളകൾ കൊടുത്തു. സുന്ദരേശ്വരന്റെ കരസ്പർശനാനന്ദത്തെ വൈശ്യകുമാരികൾ വീണ്ടും കാംക്ഷയാൽ അവർക്കെല്ലാം അദ്ദേഹത്തിനെ വിട്ടുപിരിഞ്ഞു പോകാൻ തീരെ മനസ്സില്ലാതെ കൂട്ടംകൂട്ടമായി തിക്കിത്തിരക്കി "അതു തന്ന വള നല്ലതല്ല" വേറെ നല്ല വള തരികയെന്നു പറയുകയും ചിലർ മാത്രം കിട്ടിയ വളകൾ പൊട്ടിച്ചുകളഞ്ഞുംവെച്ച് വെറുംകൈ കാട്ടി വീണ്ടും വളചോദിക്കയും ചെയ്തു, വൈശ്യകരസ്പർശ ആനന്ദത്തെ അനുഭവിച്ചു. അദ്ദേഹത്തിന്റെ കരസ്പർശനസുഖം എത്രനേരമായിട്ടും അവർക്ക് തൃപ്തിയായില്ല. അവർ, എല്ലാവരുംകൂടെ വൈശ്യനോട്, അല്ലയോ വളക്കാരനീ നാളെയും മറ്റെന്നാളും, എന്നല്ല എല്ലാദിവസവും വള കൊണ്ടുവരണം. വിലയിതാ വാങ്ങിക്കൊള്ളുകയെന്നു പറഞ്ഞു.

സുന്ദരേശനായ വൈശ്യൻ അതുകേട്ട്, ഞാൻ നിങ്ങൾക്കു വളവേണമെങ്കിൽ എന്നും കൊണ്ടുവന്നുതരാം. ഇന്നിക്കു വളയ്ക്ക് ഇന്നു വിലവേണ്ടുകയില്ല. നാളെ തന്നാൽ വാങ്ങിച്ചുകൊള്ളാം. ഇന്നു പറഞ്ഞുംകൊണ്ട് എല്ലാ വൈശ്യഭവനങ്ങളിലുംപോയി വൈശ്യകുമാരികൾക്കെല്ലാം വള നൽകി. വൈശ്യന്റെ ഉദാരമുഖവിലാസവും സൌന്ദര്യാതിരേകവും കണ്ട് എല്ലാവരും അതിശയിച്ചു. ഇങ്ങനെ പരമശിവൻ വൈശ്യവീഥിയിൽ എങ്ങും ചുററി സഞ്ചരിച്ച് വള വിററ്, വൈശ്യകുമാരികളെയെല്ലാം ആനന്ദസാഗരത്തിൽ അത്യന്തം മുക്കി സന്താപഭംഗങ്ങളുമകറ്റിവെച്ച് ഗർഭഗേഹത്തിൽ പ്രവേശിച്ച് സ്വലിംഗത്തിൽ മറഞ്ഞു.

വൈശ്യവേഷനായ സുന്ദരേശന്റെ കരസ്പർശംകൊണ്ട് ആ വൈശ്യകന്യകമാർ എല്ലാവരും ഒന്നു പോലെ ആയുരാരോഗ്യശാലിനികളും സൌന്ദര്യയുക്തകളും സന്താനവതികളും ഐശ്വര്യവതികളും ആയി അനേക കാലം സുഖവാസംചെയ്തു. ദേഹത്തെ ഉപേക്ഷിച്ചശേഷം അവരുടെ കുലജാതന്മാരും സുന്ദരേശദേവപ്രസാദംകൊണ്ട്, പവിത്രന്മാരും ദാനശീലന്മാരും ധനികരും പാപഭീതന്മാരും ധർമ്മതല്പരന്മാരും നിർമ്മലസ്വഭാവന്മാരും ജ്ഞാനികളും മഹാത്മാക്കളും ശിവഭക്തന്മാരും ആയിത്തീർന്നു. ഈപ്രകാരം ആണ് വൈശ്യവംശം ഐശ്വര്യപൂർണ്ണം വർദ്ധിച്ചിട്ടുള്ളത്.

അല്ലയോ വസിഷ്ഠാദിമഹർഷിശ്രേഷ്ഠന്മാരേ! ഋഷിശാപംകൊണ്ട് വൈശ്യകുമാരികളായി ജനിച്ച താപസപത്നികളുടെ ഹൃദയപ്രസാദത്തിനു വേണ്ടി വള വിററതായ സുന്ദരേശന്റെ മുപ്പത്തിരണ്ടാമത്തെ ലീല ഇങ്ങനെയാണ്. ഹൃദയാനന്ദജനകവും പാപഹരവും ആയ ഈ ലീലയെ കേൾക്കുകയും പഠിക്കുകയും ചെയ്യുന്നവർക്ക് ഇഹലോകസൌഖ്യവും പരലോകാനന്ദവും ഉണ്ടാകുമെന്നുള്ളതിന് യാതൊരുസംശയവുമില്ല.

വള വിക്രയം ചെയ്ത

മുപ്പത്തിരണ്ടാം ലീല സമാപ്തം.

---

"വിദ്യാഭിവർദ്ധിനി" അച്ചുക്കൂടം—കൊല്ലം.

ഇതിന്റെ രണ്ടാം ഭാഗവും ഉടനെ തയാറാകുന്നതാണ്.

ശ്രീ

# ഹാലാസ്യമാഹാത്മ്യം.

## കേരളഭാഷാഗദ്യം.

---

### മുപ്പത്തിരണ്ടാം അദ്ധ്യായം.

അഷ്ടസിദ്ധ്യുപദേശംചെയ്ത

### മുപ്പത്തിമൂന്നാമത്തെ ലീല.

---



ശൈവമാഹാത്മ്യശ്രവണകുതൂഹലചിത്തന്മാരായ വസിഷ്ഠാദി മഹർഷികൾ, ശൈവാഗമസാരവേദിയായ കുംഭസംഭവനോടു്,—അല്ലയോ ഭഗവാനേ! മുനികുലതിലകനും സർവ്വജ്ഞനും ആയ നിന്തിരുവടിയുടെ വദനാംബുജോൽഗളിതമായ ഹാലാസ്യേശലീലാകഥാപാനം കൊണ്ടു് ഞങ്ങൾ അപാരമായ കൃതാർത്ഥതയും ഭക്തിയും പാത്രീഭൂതന്മാരായെന്നു മാത്രമല്ല, ആ ലീലാവിലാസങ്ങളും കൌതുകജനകങ്ങളും ആയ ഉമാസഹായൻെറ അപാരമഹത്വങ്ങൾക്കു് നിദാനങ്ങളായ കഥകളെ വീണ്ടും കേൾക്കേണ്ടതിൽ ഞങ്ങൾക്കു് ഇതുവരെയില്ലാത്ത ആശ വർദ്ധിക്കയും ചെയ്യുന്നു. അതുകൊണ്ടു് ഹാലാസ്യനാഥനായ ശിവൻ അനന്തരം ചെയ്ത ലീലയെ സരസമായും സമഗ്രമായും ഞങ്ങളെ കേൾപ്പിക്കേണമെന്ന അപേക്ഷിച്ചു.

അഗസ്ത്യൻ അതുകേട്ടു് ആനന്ദാശ്രുക്കളോടുകൂടെ ലീലാശ്രവണോത്സുകന്മാരായ ആ താപസന്മാരെ അനുഗ്രഹിച്ചുംകൊണ്ടു് കഥാശേഷത്തെ ഇപ്രകാരം തുടർന്നു:—

“അല്ലയോ മുനിശ്രേഷ്ഠന്മാരേ! ഹാലാസ്യനാഥനായ സോമസുന്ദരൻ യക്ഷികൾക്കു അഷ്ടസിദ്ധ്യുപദേശംചെയ്ത മുപ്പത്തിമൂന്നാമത്തെ ലീലയെ ഇ

# ഹാലാസ്യമാഹാത്മ്യം

## കേരളഭാഷാഗദ്യം.

### ൩൫-ാം അദ്ധ്യായം.

### പാണ്ഡ്യസൈന്യങ്ങൾക്കു വെള്ളം നല്കിയ മുപ്പത്തിഅഞ്ചാം ലീല.



അഗസ്ത്യമഹർഷിയുടെ വദനാരവിന്ദത്തിൽനിന്നു ഗളിതമായ സുന്ദരേശ്വരന്റെ മുപ്പത്തിനാലാമത്തെ ലീലകേട്ട പരമാനന്ദമഗ്നന്മാരായ വസിഷ്ഠാദികൾ വീണ്ടും കൌതൂഹലത്തോടു, അല്ലയോ ശൈവാഗമരഹസ്യവേദിയായ മഹർഷിശ്രേഷ്ഠ! സുന്ദരേശഭഗവാന്റെ മുപ്പത്തിഅഞ്ചാമത്തെ ലീല എന്താണ്? അതുംകൂടി ഞങ്ങളെ സവിസ്തരം കേൾപ്പിക്കണം എന്നപേക്ഷിച്ചു.

“അഗസ്ത്യമഹർഷി അതുകേട്ടു താഴെ പറയുമാറ് ലീലാശേഷത്തെ ഉരച്ചു:—

അല്ലയോ മുനിപുംഗവന്മാരേ! ശിവന്റെ അടുത്തലീല അദ്ദേഹം പാണ്ഡ്യസൈന്യങ്ങൾക്കു പാനീയം നല്കിയതാണ്. അതിനെ വിവരമായി പറയാം. നിങ്ങൾ ശ്രദ്ധാപൂർവ്വം കേട്ടുകൊള്ളുവിൻ!

പാണ്ഡ്യരാജാവായ കുലഭൂഷണപാണ്ഡ്യൻ സുന്ദരേശ്വരകൃപയോടുകൂടെ നീതിക്രമമനുസരിച്ചു അനേകകാലം രാജ്യം പരിപാലിച്ചതിൽ പിന്നെ ശിവസായൂജ്യത്തെ പ്രാപിച്ചു. അദ്ദേഹം കാലധർമ്മം പ്രാപിക്കുമ്പോൾ അദ്ദേഹത്തിനു രാജേന്ദ്രപാണ്ഡ്യൻ എന്നും രാജസിംഹപാണ്ഡ്യൻ എന്നും രണ്ടു പുത്രന്മാർ ഉണ്ടായിരുന്നു. അച്ഛന്റെ മരണാനന്തരം അവരിൽ മൂത്തപുത്രനായ രാജേന്ദ്രപാണ്ഡ്യൻ സിംഹാസനാരൂഢനായി രാജ്യഭാരം ആരംഭിച്ചു.

ചോളരാജാവായ കാന്തമചോളി ഈ വിവരം അറിഞ്ഞു, രാജേന്ദ്രപാണ്ഡ്യനെ തന്റെ മിത്രമാക്കണമെന്നുള്ള വിചാരത്തോടുകൂടെ തന്റെ സൌന്ദര്യവതിയായ മകളെ അദ്ദേഹത്തിനു വിവാഹം കഴിച്ചു കൊടുക്കണമെന്നു നിശ്ചയിച്ചു് വിശ്വസ്തനായ ഒരു ദൂതനെ പാണ്ഡ്യരാജധാനിയിൽ അയച്ചു വിവരം രാജേന്ദ്രപാണ്ഡ്യനെ അറിയിച്ചു. അദ്ദേഹം ചോളരാജാവിന്റെ സന്ദേശത്തെ സന്തുഷ്ടമനസ്സാ അംഗീകരിച്ചെന്നു മാത്രമല്ല തനിക്കും ഉപകാരം ചെയ്യുന്നതിൽ വളരെ സന്തോഷമാണെന്നുള്ള വി

വരം ചോളരാജാവിനെ ധരിപ്പിക്കുന്നതിന്നായി തന്റെ ഒരു വിശ്വസ്ത ദൂതനെ ചോളരാജധാനിയിലേക്കു അയച്ചു. ചോളരാജാവു് ഉടനെ തന്റെ മകളെ പരിണയിക്കുന്നതിൽ പാണ്ഡ്യരാജാവായ രാജേന്ദ്രപാണ്ഡ്യന് സമ്മതമാണെന്നുള്ള സന്തോഷവർത്തമാനം കേട്ടയുടൻ തന്നെ ജ്യോതിശ്ശാസ്ത്രജ്ഞന്മാരെ വരുത്തി വിവാഹമുഹൂർത്തവുംമറ്റും നിശ്ചയിച്ചു് കല്യാണസംരംഭങ്ങൾ എല്ലാം കാലേകൂട്ടി വട്ടം കൂട്ടിത്തുടങ്ങി.

ഈ അവസരത്തിൽ ചോളരാജാവായ കാന്തംചേരിയുടെ സർവ്വഗുണവതിയായ കന്യകയെ തന്റെ ജ്യേഷ്ഠനായ രാജേന്ദ്രപാണ്ഡ്യനു വിവാഹം ചെയ്തുകൊടുക്കാൻ നിശ്ചയിച്ചിരിക്കുന്നു എന്നുള്ള വിവരം പരക്കെ ശ്രുതിയായിട്ടും അത്യന്തം ദുഷ്ടനായ രാജസിംഹപാണ്ഡ്യൻ അറിഞ്ഞു്, കാമാതുരനായി എന്നു മാത്രമല്ല സൈന്യസമേതം കാഞ്ചീപുരത്തിൽ പോയി ആ കന്യകാമണിയെ അപഹരിച്ചുകൊണ്ടു് പോരണമെന്നുള്ള ദുഷ്ടവിചാരത്തോടുകൂടെ വലുതായ ഒരു ചതുരംഗസൈന്യത്തെ ശേഖരിച്ചു് അവയോടുകൂടെ കാഞ്ചീപുരത്തിൽ പ്രവേശിച്ചു.

പാണ്ഡ്യരാജാവായ രാജേന്ദ്രൻ താൻ വിവാഹംചെയ്തു കൊടുക്കാൻ നിശ്ചയിച്ചു വച്ചിരിക്കുന്ന തന്റെ മകളെ അദ്ദേഹത്തിന്റെ അനുജൻ രാജസിംഹപാണ്ഡ്യൻ ബലാല്ക്കാരമായി കൊണ്ടുപോകാൻ വലുതായ സൈന്യബലത്തോടുകൂടെ വന്നിരിക്കുന്നു എന്നുള്ള വിവരം ചോളരാജാവായ കാന്തംചേരിക്കു അതിവേഗത്തിൽ അറിവു കിട്ടി. ഉടൻതന്നെ അദ്ദേഹം തന്റെയും മരുമകനായിരിക്കുന്ന ജ്യേഷ്ഠന്റെയും ശക്തിയെപ്പററി പലപ്രകാരത്തിലും താരതമ്യവിവേചനം ചെയ്തതിന്റെശേഷം, സംഖ്യാതീതമായ സൈന്യത്തോടുകൂടി യുദ്ധോത്സുകനായി വന്നിരിക്കുന്ന ധർമ്മഹീനനായ ഒരു രാജ്യാപഹാരിയോടു അമ്പുകൊണ്ടു് എതിർക്കുന്നതിന്നു ശക്തനല്ലെന്നും അതുകൊണ്ടു അദ്ദേഹത്തെ എതിരേററുകൊണ്ടുവന്നു സല്ക്കരിച്ചിട്ടു ആ കന്യകയെ കൊടുക്കുകതന്നെ നല്ലതെന്നും വിചാരിച്ചു് അപ്രകാരമെല്ലാം ചെയ്തു.

അനന്തരം ദുരാത്മാവായ രാജസിംഹപാണ്ഡ്യനും അദ്ദേഹത്തിന്റെ സൈന്യങ്ങളും ചോളരാജാവും അദ്ദേഹത്തിന്റെ സൈന്യങ്ങളും എല്ലാം കൂടി കാഞ്ചീപുരത്തിൽനിന്നു പാണ്ഡ്യരാജനെ യുദ്ധത്തിൽ ജയിച്ചു് പാണ്ഡ്യരാജ്യത്തെയും മധുരാപുരത്തെയും കൈക്കലാക്കുന്നതിന്നായി യുദ്ധകോലാഹലങ്ങളോടുകൂടെ പുറപ്പെട്ടു് അതിവേഗത്തിൽ മധുരാപുരിയിൽ എത്തി.

രാജേന്ദ്രപാണ്ഡ്യൻ കപടിയും ദുഷ്ടബുദ്ധിയുമായ അനുജന്റെ അധർമ്മപ്രവൃത്തിയായ ആഗമനം കണ്ടു് ഇതിൽപ്പരമില്ലാത്ത താപ

അടുത്തദിവസം രാവിലെ എഴുന്നേറ്റ് സ്നാനാദികർമ്മാദികളും സൈന്യസഹായനും ആയി സുന്ദരേശ്വരസന്നിധിയെ പ്രാപിച്ച് മൂലലിംഗാധിപനായ അദ്ദേഹത്തെ പലതവണയും നമസ്കരിക്കയും പലതും പ്രാർത്ഥിക്കയും ചെയ്തിട്ട്, അത്യന്തം ധൈര്യത്തോടുകൂടി പ്രദക്ഷിണമാർഗ്ഗമായി പരിബന്ധികളുടെ പാളയം നോക്കി പുറപ്പെട്ടു.

കാലതാമസംകൂടാതെ ബലവീര്യശൗര്യാംബുധിയായ അനഘരാമന്റെയും ചോളാധിപന്റെയും സൈന്യങ്ങളെ കണ്ടുമുട്ടുകയും അവരും രാജേന്ദ്രപാണ്ഡ്യനും തമ്മിൽ ഘോരസമരം തുടങ്ങുകയും ചെയ്തു.

ഈ അവസരത്തിൽ അല്പസൈന്യസഹായനായി വന്നിരിക്കുന്ന ജ്യേഷ്ഠനെക്കണ്ട് അവസാനമില്ലാത്ത പടയാളികളുടെ നേതാവായ അനുജൻ രാജസിംഹപാണ്ഡ്യൻ വളരെ നിന്ദാസ്വരത്തിൽ, ഇതെന്തൊരു കൂത്താണ്? കുന്നൻചിരട്ടകൊണ്ട് കടൽവെള്ളം കോരി വറ്റിക്കാൻ പോകുന്നതുപോലെയല്ലേ സംഖ്യാതീതമായ എന്റെ ചതുരംഗിണിയെ ജയിക്കുന്നതിനായി ജ്യേഷ്ഠൻ എവിടെനിന്നോ അഭ്യാസഹീനന്മാരും അശക്തന്മാരും ആയ കുറെ ഭടന്മാരെയും ശേഖരിച്ചുംകൊണ്ട് യുദ്ധത്തിനു വന്നിരിക്കുന്നു. യുദ്ധംതന്നെ തുടങ്ങിക്കൊള്ളണം. വിരോധമില്ല. ആയുധംവെച്ച് അഭയം യാചിച്ചെങ്കിൽ ജീവനെങ്കിലും രക്ഷിക്കാമായിരുന്നു. അതും വേണ്ടെന്നല്ലേ ഇപ്പോഴത്തെ ഭാവം എന്നുപറഞ്ഞു.

ഇതിനിടയിൽ ഇരുകക്ഷിയിലും ഉള്ള സൈന്യങ്ങൾതമ്മിൽ അടുത്ത് വെട്ടിയും കുത്തിയും മറ്റും യുദ്ധം തകൃതിയായി ചെയ്തുതുടങ്ങി. ഭടന്മാരുടെ സിംഹനാദങ്ങളും യുദ്ധവീരന്മാരുടെ ജ്യാനാദങ്ങളും മനോവേഗാതീതമാംവണ്ണം സഞ്ചരിച്ചുപായുന്ന രഥങ്ങളുടെ ഘണഘോഷങ്ങളും ആനകളുടെ ഗർജ്ജനങ്ങളും കുതിരകളുടെ ഹേഷാരവങ്ങളും കാഹളനാദങ്ങളും പെരുമ്പറമുഴക്കങ്ങളും മറ്റും കൊണ്ട് മൂന്നുലോകങ്ങളും ഒന്നുപോലെ ഇളകി; കബന്ധങ്ങളെക്കൊണ്ടു യുദ്ധക്കളം മൂടി. രോഷാധിക്യവും ധൈര്യവേഗവുംകൊണ്ട് ഇരുകക്ഷിയിലുമുള്ള സൈന്യങ്ങൾ തന്നെത്താൻ പോലും മറന്ന് ഇടഞ്ഞ ആ ഭയങ്കരയുദ്ധംപോലെ അതിനുമുമ്പിൽ ഒരു യുദ്ധം ഉണ്ടായിട്ടില്ലെന്ന് യുദ്ധകോലാഹലം കാണാനായി ആകാശത്തിൽ വന്നുനിറഞ്ഞ ദേവകൾ ഒന്നുപോലെ തലകുലുക്കി സമ്മതിച്ചു.

നേരവും ഉച്ചയായി; തീജ്വാലയെക്കാളും കഠിനമായ ഉഷ്ണമോടുകൂടിയ അത്യുഷ്ണത്താൽ ബാധിതമായ ആ ഗ്രീഷ്മകാലത്തിലെ മദ്ധ്യാഹ്നസമയത്തെ വെയിലുകൊണ്ടപ്പോൾ ഇരുകക്ഷിയിലെ സൈന്യങ്ങളും ഒന്നുപോലെ ക്ഷീണിച്ച് ക്ഷുത്തൃഡാർത്തരായി, ജലമെവിടെ, ജലമെവിടെ എന്നുള്ള വിളിയോടുകൂടെ പിന്തിരിഞ്ഞു.

ഗ്രീഷ്മകാലത്തിലെന്ന അസഹ്യമായ പിപാസകൊണ്ട് പരിതപ്തന്മാരായി പിന്തിരിഞ്ഞ പാണ്ഡ്യസൈന്യങ്ങൾക്ക് കുടിക്കാൻ വെള്ളം കൊടുക്കുന്നതിനായി ഭക്തവത്സലനും ദയാലുവുമായ ഭഗവാൻ സുന്ദരേശ്വരൻ സ്വമായകൊണ്ട് യുദ്ധഭൂമിയിൽതന്നെ അതിവിസ്തീർണ്ണമായ ഒരു പാനീയശാലയും അതിന്റെ മദ്ധ്യത്തിൽ വേദികളോടുകൂടിയ സ്തംഭങ്ങളെക്കൊണ്ട് വിരാജമാനവും മനോജ്ഞവും ആയ ഒരു മണ്ഡപവും ഉണ്ടാക്കി. പാദസരോരുഹങ്ങളിൽ ശിഞ്ജിതംകൊണ്ട് കമ്രമായ മഞ്ജീരങ്ങളും കടിതടത്തിൽ വ്യാഘ്രചർമ്മവും, അണിഞ്ഞ് രുദ്രാക്ഷമാലകൾകൊണ്ട് മനോഹരമായ കളേബരത്തോടും, ലാവണ്യസാരാലങ്കൃതമായ പൂർണ്ണചന്ദ്രതുല്യമായ മുഖത്തോടും അഭ്രകമലാസനാകാരമായ ജടാമണ്ഡലത്തോടും കൂടിയവനും കാന്തികൊണ്ട് കനകഗിരിസന്നിഭനും കനകമയമായോപവീതധാരിയുമായ ഒരു സന്യാസിയായി ആ മണ്ഡപത്തിൽ ഇരുന്നുകൊണ്ട്, അവിടെ സമീപത്തിൽ താൻ മായകൊണ്ട് നിർമ്മിച്ചിട്ടുള്ളതായ സ്വച്ഛജലാശയത്തിൽനിന്നും തന്റെ കപർദ്ദസ്ഥയായ ഗംഗാദേവിയെ ജലപാത്രംകൊണ്ട് കോരി ധാരമുറിയാതെ ഒഴിച്ചുകൊടുത്തു. ഒരു കിണ്ടിയുടെ വാല്വഴിയായി ഒഴിച്ചുകൊടുത്ത ജലം അനേകം ജലപാത്രങ്ങളുടെ മുഖദ്വാരംവഴിയായി ഒഴിച്ചുകൊടുക്കുന്നതുപോലെ സൈന്യങ്ങൾക്ക് പ്രയോജനീഭവിച്ചു. പാണ്ഡ്യസൈന്യങ്ങൾ തിക്കിക്കയറി പരമശിവൻ ഒഴിച്ചുകൊടുക്കുന്ന അമൃതതുല്യമായ പാനീയം പാനംചെയ്ത് ദാഹത്തെയും ക്ഷീണത്തെയും നശിപ്പിച്ചു എന്നുമാത്രമല്ല പാനീയപാനാനന്തരമുടൻ അവർ എല്ലാവരും ഒരുപോലെ ഇതിന്മുമ്പില്ലാത്ത ധൈര്യത്തോടും വീര്യത്തോടും ശൗര്യത്തോടും പരാക്രമത്തോടും കൂടിയവരായിത്തീരുകയും ചെയ്തു.

അനന്തരം പാണ്ഡ്യസൈന്യങ്ങൾ ഒന്നുപോലെ പുളച്ചുമദിച്ചാർത്തു ഘോഷിച്ചുകൊണ്ട് ശത്രുസൈന്യങ്ങളെ തടുത്തുനിറുത്തി യുദ്ധംചെയ്തു. ദാഹംകൊണ്ടും ക്ഷീണംകൊണ്ടും വിശപ്പുകൊണ്ടും പരവശരായ സിംഹേന്ദ്രപാണ്ഡ്യന്റെയും, ചോളരാജാവിന്റെയും ഭടന്മാർ, പാണ്ഡ്യസൈന്യങ്ങളോട്ട് എതിർത്തുനിന്നു യുദ്ധംചെയ്യുന്നതിന്നു അല്പംപോലും, ശക്തിയില്ലാതെ പലവഴിക്കുമായി പലായനംചെയ്തു. ഒടുവിൽ യുദ്ധഭൂമിയിൽ സിംഹേന്ദ്രപാണ്ഡ്യനും ചോളരാജാവും മാത്രം ശേഷിച്ചു. യുദ്ധവീരന്മാരായ അവർ സൈന്യസഹായരഹിതന്മാരും ക്ഷീണന്മാരും ആയിരുന്നിട്ടും യുദ്ധം അവസാനിപ്പിക്കാതെ പാണ്ഡ്യസൈന്യങ്ങളോടേറ്റു ഭയങ്കരസമരംചെയ്തു. അവസാനത്തിൽ ആ യുദ്ധവീരന്മാരെ രണ്ടുപേരെയും പാണ്ഡ്യസൈന്യങ്ങൾ ബന്ധനസ്ഥരാക്കി. യുദ്ധവും അവസാനിച്ചു. അനന്തരം ബന്ധനസ്ഥരാക്കിയ സിംഹേന്ദ്രപാണ്ഡ്യനേയും ചോളരാജാവിനേയും രാജേന്ദ്രപാണ്ഡ്യൻ സേനകളെക്കൊണ്ട് എടുപ്പിച്ചുകൊണ്ടുപോയി ചരാചരാത്മകനും ഹാലാസ്യനാഥനുമായ സുന്ദരേശ്വരന്റെ തിരുമുമ്പിൽ വച്ച് സാഷ്ടാംഗനമസ്കാ

രം ചെയ്തുകൊണ്ട്, അവിടത്തെ കൃപാകടാക്ഷംകൊണ്ട് നിന്തിരുവടിയുടെ പാദദാസനായ അടിയനോടു പടവെട്ടാൻ വന്നവർ ഒക്കെപ്പേരേയും ഇതാ ബന്ധിച്ചുകൊണ്ടുവന്നു തിരുമുമ്പിൽ സമർപ്പിച്ചിരിക്കുന്നു. എന്നു പറഞ്ഞപ്പോൾ, "ഞാൻ എന്റെ ഭക്തനായ നിനക്കുവേണ്ടി ഇത്രയുംസഹായിച്ചു. ഇതു് എന്റെ കൃത്യം. ഇനി എനിക്ക് ഇതിൽ യാതൊരു കൃത്യവും ഇല്ല. നീ നിന്റെ ഇഷ്ടംപോലെ ചെയ്തുകൊള്ളുക." എന്നിങ്ങനെ അശരീരിവാക്കുകേട്ടു.

പാണ്ഡ്യരാജാവു് ബന്ധനസ്ഥരായ ശത്രുക്കളെ ഒക്കപ്പേരെയും കൊണ്ടുപോയി യഥായോഗ്യം ബഹുമാനിച്ചു താമസിപ്പിച്ചു. രണ്ടാംദിവസം ചോളരാജാവിനെ ബന്ധനത്തിൽ നിന്നു വിമോചിച്ചു് ബഹുമാനപൂർവ്വം സ്വരാജ്യത്തേക്ക യാത്രയാക്കുകയും, അനന്തരം പുത്രനായ സിംഹേന്ദ്രപാണ്ഡ്യനെ അഭിഷേകങ്ങളിൽ കാര്യസ്ഥനാക്കി വെയ്ക്കുകയും ചെയ്തു. രാജേന്ദ്രപാണ്ഡ്യൻ മുമ്പത്തേതിലും അധികമായ സുന്ദരേശഭക്തിയോടുകൂടെ മധുരാരാജ്യത്തെയും പരിപാലിച്ചുവസിച്ചു. ലോകവാസികൾ രാജേന്ദ്രപാണ്ഡ്യന്റെ ശിവഭക്തിയേയും ഹാലാസ്യനാഥന്റെ ഭക്തവാത്സല്യത്തേയും പററി ഇതിൽപ്പരമില്ലാതെ പ്രശംസിച്ചു.

അല്ലയോ മഹർഷീശ്വരന്മാരെ! നിഖിലേശ്വരനായ പരമേശ്വരൻ ഭക്തന്മാർക്കുവേണ്ടി ഇന്നതല്ലാതെ ചെയ്യുകയില്ല എന്നുംമററും ഇല്ല. അദ്ദേഹം തന്റെ ഭക്തന്മാരെ എല്ലാ ആപത്തുകളിൽനിന്നും എപ്പോഴും രക്ഷിച്ചുകൊള്ളുമെന്നുള്ളതിന് ഈ ലീല ഏററവും ശ്രേഷ്ഠമായ ഒരു ദൃഷ്ടാന്തമാകുന്നു.

ഭഗവാന്റെ അത്യന്തം അത്ഭുതകരമായ ഈ മുപ്പത്തിരണ്ടാമത്തെ ലീലയെ പാരായണംചെയ്യുകയും കേൾക്കുകയും ചെയ്യുന്നവർക്ക് ഇഹപരങ്ങളിൽ ഒന്നുപോലെ എല്ലാവിധ ഇഷ്ടപൂർത്തികളും, അന്ത്യത്തിൽ മോക്ഷപ്രാപ്തിയും ഉണ്ടാകുന്നതാണ്.

പാണ്ഡ്യ സൈന്യങ്ങൾക്ക് വെള്ളം നല്കിയ

മുപ്പത്തിരണ്ടാം ലീല

സമാപ്തം.

# ഹാലാസ്യമാഹാത്മ്യം

കേരളഭാഷാഗദ്യം

൩൮-ാം അദ്ധ്യായം.

രസവാദം കാണിച്ച

൩൬-ാം ലീല.



അഗസ്ത്യൻ വീണ്ടും പറഞ്ഞു:—"അല്ലയോ മുനികളെ! സുന്ദരേശ്വരൻ സിദ്ധവേഷധാരിയായി രസവാദപ്രവർത്തനം ചെയ്ത മുപ്പത്തിആറാമത്തെ ലീല ഇനി ഞാൻ നിങ്ങളെ കേൾപ്പിക്കാം. ഈ ലീല ഏററവും സാരതരവും പരിപാവനവും അതിരില്ലാത്ത ഭക്തിയേയും മുക്തിയേയും ഒന്നുപോലെ വർദ്ധിപ്പിക്കുന്നതും ആകുന്നു.

ഭൂലോകത്തിൽ, സർവ്വ മനോഹരവും പുണ്യതമങ്ങളിലായ ദേവശ്രേഷ്ഠന്മാരാലും മുനീന്ദ്രന്മാരാലും ഒന്നുപോലെ അധിഷ്ഠിതവുമായി പുഷ്പവനമെന്നു പേരോടുകൂടിയ ഒരു പുരവും ആ സൌഭാഗ്യപൂർണ്ണമായ പുരത്തിൽ, പുഷ്പവനനാഥൻ എന്ന പേരോടു കൂടെ സ്വയംഭൂതമായ ഒരു ശിവലിംഗത്തോടുകൂടിയ ക്ഷേത്രവും ഉണ്ടായിരുന്നു. ആ ക്ഷേത്രത്തിൻറേയും ശിവലിംഗത്തിൻറേയും മാഹാത്മ്യത്തെപ്പററി വർണ്ണിക്കുന്നതിന്, ആയിരം നാക്കുള്ള അനന്തനെക്കൊണ്ടുപോലും സാധിക്കുന്നതല്ല. ആ ക്ഷേത്രവളപ്പിനുള്ളിലുള്ള പൊടികൾപോലും, ശിവലിംഗസ്വരൂപങ്ങളാകയാൽ ബ്രഹ്മാദികൾപോലും പാദംകൊണ്ടു ചവിട്ടാതെ ദൂരത്തിൽ നിന്നുകൊണ്ടാണ്, പുഷ്പവനനാഥനെ സേവിക്കുന്നത്. നവഗ്രഹങ്ങളും ഭക്തിയോടുകൂടെ ക്ഷേത്രപ്രദക്ഷിണം ചെയ്തു ഈശ്വരനെ സേവിച്ചുവരുന്നു. ഇത്രത്തോളവും മാഹാത്മ്യമേറിയ ആ ക്ഷേത്രനാഥനായ പുഷ്പവനേശ്വരനെ അനുദിവസവും ഭക്തിയോടുകൂടെ സേവിക്കയും ധ്യാനിക്കയും, പൂജിക്കയും പൂജാവസാനത്തിൽ നൃത്തം ചെയ്കയും ചെയ്യുന്നവളായി ആ ദിക്കിൽ ഒരു വേശ്യയുണ്ടായിരുന്നു. സൌന്ദര്യസമ്പന്നയും, ഗുണാഢ്യയും, പരമശിവൻറേയും പരമശിവഭക്തന്മാരുടെയും സേവയിൽ അപാരമായ അനുരക്തിയോടുകൂടിയവളുമായ ആ കന്യകാരത്നത്തിൻറെ നാമധേയം, ഹേമനാഥയെന്നായിരുന്നു.

അവൾ ബാല്യകാലങ്ങളിലെ ശിവസംപ്രീതിയും, അഞ്ചുനാഴിക വെളുപ്പുള്ളപ്പോൾ എഴുന്നേററു, കുളിച്ചു ശരീരം മുഴുവൻ ഭസ്മം തേച്ചു, രുദ്രാക്ഷമാലയും ചാർത്തി നിത്യകൃത്യങ്ങളെല്ലാം നടത്തി ശിവനേയും ശിവഭക്തന്മാരേയും പൂജിച്ചുവന്നിരുന്നു. അവളുടെ സാധാരണ

പാണിയായി സ്പർശിച്ചുകൊണ്ട്, ഇപ്രകാരം പറഞ്ഞു:—"അല്ലയോ ഭക്താഗ്രഗണ്യനായ ഹേമനാഥ! നീ ഈ ലോഹസാധനങ്ങൾ എല്ലാം വാരിക്കൊണ്ടുപോയി ഒരു അഗ്നികുണ്ഡം ഉണ്ടാക്കി ഇന്നരാത്രി മുഴുവൻ അതിൽ ഇട്ടേക്കണം. നാളെരാവിലെ ചെന്നുനോക്കിയാൽ അവ മുഴുവൻ, തങ്കത്തിനേക്കാൾ മാറ്റേറിയ സ്വർണ്ണക്കട്ടയായി കിടക്കും. അതുകൊണ്ട് നീ നിന്റെ നാമധേയപൂർവമായ സദാശിവന്റെ ഉത്സവോപയോഗിയായ പ്രതിമയെയുണ്ടാക്കി പ്രതിഷ്ഠിച്ചുകൊള്ളുക."

ഹേമനാഥ അതുകേട്ട് സിദ്ധരൂപിയായ ഹാലാസ്യനാഥനെ വീണ്ടും നമസ്കരിച്ചുകൊണ്ടു പറഞ്ഞു:—"അല്ലയോ ഭഗവാനേ! സിദ്ധശ്രേഷ്ഠ! നിന്തിരുവടി ഊണുംകഴിച്ച് ഇന്നൊരുദിവസം രാത്രിയിൽ ഇവിടെ താമസിച്ച് എന്നെ അനുഗ്രഹിച്ചിട്ട്, അടുത്തദിവസം പോകണം. അവിടത്തെ സന്നിധാനം എനിക്ക് ഇതില്പരമില്ലാത്ത ആനന്ദത്തെ തരുന്നുണ്ട്. അതുകൊണ്ട് എന്റെ ഈ അപേക്ഷയെക്കൂടി നിന്തിരുവടി സാധിപ്പിച്ചുതരണം."

ഹേമനാഥന്റെ ഭക്തിപാരവശ്യത്തോടുകൂടിയ ഈ അപേക്ഷയ്ക്കു മറുപടിയായി സിദ്ധൻ യാതൊന്നും പറഞ്ഞില്ല. ഒരു മന്ദഹാസമാത്രം ചെയ്തു. അനന്തരം യോഗിരൂപിയായ ആ സിദ്ധൻ അകാരമെന്ന്യേ തിരോധാനം ചെയ്തു. ഹേമനാഥനും സഭാവാസികൾക്കും ഇതില്പരമില്ലാത്ത വിസ്മയം ഉദിച്ചു. അനായാസേന സ്വർണ്ണം ഉണ്ടാക്കുന്നതിനുള്ള മാർഗ്ഗം ഉപദേശിച്ച സിദ്ധൻ ഹാലാസ്യനാഥനായ സുന്ദരേശ്വരൻ തന്നെയെന്ന് അവർ തീർച്ചയാക്കി. ഹേമനാഥനു സുന്ദരേശന്റെ വേർപാടുകൊണ്ട് മനസ്താപവും തന്റെ ഇഷ്ടപൂർത്തിക്കു ശരിയായ വഴി കിട്ടിയതുകൊണ്ടു വലുതായ സന്തോഷവും ഏകകാലത്തിൽ ഉദിച്ചു. അനന്തരം ഹേമനാഥ തന്റെ ഗൃഹത്തിനുള്ളിൽപോയി ഒരു അഗ്നികുണ്ഡംകൂട്ടി, സിദ്ധൻ മുമ്പിലോപദേശം ചെയ്തുകൊടുത്ത ലോഹങ്ങൾ എല്ലാം അതിൽ കൊണ്ടുചെന്നിട്ട് തീയുംജ്വലിപ്പിച്ചുംവെച്ചുംപോയി പതിവുപോലെ നിദ്രയാരംഭിച്ചു. രാവിലെ എഴുന്നേറ്റു ചെന്നുനോക്കിയപ്പോൾ, തലേദിവസം രാത്രിയിൽ അഗ്നികുണ്ഡത്തിൽ ഇട്ട ലോഹപാത്രങ്ങൾ എല്ലാം ഉരുകി സ്വർണ്ണക്കട്ടയായി കിടക്കുന്നതുകണ്ടു. അപ്പോൾ ഹേമനാഥനുണ്ടായ അത്ഭുതവും സന്തോഷവും ഇന്നവണ്ണമെന്നു വിവരിക്കാൻ ആരെക്കൊണ്ടും കഴിയുന്നതല്ല. അതിനുശേഷം അവൻ ബിംബനിർമ്മാണത്തിൽ അതിസമർത്ഥന്മാരായ ശില്പികളെവരുത്തി സിദ്ധോപദേശകർമ്മംകൊണ്ടു ലബ്ധമായ സ്വർണ്ണക്കട്ടകളെക്കൊണ്ട്, യഥാവിധി സോമശേഖരനായ സദാശിവന്റെ അതിവിചിത്രമായ ഒരു ഉത്സവബിംബം ഉണ്ടാക്കിച്ചു. അനന്തരം അതിനെ ശിവാഗമജ്ഞന്മാരായ ആചാര്യന്മാരെക്കൊണ്ട്, ശുഭമുഹൂർത്തത്തിൽ പ്രതിഷ്ഠിപ്പിച്ചിട്ട്, ഭക്തിപൂർവം നമസ്കരിച്ചു. അവൻ നമസ്കരിച്ചെഴുന്നേറ്റു ബിംബത്തിൽ നോക്കിയപ്പോൾ ആ ബിംബം അത്യുജ്വലമായ സൌന്ദര്യതേജസ്സിന്റെ നികേതനസ്ഥാനമായിക്കാ

സ്ഥാനത്തിൽ ശിവപാദത്തിൽതന്നെ ഐക്യംചെയ്തു. അതിന്റെശേഷം അദ്ദേഹത്തിന്റെ പുത്രനും, വീൎയ്യശൌൎയ്യപരാക്രമശാലിയും, അതിബുദ്ധിമാനും, ഗംഭീരനും കാമകോമളനും, കാൎയ്യാകാൎയ്യവിചക്ഷണനും വിദ്യൽകലാഗ്രണിയും വിശേഷശീലനായ ഹാലാസ്യനാഥനിൽ ഉള്ള അപാരമായ ഭക്തികൊണ്ടു് സകലലോകൈകമാന്യനും ആയ സുന്ദരേശപാദശേഖരപാണ്ഡ്യന് പാണ്ഡ്യരാജ്യാധിപത്യം സിദ്ധിച്ചു.

മഹത്തായ ശിവഭക്തികൊണ്ടും ബാഹുബലംകൊണ്ടും നിസ്തുല്യനായിത്തീൎന്ന സുന്ദരേശപാദശേഖരപാണ്ഡ്യൻ ലോകാനുകൂലങ്ങളായ നീതികൌശലങ്ങളോടുകൂടെ പ്രജാപരിപാലനവും സുന്ദരേശപാദസേവയും വഴിയാകുംവണ്ണം നടത്തി സമാധാനചിത്തനായി വാഴുന്നകാലത്തിൽ ഒരിക്കൽ ചോളരാജാവു്, സംഖ്യയില്ലാത്ത ചതുരംഗസൈന്യസമേതം, തന്നോടു യുദ്ധം ചെയ്യാനായി കോട്ടയ്ക്കുവെളിയിൽ വെളിക്കിൽ പാളയമടിച്ചിരിക്കുന്നു എന്നുള്ള വിവരം ചാരന്മാർമുഖാന്തിരം ശരിയായി ധരിച്ചു.

ശേഖരപാണ്ഡ്യന് സൈന്യങ്ങൾ വളരെ കുറവായിരുന്നു എങ്കിലും ശിവഭക്തനായ ചോളരാജാവു് അതിഭയങ്കരമായ വിധത്തിൽ യുദ്ധസന്നാഹങ്ങളോടുകൂടെ അടുത്തുവന്നിരിക്കുന്നു എന്നുള്ള വിവരം കേട്ടതിൽ അല്പംപോലും കുലുങ്ങാതെയും സഹായാൎത്ഥം സൈന്യങ്ങളെ ശേഖരിക്കാതെയും തന്റെ മന്ത്രിപ്രധാനികളെ വരുത്തി അവരോടു് ധൈൎയ്യപൂൎവ്വം ഇങ്ങനെ പറഞ്ഞു:—

“അല്ലയോ തന്ത്രനിപുണന്മാരും വിശ്വസ്തന്മാരും ആയ മന്ത്രിപ്രധാനികളെ! അസീമബലസഹായനും യുദ്ധോത്സുകനും ആയ ചോളരാജാവു് അതികേമമായ ഒരുക്കങ്ങളോടുകൂടെ നമ്മോടു യുദ്ധംചെയ്വാൻ ആഗതനായിരിക്കുന്ന വിവരവും നമുക്കു സൈന്യങ്ങളും യുദ്ധോപകരണങ്ങളും വളരെ വളരെ കുറവാണെന്നുള്ള വിവരവും നിങ്ങൾക്കു അറിയാമല്ലോ. എന്നാൽ ഞാൻ അവനോടു യുദ്ധംചെയ്യാനായി നമുക്കിപ്പോൾ ഉള്ളതിൽ കൂടുതലായി സൈന്യങ്ങളെ ശേഖരിക്കണമെന്നോ സംഭാരങ്ങൾ കൂട്ടണമെന്നോ വിചാരിക്കുന്നില്ല. ഞാൻ പുരുഷപ്രയത്നംകൊണ്ടു യാതൊന്നും നേടേണ്ടതില്ലെന്നും ദൈവാനുകൂല്യംകൊണ്ടേ എല്ലാം സാധിക്കൂ എന്നും ഉള്ള അഭിപ്രായക്കാരനാണു്. ആ വിശ്വാസംകൊണ്ടാണു് ഞാൻ എന്റെ കുലദൈവവും കരുണാകരനും ഭക്തവത്സലനും ചിദാനന്ദമൂൎത്തിയും സൎവ്വജ്ഞനും സകലലോകൈകനാഥനും ആയ ഹാലാസ്യനാഥൻതന്നെ എനിക്കു സഹായമെന്നു വിചാരിച്ചു് ധൈൎയ്യത്തോടുകൂടി അപാരമായ ഭക്തിയോടുകൂടെ അദ്ദേഹത്തെ ഭജിച്ചുവരുന്നതു്. ആൎത്തത്രാണപരായണനായ ശ്രീസുന്ദരേശൻ അദ്ദേഹത്തിന്റെ പാദദാസനായ എന്നെ ഈ അവസരത്തിൽ ഉപേക്ഷിക്കുമോ? ഒരിക്കലുമില്ല. അദ്ദേഹത്തിന്റെ അനുകമ്പയുണ്ടെങ്കിൽ

ചോളരാജാവല്ല ത്രിലോകത്തിലും ഉള്ള യുദ്ധവീരന്മാർ എല്ലാവരുംകൂടി അക്ഷൌഹിണികളും സൈന്യങ്ങളോടുകൂടെ നമ്മോടു യുദ്ധത്തിന്നായി വന്നാലും നമുക്കൊരുലേശംപോലും ഭയപ്പെടേണ്ട ആവശ്യം ഇല്ലല്ലൊ. ഹാലാസ്യനാഥനായ സുന്ദരേശ്വരൻ എന്നെ ഉപേക്ഷിക്കയില്ല. അദ്ദേഹം തീർച്ചയായും നമുക്ക സഹായിക്കും. അദ്ദേഹത്തിന്റെ പരമഭക്തനാകുന്ന മഹാബലംമാത്രം നമുക്ക മതിയാകും. രാജചിഹ്നമായി നാമമാത്രം കുറെസൈന്യങ്ങൾ വേണം. അതിന്റെ വകക്കായി ഒരു പതിനായിരം കാലാളുകളും ആയിരം കുതിരയും നൂറു ആനയും പത്തു തേരും തയ്യാറാവണം. ഇതിൽകൂടുതലായി യാതൊരുസഹായവുംവേണ്ട. ഗംഗകിരീടിയിൽശശിമൌലിയും, അന്ധകനാശനും സർവ്വാന്തര്യാമിയും ആയ ഹാലാസ്യനാഥന്റെ സഹായം തീർച്ചയായും എനിക്കുണ്ടാകും. അതുകൊണ്ടു ശത്രുക്കളെ നിസ്സാരമായും ജയിക്കയും ചെയ്യും. ഇക്കാര്യത്തിൽ നിങ്ങളുടെ അഭിപ്രായം എന്താണ്? കണക്കില്ലാതുള്ള സൈന്യങ്ങളോടുകൂടെ യുദ്ധത്തിന്നവന്നിരിക്കുന്ന ചോളനോട് അല്പസൈന്യവനായ ഇദ്ദേഹം പോയി എങ്ങിനെ എതിർത്തു ജയിക്കും. ഇതു അസാധ്യമല്ലയോ എന്നുംമറ്റും നിങ്ങൾ സന്ദേഹം ശങ്കിക്കേണ്ട. അനന്തകോടിയായ ഹാലാസ്യനാഥന്റെ കൃപാലേശത്തിന്റെ ഒരു കണികയുടെ പരമാണുവിന്റെ ബലംപോലും അവന്റെ അതിസമർത്ഥന്മാരായ എല്ലാ സൈന്യങ്ങൾക്കുംകൂടി ഉണ്ടാകലും കാണുന്നതല്ല. അതിന്റെ പരമാർത്ഥം നിങ്ങൾക്ക തങ്ങൾതമ്മിൽ എതിർക്കുമ്പോൾ ബോധ്യമാകും. അതുകൊണ്ട് എനിക്ക സഹായമായി വേണമെന്ന പറഞ്ഞിട്ടുള്ളതും ഉള്ള സൈന്യങ്ങളുടെ ചെലവിന്ന വേണ്ടതുമുതൽ വച്ചുംവച്ചു് ബാക്കിയുള്ള എല്ലാധനവും വാരി സുന്ദരേശപ്രീതിക്കവേണ്ടി ദാനധർമ്മങ്ങൾ ചെയ്യുകയും വിദ്വാന്മാർക്കും ബ്രാഹ്മണർക്കും മറ്റും നല്കുകയും ഹാലാസ്യക്ഷേത്രത്തിൽ പതിവിൽകൂടുതലായ അടിയന്തിരങ്ങൾ പലതും ഘോഷിപ്പിക്കുകയും ചെയ്യുവിൻ."

പാണ്ഡ്യരാജന്റെ മേല്പ്രകാരമുള്ള അഭിപ്രായംവിവേകമേറിയതാണെന്നു ചിലരും അല്ലെന്നു മറ്റുചിലരും പറഞ്ഞു. ഈ അഭിപ്രായവ്യത്യാസത്തെ സംബന്ധിച്ച മന്ത്രിസംഘങ്ങളും മഹാജനങ്ങളും തമ്മിൽ പല വാദപ്രതിവാദങ്ങളും ഉണ്ടായി. താന്താങ്ങളുടെ അഭിപ്രായം ശരിയാണെന്നു സ്ഥാപിക്കാൻവേണ്ടി അവർതമ്മിൽ അഭിപ്രായപ്രകടനങ്ങളും വാദങ്ങളും ചെയ്തുകൊണ്ടിരിക്കവെ, യുദ്ധത്തിന്നായിവന്ന ചോളനും സൈന്യങ്ങളും മധുരാപുരിക്കുള്ളിൽ പ്രവേശിച്ചതായി അറിയുകയാൽ എല്ലാവരും വാദംമതിയാക്കി. അനന്തരകരണീയം എന്തെന്നറിയാതെ ഏറ്റവും സംഭ്രമിച്ചു. അതിൽചിലർ ഒരു കുതിരയെക്കൊണ്ട് ഏകകാലത്തിൽ ആയിരം കുതിരയെ തടുക്കുന്നവനാണ് ചോളരാജാവെന്നും മറ്റും കൊട്ടിഘോഷിച്ചു. ചിലർ അവന്റെ അതിപരാക്രമശാലികളും യുദ്ധനിപുണന്മാരുമായ ഓരോ ഭടന്മാർക്കും ആയിരം ഭടന്മാർ വീതം ഉണ്ടായാലും തടുക്കാവുന്നതല്ലെന്നു ഭീ

ജനിച്ചാൽ അവൻ പ്രധാനമായും സമ്പാദിക്കാൻ ശ്രമിക്കേണ്ടതു പരമേശ്വരഭക്തി ഒന്നുതന്നെയാകുന്നു. അല്ലയോ മഹർഷിശ്രേഷ്ഠന്മാരേ! ഇപ്രകാരമാണ് കർപ്പൂരസുന്ദരനും കാളക്കൂടാരിയും ആയ ഭഗവാൻ സുന്ദരേശ്വരന്റെ അത്യന്തം ശ്രേഷ്ഠമായ മുപ്പത്തിഏഴാമത്തെ ലീല. ഈ പരിപാവനമായ ലീലയെ ഭക്തിയോടുകൂടെ കേൾക്കുന്നവർ ഇഹത്തിൽ ആയുരാരോഗ്യസമ്പൽസമൃദ്ധിയും പരത്തിൽ പരമാനന്ദത്തെയും അനായാസേന സിദ്ധിക്കുന്നവരാകുന്നു. വിശേഷിച്ചും രാജാക്കന്മാർ ഇതിനെ പാരായണം ചെയ്താൽ അവർ യുദ്ധത്തിൽ ശ്രേഷ്ഠമായ ജയത്തെ ദാനംചെയ്യുകയും ചെയ്യും.

സസൈന്യചോളനിപാതനംചെയ്ത

മുപ്പത്തിഏഴാം ലീല സമാപ്തം.

---

# ഹാലാസ്യമാഹാത്മ്യം

## കേരളഭാഷാഗദ്യം.

### ൩൮-ാം അദ്ധ്യായം.

### അക്ഷയതണ്ഡുലപാത്രദാനംചെയ്ത

### മുപ്പത്തി എട്ടാം ലീല.

---



വീണ്ടും അഗസ്ത്യമഹർഷി വസിഷ്ഠാദികളെ നോക്കി, അല്ലയോ മഹർഷിശ്രേഷ്ഠന്മാരേ! ഇനി ഞാൻ നിങ്ങളെ ഭഗവാനായ സുന്ദരേശ്വരൻ തന്റെ ഭക്തശിരോമണിയായ ഒരു ശൂദ്രന്, അക്ഷയതണ്ഡുലപാത്രം നല്കിയ ലീലയെ കേൾപ്പിക്കാം. നിങ്ങൾ ശ്രദ്ധാപൂർവ്വം കേട്ടുകൊള്ളുവിൻ. ഈ ലീലാശ്രവണം മനോഖേദങ്ങൾക്കു നാശകമാകുന്നു. എന്നിങ്ങനെ അരുളിച്ചെയ്തതു കേട്ടപ്പോൾ സന്തോഷപരിപ്ലുതന്മാരായിത്തീർന്ന വസിഷ്ഠാദികൾ, എന്നാൽ ആ ലീലകൂടി ഞങ്ങളെ കേൾപ്പിക്കണമെന്നപേക്ഷിക്കുകയും ശിവാഗമവേദിയായ കുംഭസംഭവൻ താഴെ പറയുംപ്രകാരം ലീലാകഥനം ആരംഭിക്കുകയുംചെയ്തു:—

"പണ്ട് മധുരാപുരിയിൽ സൽഗുണസമ്പന്നനും ശൈവാഗ്രേസരൻ എന്ന നാമധേയത്തോടുകൂടിയവനും ആയ ഒരു ശൂദ്രൻ ഉണ്ടായിരുന്നു. അവൻ

ണോയോ എന്നുള്ളതാണ്. അതു തെളിയിക്കേണ്ടതു് വിവാദസ്വത്തുക്കളുടെ ആർജ്ജകൻ എന്നുവാദിക്കുന്ന വ്യാസവൈദ്യൻ്റെബാദ്ധ്യതയാണ്.

പ്രാഡ്വിവാകൻ്റെ ഈപ്രകാരമുള്ള അഭിപ്രായംകേട്ട വ്യാസവൈദ്യരുടെ പക്ഷവാദിയായ സുന്ദരയ്യൻ, തൻ്റെ പൂർവികന്മാരിൽ ഓരോരുത്തരുടെയും നാമങ്ങളും അവരിൽ ഓരോരുത്തരും ഇന്നാരുടെ ഇന്നാരുടെ മക്കൾ എന്നും അവർ ജീവിച്ചിരുന്ന കാലങ്ങൾ ഇന്നവയെന്നും, മരിച്ചതു ഇന്നപ്പോൾ എന്നും, ഗ്രാമങ്ങളുടേയും വസ്തുക്കളുടേയും പേരുകളും അവയുടെ എല്ലുകകളും അടയാളങ്ങളും ക്രയവിക്രയങ്ങളുടെ വിവരങ്ങളും ഗോവൃഷഭമഹിഷാദികളുടെ സംഖ്യകളും നിറങ്ങളും ഓരോകാലങ്ങളിൽ സംബന്ധിച്ചുള്ള വിവരമായ കണക്കുകളും വസ്തുക്കൾ സമ്പാദിച്ചതിലേക്കുള്ള പ്രമാണങ്ങളുടെ പൂർണ്ണവിവരണങ്ങളും, ആ കുടുംബത്തിൽപൂർവന്മാരുടെകാലത്തുടങ്ങിയേ നടന്നിട്ടുള്ള പല രഹസ്യസംഭവങ്ങളും, യാതൊരുസംശയവുംകൂടാതെ വെളിപ്പെടുത്തീട്ടു, വിവാദവസ്തുക്കളുടെ ആർജ്ജകനായിരുന്ന തപസ്സുചെയ്യാൻപോയ വൈദ്യവ്യാസൻ ഞാനാണെന്നുള്ളപ്രകാരമല്ലാതെമറ്റുയാതൊരുപ്രകാരം തെളിയിക്കുന്നതിനും വഴിയില്ലാത്തതിനാൽ മേധാവിയായ അവിടുന്ന് എൻ്റെ ഈ തെളിവുകളെ വിശ്വസിച്ചു, വിവാദവസ്തുക്കളുടെ ആർജ്ജകനായ വൈദ്യൻ ഞാനെന്നും ഞാൻ ശാസ്ത്രപ്രകാരം ദത്തെടുത്ത എൻ്റെ ശിഷ്യന്മാരാണ് ഇതിൻ്റെ അവകാശിയെന്നും വിധികല്പിക്കമാറാകണം എന്ന് അപേക്ഷിച്ചു.

വ്യാസവൈദ്യൻ്റെ ഈപ്രകാരമുള്ള വാക്കുകൾ കേൾക്കുന്നതുവരെയും അദ്ദേഹമല്ല വിവാദസ്വത്തുക്കളുടെ ആർജ്ജകൻ എന്ന് ധൈര്യമായി വാദിച്ചുകൊണ്ട് നിന്നിരുന്ന ജ്ഞാതികൾ തങ്ങളുടെ കൃത്രിമങ്ങൾ മുഴുവൻ ഇവിടെ വെളിപ്പെടുമെന്നും തൻമൂലം ശിക്ഷ കിട്ടുന്നതിനും സംഗതി വന്നേക്കുമെന്നുള്ള ഭയംകൊണ്ടു ഓരോരുത്തരായി കടന്നുതുടങ്ങി.

വ്യാസവൈദ്യൻ്റെ വാദങ്ങളും തെളിവിലേക്കായി പറയുന്ന അടയാളവാചകങ്ങളുംകേട്ട കാഴ്ചക്കാരെല്ലാവരും ഇതില്പരമില്ലാതെ വിസ്മയിക്കുകയും ഈ സാധുക്കളായ ഗുരുവിനേയും ബാലനേയും ദ്രോഹിച്ച ഇവരുടെ പ്രവൃത്തി വളരെ അക്രമമായിപ്പോയി എന്നു അനുതപിക്കുകയുംചെയ്തു.

ജ്ഞാതികൾ ഓരോരുത്തരായി തക്കം നോക്കി കടന്നുതുടങ്ങിയിരിക്കുന്നതിനെക്കണ്ടു, വ്യാസവൈദ്യപക്ഷവാദിയായ സുന്ദരയ്യൻ ന്യായസഭയോടു, കള്ളിവെളിക്കാകുമെന്നായപ്പോൾ ഓരോരുത്തരായി കടന്നുതുടങ്ങിയിരിക്കുന്നതിനെ അങ്ങു കാണുന്നുവല്ലോ? ഇതുകൊണ്ടുതന്നെ ഇവരുടെ വാദത്തിനും വചനത്തിനും ഉത്തമവിശ്വാസം ഇല്ലെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. ഞാൻ ഈ ജ്ഞാതികൾ എല്ലാവരും അറികയും അവരുടെ സമ്മതത്തോടുകൂടി

ളും നമ്മെ ഭാഗിനേയനായ ഈ കുമാരനെ ദത്തെടുത്തതു്. വാസ്തവം ഇങ്ങനെയിരിക്കെ ഇവർ ഇപ്പോൾ ഈ ദുർവ്യവഹാരം കൊണ്ടുവന്നിരിക്കുന്നതു്, ദുരാഗ്രഹമൂലം ആണു്. അതുകൊണ്ടു് ന്യായാധിപതിയായ അങ്ങു് ഈ ക്രിത്രിമികൾക്കു് ശരിയായ ശിക്ഷകൊടുക്കണമെന്ന് വളരെ താഴ്മയോടുകൂടെ അപേക്ഷിച്ചു.

വൃദ്ധവൈശ്യന്റെ മേല്പ്രകാരമുള്ള വാക്കുകളെ കേട്ടു്, പ്രാഡ്വിവാകൻ, അദ്ദേഹത്തിനോടു്, അല്ലയോ വൈശ്യപ്രഭോ! അറിവില്ലാത്തവരായ ജ്ഞാതികളുടെ തെററിനെ അങ്ങു് ക്ഷമിക്കുക. അങ്ങു് പുത്രനായി ദത്തെടുത്ത ഭാഗിനേയനെ അങ്ങയുടെ സമ്പത്തുമുഴുവൻ കൊടുക്കുന്നതിനു ഞാൻ വിധിച്ചിരിക്കുന്നു, എന്നു മറുപടിപറഞ്ഞു.

അനന്തരം ആ വൃദ്ധവൈശ്യവേഷധാരിയായ കർപ്പൂരസുന്ദരേശ്വരൻ വൈശ്യസ്ത്രീയേയും വൈശ്യകുമാരനേയും കൂട്ടിച്ചുകൊണ്ടുപോയി സർവസമ്പത്തുകളെക്കൊണ്ടും സംപൂർണ്ണമായ അവരുടെ ഗൃഹത്തിൽ ആക്കിയുംവെച്ചു് അന്തർദ്ധാനംചെയ്തു.

ലോകവാസികൾ ഈ വിവരം അറിഞ്ഞു് സുന്ദരേശ്വരൻ വൈശ്യവൃദ്ധന്റെ വേഷത്തിൽ വന്നു് ഇപ്രകാരമെല്ലാം വദിച്ചു സത്യംപോലെ വിധിവരുത്തിക്കൊടുത്തതാണെന്ന പരസ്യം പറയുകയും ഭക്തവത്സലന്റെ ആശ്രിതജനവാത്സല്യത്തെപ്പററി പുകഴ്ത്തുകയും ചെയ്തതിനെ രാജാവായ സുന്ദരേശ്വരപാദശേഖരപാണ്ഡ്യൻ അറിയുകയാൽ ഉടൻ തന്നെ അദ്ദേഹം വൈശ്യഭഗിനിയേയും പുത്രനേയും ഭൃത്യന്മാർമുഖാന്തിരം വരുത്തി ഹാലാസ്യനാഥക്ഷേത്രത്തിനകത്താക്കി അവരെ യഥാപൂർവ്വം സല്ക്കരിച്ചിരുത്തി പൂജിക്കുകയും മോഹനങ്ങളായ അനവധി ഗൃഹങ്ങളും ഗ്രാമങ്ങളും കേദാരങ്ങളും മററും നൽകുകയുംചെയ്തു.

ദേവദേവനായ സുന്ദരേശ്വരന്റെ ഇപ്രകാരമുള്ള ഭക്തവാത്സല്യപ്രകടനങ്ങളെപ്പററി ലോകത്തിലെങ്ങും സംസാരം ഉണ്ടാകയാൽ അനവധിജനങ്ങൾക്കു ഹാലാസ്യനാഥനിൽ അളവില്ലാത്ത ഭക്തിവർദ്ധിക്കുകയും, ഇതുപോലെ ആശ്രിതവാത്സല്യമുള്ള ഒരു ദേവൻ ത്രൈലോക്യത്തിലും ഇല്ലെന്നു മുക്തകണ്ഠം ഘോഷിക്കുകയുംചെയ്തു.

സുന്ദരേശപാദശേഖരപാണ്ഡ്യന്നു അന്നുമുതൽ പൂർവ്വാധികമായ ഭക്തിവിശ്വാസങ്ങൾ ഹാലാസ്യേശ്വരനിൽ വർദ്ധിച്ചെന്നുമാത്രമല്ല, അദ്ദേഹം ഹാലാസ്യക്ഷേത്രത്തിലെ ഉന്നതങ്ങളായ ഗോപുരങ്ങളും പ്രാസാദങ്ങളുംമററും വിലതീരാത്ത രത്നക്കല്ലുകളെക്കൊണ്ടു് അലങ്കരിക്കയും പതിവിൽ കൂടുതലായ പലപൂജാവിധികളും ഉത്സവങ്ങളുംഏർപ്പെടുത്തി നടത്തിത്തുടങ്ങുകയും

ചെയ്തു. സുന്ദരേശാനുഗ്രഹംകൊണ്ട് അദ്ദേഹം ജ്ഞാനകപ്രഖ്യാതനായി ത്തീർന്നതുമാത്രമല്ല അനേകാർത്ഥസാരങ്ങളായ സംസ്കൃതഗ്രന്ഥങ്ങളായ പ്രൗഢവിധസമ്പത്തുകളുടെ ഉടമസ്ഥനും അതിജ്ഞേയവും സുഖാനന്ദമേറിയും മനോഗ്രണിയും അനുഭവിച്ചു. അദ്ദേഹത്തിനു സുന്ദരേശകൃപാവിശേഷത്താൽ പഞ്ചേന്ദ്രിയങ്ങളും നാമധേയത്തോടുകൂടി സൽഗുണസമ്പന്നനും വിദ്യാസമന്വിതനും പരാക്രമശാലിയുമായ ഒരു പുത്രൻ ജാതനായി. ഒടുവിൽ അദ്ദേഹം പുത്രനായ ചന്ദ്രനിൽ, രാജ്യഭാരം സമർപ്പിച്ചുംവെച്ച്, തപോവൃത്തിയിൽ ഇരുന്നുകൊണ്ട്, സുന്ദരേശപാദപങ്കജങ്ങളിൽ ലയിച്ചു.

അല്ലയോ മുനിപുംഗവന്മാരേ! സുന്ദരേശനെ തന്റെ ഭക്തന്മാർക്കു ചെയ്യാവുന്നതെല്ലാമേ ചെയ്യുവാൻ പറ്റാത്തതൊന്നും ഇല്ല. അദ്ദേഹം, ഭക്തിപൂർവ്വം ഭജിക്കുന്നവരുടെ ഇഷ്ടസിദ്ധിക്കു വേണ്ടി എന്തുത്യാഗവും ചെയ്തുകൊള്ളും. അദ്ദേഹത്തെ യഥാർത്ഥമായ ഭക്തിയോടുകൂടെ സേവിച്ചിട്ടുള്ളവരിൽ ഒരുത്തനും അനുഗ്രഹം സാധിക്കാതെ പിൻതിരിഞ്ഞിട്ടുള്ളതായി കേട്ടുകേൾവിപോലും ഇല്ല. അതുകൊണ്ട് സേവിക്കുന്നെങ്കിൽ അനന്യശരണമായിത്തന്നെ സേവിക്കണം. സുന്ദരേശഭക്തനു ലഭിക്കാനുള്ളതിനേക്കാൾ ഉള്ള ശ്രേഷ്ഠമായഫലം മറ്റൊരുവനെ ഭജിച്ചാലും സിദ്ധിക്കുന്നതല്ല. ശിവഭക്തികൊണ്ട് പുരുഷാർത്ഥങ്ങൾ നാലും സിദ്ധിക്കും. അനേകായിരങ്ങൾക്ക് അപ്രകാരം സിദ്ധിച്ചതായി എനിക്ക് അറിയുകയുംചെയ്യാം. അല്ലയോ താപസവര്യന്മാരേ! നിങ്ങൾ കണ്ണടയ്ക്കാതെ കേൾക്കുന്ന സുന്ദരേശചരിത്രത്തിലുള്ള അതിവിചിത്രമായ മുപ്പത്തിരണ്ടാമത്തെ ലീലയെ ശ്രവിച്ചുവല്ലോ. ഈ സർവ്വശ്രേയസ്സാധിനിയായ ലീലയെ ഭക്തിപൂർവ്വം പഠിക്കുകയും കേൾക്കുകയും ചെയ്യുന്നവർക്ക് ഐഹികമായും ആമുഷ്മികമായും വേണ്ടതെല്ലാം ലഭിക്കുന്നതാണ്.

വ്യാസമഹർഷ്യുപദേശിച്ചു

മുപ്പത്തിരണ്ടാം ലീല സമാപ്തം.

---

“അല്ലയോ മഹർഷിപുംഗവന്മാരേ! നിങ്ങളുടെ ഈ ചോദ്യം വളരെ സന്ദർഭോചിതവും സാരവത്തുംതന്നെ. ദേവേന്ദ്രന്റെ ബ്രഹ്മഹത്യാപാപം ക്ഷേത്രപ്രവേശനമാത്രത്താൽ ശമിച്ചതിന്നു, വരഗുണപാണ്ഡ്യൻ സർവ്വദാ ഹാലാസ്യക്ഷേത്രവാസിയായിരുന്നിട്ടും അദ്ദേഹത്തിന്റെ പാപം ശമിക്കാതെയിരുന്നതിന്നും തക്കകാരണമുണ്ട്. എന്തെന്നാൽ, സാധാരണ സ്ഥലങ്ങളിൽവച്ച് ചെയ്യുന്ന പാപങ്ങൾ പുണ്യസ്ഥാനപ്രവേശനംകൊണ്ടും, പുണ്യസ്ഥാനങ്ങളിൽവച്ചുചെയ്യുന്ന പാപങ്ങൾ, ശിവക്ഷേത്രപ്രവേശനംകൊണ്ടും മറ്റുള്ള ശിവക്ഷേത്രങ്ങളിൽവെച്ച് ചെയ്യുന്ന പാപങ്ങൾ ശിവക്ഷേത്രോത്തമമായ ഹാലാസ്യപ്രവേശനംകൊണ്ടും നശിച്ചുപോകുന്നു. എന്നാൽ ഹാലാസ്യത്തിൽവച്ചുചെയ്ത പാപങ്ങൾ അനുഭവിക്കാതെ തീരുന്നതല്ല. ശിവക്ഷേത്രോത്തമോത്തമവും മോക്ഷസ്ഥാനവും ആകുന്ന ഹാലാസ്യത്തിൽ വച്ച് ചെയ്യുന്ന സുകൃതദുഷ്കൃതങ്ങൾക്ക് ഒരിക്കലും അവസാനമുണ്ടാകുന്നതല്ല. അതുകൊണ്ടത്രേ വരഗുണപാണ്ഡ്യൻ ഹാലാസ്യത്തിൽവസിച്ചിട്ടും അദ്ദേഹത്തിന്റെ പാപം തീരാഞ്ഞത്. ഹാലാസ്യത്തിൽവെച്ച് ഏതൊരു ജീവിതനും അറിഞ്ഞാവും ചെയ്യുന്ന യാതൊരു സുകൃതങ്ങൾക്കും ഒരിക്കലും നാശമുണ്ടാകുന്നതല്ലെങ്കിലും, ഭക്തജനപരായണനും കരുണാമൂർത്തിയും ആയ ഹാലാസ്യേശന്റെ അസാധാരണാനുഗ്രഹവൈഭവംകൊണ്ട് വരഗുണപാണ്ഡ്യന്റെ ബ്രഹ്മഹത്യാപാപം ശമിച്ചു. അത് ഞാൻ വിവരമായി പറയാം. നിങ്ങൾ ശ്രദ്ധവച്ചു കേട്ടുകൊള്ളുവിൻ!”

“അല്ലയോ മുനിപുംഗവന്മാരേ! ശിവപ്രസാദയുക്തന്മാർക്ക് യാതൊന്നും അസാദ്ധ്യമായിട്ടില്ലെന്നുള്ളതിന്നു വരഗുണപാണ്ഡ്യന്റെ കഥ വളരെ ഉത്തമമായ ഒരു ദൃഷ്ടാന്തമാണ്. അന്യസ്ഥലങ്ങളിൽ ചിരകാലതപസ്സുകൊണ്ടു സാധിക്കുന്ന വലിയവലിയ ഫലങ്ങൾ എല്ലാം ഹാലാസ്യത്തിൽ അല്പമായ തപസ്സുകൊണ്ടു സാധിക്കും. അതുകൊണ്ട് മർത്ത്യനായി ജനിച്ചാൽ മുഖ്യമായും വേണ്ടത് ഹാലാസ്യനാഥനായ സുന്ദരേശ്വരനെ സേവിച്ചു പ്രസാദിപ്പിക്കുകയാണ്.

അല്ലയോ വാലഖില്യാദിമുനിശ്രേഷ്ഠന്മാരേ! ഇനി ഞാൻ കഥാശേഷത്തെ വിശദമായി പറയാം ശ്രവിച്ചുകൊള്ളുവിൻ.

ബ്രഹ്മഹത്യാപാപനിപീഡിതനായ വരഗുണപാണ്ഡ്യൻ തന്റെ സങ്കടം തീർക്കുന്നതിന്നു വഴികാണാതെ ചിന്താപരവശനും ഭയവിഹ്വലനുമായി വാഴുന്ന കാലത്തിൽ ഒരിക്കൽ, അത്യുത്തമനായ ഒരു ശിവഭക്തൻ ആഗതനായി രാജസന്നിധിയിൽ വന്നു കൂടുകയും അദ്ദേഹത്തെ ഭൂതിവിഭവം ധരിപ്പിച്ചപ്പോൾ, ഇടവിടാതെയുള്ള സുന്ദരേശപ്രദക്ഷിണംകൊണ്ട് ഈ മഹാപാപത്തെ ശമിപ്പിക്കാമെന്നു പറയുകയും ചെയ്തു.

വരഗുണപാണ്ഡ്യൻ അതുതന്നെ തനിക്കു മോക്ഷമാർഗ്ഗമെന്നു വിശ്വസിച്ചുകൊണ്ട്, ഉടൻതന്നെ ഹാലാസ്യക്ഷേത്രത്തിൽപോയി പ്രദക്ഷിണങ്ങ

ജാഗ്രതയോടുകൂടെത്തന്നെ തിട്ടമാക്കി. സപരിവാരന്മാരോടുകൂടെ പ്രാണരക്ഷാർത്ഥം പിന്തിരിഞ്ഞോടിത്തുടങ്ങി. വരഗുണപാണ്ഡ്യൻ അകട്ടെ ഭയാക്രാന്തന്മാരായി പലായനംചെയ്യുന്ന ശത്രുവിനെയും സൈന്യങ്ങളെയും അനുധാവനം ചെയ്യുകയാണെന്നുള്ള വ്യാജേന മധ്യാർജ്ജുനമഹാലിംഗത്തെ അന്വേഷിച്ചു അവരുടെ പിറകെ പ്രയാണം തുടങ്ങി. വരഗുണപാണ്ഡ്യനും സൈന്യങ്ങളും കൂടെ കാലതാമസമെന്യേ പരമപാവനവും പ്രസിദ്ധവും മഹാപുണ്യസ്ഥലവും ആയ മധ്യാർജ്ജുനത്തിൽ എത്തി. രാജാവിന്റെ ഭാഗ്യംകൊണ്ടു അവർ മധ്യാർജ്ജുനമഹാസ്ഥാനത്തിൽ എത്തിയദിവസം പൌഷമാസത്തിലെ ഒരു പൌർണ്ണമി ആയിരുന്നു. പുണ്യകാലത്തിൽ പുണ്യശാലിയായ ആ പുണ്യശ്ലോകൻ പരമപാവനമായ കാവേരീനദിയിൽ മുങ്ങി സ്നാനം ചെയ്തു നിത്യകർമ്മങ്ങളെല്ലാം കഴിച്ചു, മധ്യാർജ്ജുനേശനെ ദർശിപ്പാനായി ക്ഷേത്രത്തിനകത്തു പ്രവേശിക്കാൻ തുടങ്ങിയപ്പോൾ, ഒരുവരെയും നിഴലെന്നപോലെ വരഗുണപാണ്ഡ്യനെ പിന്തുടർന്നുവന്ന ബ്രഹ്മഹത്യ സഞ്ചിതകർമ്മഫലനായ ജീവാത്മാവിനെ ശരീരമെന്നപോലെ വേർപെട്ടു മതിൽക്കുപുറത്തു നിലയായി. എപ്പോൾ ബ്രഹ്മഹത്യാഗമനം നിലച്ചുവോ അപ്പോൾമുതൽ, വരഗുണപാണ്ഡ്യൻ എതിരില്ലാത്ത ആനന്ദത്തിന് പാത്രീഭൂതനായി. അദ്ദേഹത്തിന് ഒരുവരെയും തലയിൽ കയറിയിട്ടുണ്ടായിരുന്ന എന്തോ ഒരു വലിയ ഭാരം നിലത്തിറക്കിവെച്ചപോലെ തോന്നുകയും വിവിധവിചാരങ്ങളെക്കൊണ്ടും ഭയംകൊണ്ടും അലയെയും കലുഷമായിരുന്ന ഹൃദയത്തിന്റെ ഏറ്റവും സ്വസ്ഥമാവുകയും ചെയ്തു. ഇപ്രകാരം പരമാനന്ദം ഉറങ്ങി സന്തോഷസാഗരമഗ്നനായിത്തീർന്ന ആ വരഗുണപാണ്ഡ്യൻ മധ്യാർജ്ജുനമഹാസ്ഥാനത്തെ മഹാദേവനെ ശ്രീമുഖമായി നിന്നുകൊണ്ടു കുമ്പിട്ടുംകൊണ്ട്, അല്ലയോ കൃപാവാരിധിയായ ഉമാപതേ! ബ്രഹ്മഹത്യാമഹാപാപപീഡിതനായ എന്നെ നിത്യവും രക്ഷിക്കണമേ എന്നിങ്ങനെ പ്രാർത്ഥിച്ചു.

ഉടൻതന്നെ ആകാശത്തിൽ നിന്നും താഴെ പറയുംപ്രകാരം അശരീരിവാക്കുകേട്ടു.

അല്ലയോ വരഗുണപാണ്ഡ്യ! അങ്ങ് മർത്ത്യന്മാരിലും, ബ്രാഹ്മണഭക്തന്മാരിലും ഉത്തമൻ ആണെന്ന എനിക്കറിയാം. ഭക്തവത്സലനായ ഞാൻ എന്റെ ഭക്തന്മാർക്കുണ്ടാകുന്ന എല്ലാവിധ ആപത്തുകളെയും എപ്രകാരമെങ്കിലും പരിഹരിക്കതന്നെ ചെയ്യും. അങ്ങയുടെ പൂർവ്വജന്മകൃതമായ പാപമാണ് ഈ ജന്മത്തിൽ അതിദാരുണമായ ബ്രഹ്മഹത്യാപീഡ സംഭവിക്കാൻ കാരണമായത്. ആ പാപം ഇപ്പോൾ മുതൽ നീങ്ങിയിരിക്കുന്നു. ഇനി അതിന്റെ ഉപദ്രവം അങ്ങേയ്ക്കുണ്ടാകുന്നതല്ല. അങ്ങ് ഇന്നുമുതൽ പരിപൂർണ്ണതൃപ്തനായി വസിച്ചുകൊണ്ടാലും.

ഈ അശരീരിവാക്ക്, വരഗുണപാണ്ഡ്യനെ എത്രമാത്രം സന്തോഷഭരിതനാക്കിയെന്ന വിവരിക്കേണ്ടതില്ലല്ലോ. അനന്തരം അദ്ദേഹം വീണ്ടും പ

ലതാവനവും മധ്യാർജ്ജുനവാസിയായ പരമേശ്വരനെ സാഷ്ടാംഗപ്രണാമം ചെയ്യുകയും സ്തുതിക്കുകയും ചെയ്തതിന്റെ ശേഷം കയറിപ്പോയ ഗോപുരദ്വാരത്തിൽ കൂടെത്തന്നെ ക്ഷേത്രത്തിനുവെളിയിൽ ഇറങ്ങി. അതിൽ പിന്നെ ബ്രഹ്മഹത്യ അദ്ദേഹത്തെ തീണ്ടുകപോലും ചെയ്തിട്ടില്ല. വരഗുണപാണ്ഡ്യൻ അനന്തരം മന്ദരോപമങ്ങളായ ശിലകൾകൊണ്ട്, മധ്യാർജ്ജുനശിവക്ഷേത്രത്തിന്റെ മതിലുകളും ഗോപുരങ്ങളും ഉണ്ടാക്കിക്കുകയും, കനകരത്നങ്ങളെക്കൊണ്ട് പ്രാസാദം അലങ്കരിക്കുകയും മറ്റും ചെയ്തുവച്ച് ധൂപധൂമങ്ങളെക്കൊണ്ട് സുഗന്ധിതമായ മധുരയിൽ പ്രവേശിച്ച് ചിദാത്മകനും സദാനന്ദനും ജഗന്നാഥനും ഹാലാസ്യാധിപനും അനന്തമൂർത്തിയും ആയ സുന്ദരേശ്വരന്, രത്നനിർമ്മിതങ്ങളായ ഭൂഷണങ്ങളോടുകൂടിയ അനവധി കുത്തുക്കുടകളും, വെഞ്ചാമരങ്ങളും പട്ടുവസ്ത്രങ്ങളും വിചിത്രാഭരണങ്ങളും മറ്റും പ്രദാനം ചെയ്യുകയും, വിവിധസ്തോത്രങ്ങളോടുകൂടെ ഭക്തിപുരസ്സരം അദ്ദേഹത്തെ സാഷ്ടാംഗപ്രണാമം ചെയ്യുകയും ചെയ്തു.

അനന്തരം മേൽപ്രകാരമുള്ള കൃത്യങ്ങളെക്കൊണ്ട്, കൃതാർത്ഥനായിത്തീർന്ന വരഗുണപാണ്ഡ്യൻ, കൊട്ടാരത്തിൽ പോയി പുരാണപാരായണകോവിദന്മാരും ശൈവാഗമവേദികളും ആയ അനവധി പൌരാണികപ്രമാണികളെ വരുത്തി അവരെക്കൊണ്ട് ശൈവപുരാണങ്ങൾ എല്ലാം വായിപ്പിച്ചു കേട്ട്, ഇതിൽപരമില്ലാത്ത ശിവഭക്തിയിൽ മുഴുകി പരമാനന്ദപൂർണ്ണനായി വസിച്ചു.

പുരാണശ്രവണംകൊണ്ട്, എല്ലാലോകങ്ങളിലുംവെച്ച് ഉത്തമമായിട്ടുള്ളത്, ശിവലോകമാണെന്ന് അദ്ദേഹത്തിന്റെ മനസ്സിലായപ്പോൾ സുന്ദരേശപ്രസാദംകൊണ്ട് ഇവിടെവച്ചുതന്നെ ശിവലോകം കാണണമെന്നുള്ള അത്യാശ അപ്പോൾമുതൽ അദ്ദേഹത്തിന് വർദ്ധിച്ചു. ഈ അവസരത്തിൽ വരഗുണപാണ്ഡ്യന്റെ ഭാഗ്യംകൊണ്ടു ശിവരാത്രിയും സംപ്രാപ്തമായി. ഉടൻതന്നെ വരഗുണപാണ്ഡ്യൻ, ഹാലാസ്യക്ഷേത്രത്തിൽപോയി വിധിപ്രകാരം സുന്ദരേശ്വരനെ വന്ദിച്ചുകൊണ്ടിപ്രകാരം പ്രാർത്ഥിച്ചു.

“അല്ലയോ കദംബകാനനാധീശ്വരനും കരുണാവരുണാലയനും ഭക്തജനാനന്ദദായകമൂർത്തിയും ആയ സദാശിവ! നിത്യനും, ഇഷ്ടപ്രദനും പ്രമഥാദിഗണസേവ്യനും ബ്രഹ്മാദ്യഗോചരനും ആയ നിന്തിരുവടിയുടെ ലോകത്തെ ഈ ഭൂലോകത്തിൽ എനിക്ക് കാണിച്ചുതരേണം.”

ശിവഭക്തശിരോമണിയായ വരഗുണപാണ്ഡ്യന്റെ പ്രാർത്ഥന കേട്ട് ഭക്താർത്തിഭഞ്ജനനായ ഹാലാസ്യേശ്വരൻ അത്യന്തം പ്രസന്നനായി സർവ്വമനോഹരമായ ശിവലോകത്തെ ഭൂലോകത്തിൽ രാജാവിനു കാണിച്ചുകൊടുത്തു. വിദ്യാധരഗണങ്ങളാൽ ഭൂഷിതമായ അനേകവിമാനങ്ങൾ

റു്, ഹാലാസ്യത്തിൽപോയി ഹേമപത്മിനിയിൽ ഇറങ്ങിക്കുളിച്ചു നിത്യകർമ്മങ്ങളും വിധിപ്രകാരം അനുഷ്ഠിച്ചു്, സുന്ദരേശനെ ഭക്തിപുരസ്സരം പ്രദക്ഷിണനമസ്കാരങ്ങൾകൊണ്ടു പൂർവ്വാധികം പ്രസാദിപ്പിച്ചുംവെച്ചു്, രാജനികടത്തിൽപോയി അദ്ദേഹത്തെ വിനയപൂർവം വണങ്ങിയുംകൊണ്ടു ഉദ്യതനായി, ഇങ്ങനെ അറിയിച്ചു:—

“അല്ലയോ മഹാരാജാവേ! ആ ഗായകൻ എവിടെ? അവനെ കല്പിച്ചു വേഗംവിളിപ്പിക്കണം. ഇവിടെ അവൻ വന്നുചേരുന്നതിന്റെ അടുത്തക്ഷണത്തിൽ അവനെ ഞാൻ വിനയംവരുത്തിച്ചുതരാം”.

ശ്രേഷ്ഠനായ ഗായകന്റെ ധൈര്യപൂർവമുള്ള ഈ അഭിപ്രായംകേട്ടു്, ആശ്ചര്യപരതന്ത്രനായ വരഗുണപാണ്ഡ്യൻ ഉടൻതന്നെ ഹേമനാഥഗായകനെ കൂട്ടിക്കൊണ്ടുവരുന്നതിനായി അവൻ താമസിച്ചുവന്ന മന്ദിരത്തിലേക്കു കിങ്കരന്മാരെ അയച്ചു. കിങ്കരന്മാർ ഉടൻതന്നെ മടങ്ങിവന്നു് രാജാവിനെ വന്ദിച്ചുംകൊണ്ടു ഹേമനാഥഗായകനും ശിഷ്യന്മാരും അവർ താമസിച്ചുവന്ന ഭവനത്തിൽ കാണ്മാനില്ലെന്നും, അടുത്തവീട്ടുകാർ, അവനും ശിഷ്യന്മാരും ഉടനെപ്പുറപ്പെട്ടിട്ടു് ഇന്നലെരാത്രിയിൽ ആരും അറിയാതെ കടന്നുകളഞ്ഞതായി പറയുന്നു എന്നും അറിയിച്ചു.

രാജാവു് അതുകേട്ടു് ഏറ്റവും ആനന്ദിക്കുകയും ഇതെല്ലാം മായാമയനായ സുന്ദരേശന്റെ അനുഗ്രഹവിശേഷങ്ങൾ തന്നെയെന്നു നിശ്ചയിക്കുകയും ചെയ്തു. അനന്തരം അദ്ദേഹം ബാണനെ ഇതില്പരമില്ലാതെ ബഹുമാനിച്ചു് വിശേഷമായിട്ടുള്ള പട്ടുവസ്ത്രാഭരണാദികളും അണിയിച്ചു്, ആനപ്പുറത്തുകയറ്റി യശഃപടഹവും മുഴക്കി, മധുരാപുരവീഥിയിൽ പ്രദക്ഷിണം വയ്പിക്കുകയും ഹേമനാഥഗായകനും പരിവാരങ്ങളും ഉടനെ ഭയന്നു് ഓടിപ്പോയവിവരം പരസ്യംചെയ്യിക്കുകയും ചെയ്തതുകൂടാതെ അനവധി കനകരത്നങ്ങളും വസ്ത്രാഭരണധനധാന്യങ്ങളും മറ്റും സമ്മാനമായി കൊടുക്കുകയും ചെയ്തു.

ശംഖനാദപുരസ്സരം സ്തുതിപാഠകന്മാരാൽ ഗീയമാനനും ആയ ബാണഭദ്രൻ ബന്ധുജനസമേതനായും വാദ്യഘോഷങ്ങളോടും രാജദത്തങ്ങളായ ബഹുവിധസമ്പത്തുകളോടുകൂടെസ്വഭവനത്തിൽപോയി. തനിക്കുകിട്ടിയസമ്പത്തുകളിൽ പകുതി സുന്ദരേശനെ മഹിമയായി സമർപ്പിക്കുകയും ശേഷിച്ചതിൽ ഒരുപങ്കു് ഉത്തമഭക്തന്മാരായ വിപ്രന്മാർക്കു് ദാനമായി നൽകുകയുംചെയ്തുംവച്ചു ശേഷമുള്ള തന്റെ ജീവിതകാലത്തെ സുന്ദരേശസ്തുതികളോടുകൂടെ പരമാനന്ദകരമായി കഴിച്ചുവന്നു. ഭക്താനുഗ്രഹകർത്താവും പരാല്പരനും ആയ സുന്ദരേശന്റെ ഭക്തവാത്സല്യത്തെയും ഗായകേന്ദ്രനും ശിവഭക്തശിരോമണിയുമായ ബാണന്റെ മഹാഭാഗ്യത്തെയുംപറ്റി ആളുകൾ ഒന്നുപോലെ പ്രശംസിക്കുകയും ചെയ്തു.

അതികഠിനമായ ഭക്തികൊണ്ടു് പരമേശ്വരധ്യാനത്തിൽ മനസ്സു മുഴുകിപ്പോയ ഭദ്രൻ വീണയിൽ നിന്നും ശ്രുതിപുറപ്പെടാത്തതും പെരുമഴ പെയ്യുന്നതും തന്റെ ശരീരം മഴവെള്ളവും ചെളിയുംകൊണ്ടു മൂടിയതും അല്പംപോലും അറിഞ്ഞില്ല. അവൻ ശ്രോത്രാമൃതമാകുംവണ്ണം പാടിയുംകൊണ്ടുതന്നെ ഇരുന്നു. ഗാഢമായഭക്തിയിൽ ലയിച്ച മനഃസ്ഥിതിയോടുകൂടിയ ഒരു യഥാർത്ഥഭക്തൻ അന്യങ്ങളായ തന്റെ പരിതഃസ്ഥിതികളെപ്പററി അറിയാതെ ഇരുന്നതിൽ ഒട്ടുംതന്നെ അതിശയിക്കാനില്ല. വീണ്ടും സുന്ദരേശ്വരൻ പലകകൊണ്ടു് ഭദ്രനെ മൂടുവാൻ തുടങ്ങി. സർവ്വജ്ഞനായ അവനല്ലോ അതെല്ലാം അറിയുന്നു. ഭക്തന്റെ ഹൃദയവും സ്വരവും ഒന്നുപോലെ അപ്പോൾ സുന്ദരേശ്വരനിൽ ലയിച്ചുപോയിരിക്കുന്നു. ഭക്തിസുധയുടെ പരമാനന്ദമൊക്കെ എന്താണെന്നവനറിയാം.

ഇത്രയും നേരമിട്ടും യാതൊരു ചലനവും ഇല്ലാതെ ഏകാന്തതയോടുകൂടെ തന്നെ ഇരിക്കുന്ന ഭദ്രന്റെ മേൽ സുന്ദരേശ്വരനുള്ള അനുകമ്പയും സ്നേഹവും ഇന്നമാതിരിയിലാണെന്നു പ്രത്യേകം പറയേണമെന്നില്ലല്ലോ. അനന്തരം കൃപാർദ്രമനസ്സനായ ഭഗവാൻ ചെളിയിൽ ഇരുന്നുകൊണ്ടു് യാതൊന്നുമറിയാതെ ഭജനംചെയ്യുന്ന ഭദ്രന്റെ പൃഷ്ഠത്തിന്നു കീഴിൽ വിലതീരാത്തരത്നം പതിച്ചതായ ഒരു സ്വർണ്ണപ്പലകയെ മന്ദമായി വച്ചുകൊടുത്തു. ഉടൻതന്നെ ഭദ്രൻ അപ്പലക കൈയിൽ എടുത്തുനോക്കിയുംകൊണ്ടു്, ഈ രത്നം പതിച്ച പലകയെ എനിക്ക ഇരിക്കാനായി നല്കിയതാരാണു്? എന്തായാലും ഇതു് അതിശയിക്കത്തക്കതുതന്നെ. എന്നിങ്ങനെ വിചാരിച്ചുംകൊണ്ടു് വീണ്ടും ഭജനം തുടങ്ങി. പതിവുസമയം ആയപ്പോൾ ഭജനം മതിയാക്കി സുന്ദരേശ്വരനെ നമസ്കരിച്ചു് പലകയോടുകൂടെ തന്റെ ഭവനത്തിൽ പോകുന്നതിനായി തിരിച്ചു.

ഉടൻതന്നെ മേഘങ്ങളെല്ലാം അതിവേഗമായി പെയ്തുകൊണ്ടിരുന്ന വർഷം അവസാനിക്കയും ആകാശത്തിൽ നക്ഷത്രങ്ങൾ മിന്നി പ്രകാശിക്കയും, ചന്ദ്രനെക്കൊണ്ടു് മുല്ലപ്പൂ വാരി വിതിച്ചതുപോലെ ഭൂമിയും ആകാശവും ശുഭ്രമാവുകയുംചെയ്തു. ഭദ്രൻ ചന്ദ്രപ്രകാശംകൊണ്ടു് തെളിഞ്ഞുകണ്ട മാർഗ്ഗത്തിൽകൂടെ സ്വഭവനത്തിൽ പോയി, തന്റെ കൈവശമുണ്ടായിരുന്ന രത്നഖചിതമായ പലകയെ ബന്ധുക്കളിൽ പലരെയുംകാണിച്ചു്, വിവരം മുഴുവൻ അവരെ അറിയിച്ചു. കേട്ടവർ എല്ലാവരും ഒന്നുപോലെ വിസ്മയിക്കയും ഈ പലക ഭക്തവത്സലനായ ഭഗവാൻ സുന്ദരേശ്വരന്റെ കാരുണ്യവിശേഷംകൊണ്ടു് ലഭിച്ചതാണെന്നു അഭിപ്രായപ്പെടുകയുംചെയ്തു. ഭദ്രനും അതു സമ്മതിച്ചു. അന്നുമുതൽ അവന്റെ ഭക്തി പൂർവ്വാധികം ഉജ്ജ്വലിതം ആയി.

പിറേറദിവസം പ്രഭാതമായപ്പോൾ ഈ വിവരം എങ്ങനെയോ വരഗുണപാണ്ഡ്യൻ അറിഞ്ഞു. ഉടൻതന്നെ ഭദ്രനെ പലകയോടുകൂ

യെ ഉടനെ കൂട്ടിക്കൊണ്ടു ചെല്ലുന്നതിനായി സേവകന്മാരെ പറഞ്ഞയച്ചു. അവർ ഉടനെ അതിവേഗത്തിൽ ക്ഷണിച്ച് ഫലകയോടുകൂടെ രാജമന്ദിരത്തിൽ കൊണ്ടുവന്നാക്കി.

ഇങ്ങനെയായ ഫലകയോടുകൂടെ ആഗതനായ ഭട്ടനെ കണ്ടപ്പോൾ വർണ്ണനാപാടവമുള്ളവരായ അനന്താതിശയസന്തോഷങ്ങൾ ഇന്നവിധമെന്നു ആരാലെങ്കിലും പറഞ്ഞറിയിക്കാവതല്ല. അദ്ദേഹം ഉടനെ ഭട്ടനെ മനുഷ്യരൂപത്തിൽ ആഗതനായ സുന്ദരേശനെപ്പോലെ ഭാവിച്ച് പൂജിച്ചിരുത്തി, ധാന്യധനസമൃദ്ധങ്ങളായ അനവധി ഗ്രാമങ്ങളും കനകനിർമ്മിതങ്ങളായ അനവധി മണിമന്ദിരങ്ങളും വസ്ത്രവസ്ത്രാഭരണങ്ങളും മറ്റും സമ്മാനമായി നൽകി. അനന്തരം വളരെ വിനയപൂർവ്വം ഭട്ടനെ നോക്കി ഇങ്ങനെ പറഞ്ഞു:

“അല്ലയോ പരമശിവഭക്താഗ്രഗണ്യനായ ഭട്ട! നിന്റെ ഭക്തിതന്നെയാണ് യഥാർത്ഥമായ ഭക്തി. ഭക്തികൊണ്ടു പരമശിവനെ പ്രസാദിപ്പിച്ച് ഏതൊരുകാര്യവും സാധിക്കാം എന്നു നീ അനേകകാര്യങ്ങൾകൊണ്ട് ഞങ്ങൾക്കെല്ലാം പ്രത്യക്ഷമാക്കിത്തന്നു. കുട്ടിയുടെ പുറകെ പശു നടക്കുന്നതുപോലെ ഭക്തശിരോമണിയായ നിന്റെ പുറകെ ഭഗവാനായ ശിവൻ സഞ്ചാരം ചെയ്യുന്നുണ്ട്. മഹാഭാഗ്യവാരിധിയായ നിന്നിൽ അദ്ദേഹം കാണിക്കുന്ന ദയ ഇതിനു മുമ്പിൽ ആരോടും കാണിച്ചിട്ടില്ലാത്തവണ്ണം വളരെ വളരെ ഉൽകൃഷ്ടമായതുതന്നെ. ഇതിനു മുമ്പിൽ അദ്ദേഹത്തിന്റെ പാണിപങ്കജംകൊണ്ട് ഇപ്രകാരം ലിഖിതമായ ഫലക ലഭിക്കുന്നതിനായി ആർക്ക് ലഭിച്ചിട്ടുണ്ട്. പരമശിവനും അദ്ദേഹത്തിന്റെ സ്വഭക്തന്മാരും രണ്ടല്ലെന്നു വേദാന്തപുരാണങ്ങളിൽ ഘോഷിച്ചിട്ടുള്ളത് വാസ്തവംതന്നെയെന്ന് ഇപ്പോൾ അനുഭവമായി. ഈശ്വരനെ പൂജിക്കുന്നതിനെക്കാൾ ഈശഭക്തന്മാരെ പൂജിച്ചാലും ഉത്തമമാകുമെന്നുള്ള ആപ്തവചനം യഥാർത്ഥമാകുന്നു. അതുകൊണ്ട്, പരമേശ്വരന്റെ സ്വഭക്തനായ അങ്ങയെ പൂജിച്ചതിനാൽ എന്റെ സകലപാപങ്ങളും അവസാനിച്ചതായി ഞാൻ വിചാരിക്കുന്നു. അങ്ങയുടെ ആഗമനവും സാന്നിധ്യവുംകൊണ്ട് എന്റെ മന്ദിരവും പവിത്രമായി”

അനന്തരം ഭട്ടനെ ബഹുവിധപൂജാനമസ്കാരസല്ക്കാരങ്ങളോടുകൂടെ യാത്രയാക്കി.

ഭട്ടൻ രാജദത്തങ്ങളായ അനവധി സമ്മാനദ്രവ്യങ്ങളോടും ബഹുമതികളോടും കൂടെ ഗായകന്മാരാൽ സ്തൂയമാനനായി സ്വമന്ദിരത്തിലേക്കു പുറപ്പെട്ടു. അനവധി ഭക്തന്മാർ അദ്ദേഹത്തെ അനുധാവനം ചെയ്തു. അവർ ഇതിനുമുമ്പില്ലാത്ത ഘോഷത്തോടുകൂടെ ആയിരുന്നു

ഉടനെ അവന്റെ ഭവനത്തിൽ പുഴുങ്ങി ഇട്ടുകൊണ്ടുചെന്നാക്കിയതൊന്നല്ലാതെ മറെറാന്നും ഭുജിക്കാറില്ല.

ഭക്താഗ്രേസരനായ ഉലൻ, പൂർവാധികമായ ശ്രദ്ധയോടും ഭക്തിയോടും കൂടെ അതിഥികൾക്കു വേണ്ടതെല്ലാം നൽകി സുന്ദരേശാനുഗ്രഹത്തോടുകൂടെ പൂർവാധികം സസുഖം വസിച്ചു. സുന്ദരേശഭക്തനായ ഉലന് ചന്ദ്രോദയത്തിലെ സമുദ്രംപോലെ സമ്പത്തുകൾ വർദ്ധിച്ചു. ലോകവാസികൾ അവന്റെ ധനാഭിവൃദ്ധിയും, ഭക്തിയും, ദാനശീലതയും കണ്ടു ഇതിൽപ്പരമില്ലാതെ അതിശയിക്കയും സന്തോഷിക്കയും ചെയ്തു.

അല്ലയോ മഹർഷിപുംഗവ താപസന്മാരേ! സുന്ദരേശഭക്തന്മാർക്കു ഒരു കാലത്തും ആപത്തുകൾ സംഭവിക്കുന്നതല്ലെന്നും അവരുടെ എല്ലാഭീഷ്ടങ്ങളും സാധിക്കുമെന്നും ഇഹപരസൌഖ്യത്തിന് പരമശിവഭക്തിപോലെ മറെറാന്നും ഉപയോഗപ്പെടുന്നതല്ലെന്നും ഉള്ളതിന് മതിയായ ദൃഷ്ടാന്തമായ സുന്ദരേശന്റെ നാല്പത്തിമൂന്നാമത്തെ ലീല മേൽപ്രകാരമാണ്. അതുകൊണ്ടു എല്ലാവരും ആയുരാരോഗ്യസമ്പത്തുകളും ഇഹപരസൌഖ്യവും വേണമെങ്കിൽ അവൻ ഭക്തപ്രിയനും, ഭക്തജനങ്ങളോടുകൂടെ അനവരതത്തിലും കരുണാനിധിയും ആശ്രിതവത്സലനും ആയ സുന്ദരേശനെ ധ്യാനിക്കയോ പൂജിക്കയോ കീർത്തിക്കയോ എന്തെങ്കിലും ചെയ്യേണ്ടതാകുന്നു.

പരമശിവന്റെ പാവനമായ ഈ ലീലയെ കേൾക്കുകയും പഠിക്കുകയും ചെയ്യുന്നവർക്കു അനായാസേന ശിവാനുഗ്രഹം ഉണ്ടാകുന്നതാകുന്നു.

ഉലന ചരിതം കഴിഞ്ഞു

നാല്പത്തിമൂന്നാം ലീല സമാപ്തം.



ആ വരാഹൻ ഇപ്രകാരം പറഞ്ഞുംകൊണ്ടു, ഘുരുഘുരശബ്ദത്തോടുകൂടെ കോപത്തോടെ ഉയർന്നു ചെന്ന ഒരു പെരുമലപോലെ രാജാവിന്റെ നേരെ കുതിച്ചുചെന്നു, അത്യുഗ്രമായി മുഖംകൊണ്ടു തേരു കുത്തിമറിച്ചു, ദന്തത്തിൽ കോറിക്കുകയും ഖുരപാതങ്ങൾകൊണ്ടു കുതിരകളെ ധ്വംസിക്കുകയും, ഉച്ഛ്വാസവാതംകൊണ്ടു കരികളുടെ ശുണ്ഡാദണ്ഡങ്ങൾ ഖണ്ഡിക്കുകയും നിശ്വാസപ്രവാഹങ്ങൾകൊണ്ടു സൈന്യത്തെ തകർക്കുകയും മറ്റും ചെയ്തു രാജരാജപാണ്ഡ്യനു അപാരമായ അത്ഭുതവും ഭീതിയും സംഭ്രമവും ഉണ്ടാക്കി.

രാജാവു രഥത്തിൽനിന്നും ചാടിയിറങ്ങി വെള്ളിമലയെപ്പോലുള്ള വേഗംകൂടിയ ഒരു വെള്ളക്കുതിരയുടെ പുറത്തുകയറി നോക്കിയപ്പോൾ, തന്റെ സൈന്യങ്ങൾ മുഴുവൻ സൂകരപ്രവീരനാൽ നിർജ്ജിതമായി കാണുകയാൽ, മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്ത വീര്യത്തോടുകൂടെ ഞാൺവലിച്ചു വില്ലുപൂട്ടി ആവനാഴിയിൽനിന്നും തുടരെത്തുടരെ അനവധി ദിവ്യാസ്ത്രങ്ങൾ എടുത്തു തൊടുത്തു, വരാഹപ്രവീരനെ ലാക്കാക്കി ശരവർഷം ചെയ്തു.

രാജരാജപ്രയുക്തങ്ങളായ നിശിതബാണങ്ങൾ, രോമംപ്രതി വന്നേറ്റിട്ടും, തെല്ലുപോലും ആ കിടിപ്രവീരൻ കുലുങ്ങാതെ, രോമത്തിൽ പററിയ മണൽത്തരികൾപോലെ കുടഞ്ഞുകളഞ്ഞുംവെച്ചു, രാജാവിന്റെ വാഹനമായ അശ്വത്തെ തേറ്റകൊണ്ടു കുത്തിപ്പിളർന്നു, രണ്ടാക്കി ഭൂമിയിൽ മറിച്ചു. ഉടൻതന്നെ രാജാവു ക്ഷിപ്രമായി മറ്റൊരു രഥത്തിൽ കയറി അത്യുഗ്രപരാക്രമവേഗങ്ങളോടുകൂടെ നിശിതങ്ങളായ അനവധി ബാണങ്ങൾ കണ്ണാറാതെ വാരിത്തൊടുത്തു വീണ്ടും വരാഹശ്രേഷ്ഠനെ ലാക്കാക്കി ശരമാരിതൂകി.

പന്നിത്തടിയൻ ആ ശരങ്ങളെ തൃണസമാനം ഗണിക്കാതെ ചാടിയടുത്തു, മുഖംകൊണ്ടു തേരു പൊക്കിയെടുത്തു മറിക്കുകയും, ദംഷ്ട്രംകൊണ്ടു, സൂതനെ ഹനിക്കുകയും ഖുരപാതങ്ങൾകൊണ്ടു അശ്വങ്ങളെ വധിക്കുകയും ചെയ്തു. അതിഘോരതരങ്ങളും അതിപരാക്രമത്തോടുകൂടിയ ആ വരാഹശ്രേഷ്ഠന്റെ അനിതരസാധാരണങ്ങളായ വിക്രമപ്രക്രമങ്ങൾകൊണ്ടു അത്യുൽക്കടരോഷാവേശിതനായ രാജാവു, രഥത്തിൽനിന്നും ചാടിയിറങ്ങി, കയ്യിൽ ഇരുന്ന വജ്രസമാനമായ ഗദകൊണ്ടു അത്യുഗ്രമായ ഊക്കോടുകൂടെ വരാഹത്തിന്റെ മസ്തകത്തിൽ, തുടരെത്തുടരെ ഒട്ടധികം താഡിച്ചു.

തീവ്രമായ ഗദാതാഡനംകൊണ്ടു ഭിന്നമസ്തകനായ സൂകരശ്രേഷ്ഠൻ ഗതപ്രാണനായി ഭൂമിയിൽ വീണു. അനന്തരം ഭാര്യയേയും സൂകരരൂപിയും, ശോഭകൊണ്ടു, കോമളരൂപങ്ങളായി ജനിച്ച ശുഭബാലകന്മാരുടെ പിതാവുമായ ശോഭാധരനായി ദിവ്യാഭരണഭൂഷിതമായ ദിവ്യശരീരത്തോടുകൂടെ ദേവവിമാനത്തിൽ കയറി സ്വർല്ലോകത്തേക്കു പോയി. ശത്രുവിന്റെ മേൽപ്രകാരമുള്ള അവസ്ഥ കണ്ടപ്പോൾ അത്ഭുതത്തോടുകൂടെ

യ ഈ ഒരു ലീലാശ്രവണംകൊണ്ടു തന്നെ നിശ്ശേഷ സകലസൗഭാഗ്യങ്ങളും സിദ്ധിക്കും എന്നുപറഞ്ഞു.

വസിഷ്ഠാദികൾ അതുകേട്ട്, അത്യന്തം ശ്രദ്ധയോടുകൂടെ അടുത്തലീലകൂടി തങ്ങളെ കേൾപ്പിക്കണമെന്നു പിന്നേയും വിനയപൂർവ്വം അപേക്ഷിച്ചു. അവരുടെ അപേക്ഷപ്രകാരം അഗസ്ത്യൻ താഴെവരുമാറു കഥയാരംഭിച്ചു.

ഹേ മഹർഷിശ്രേഷ്ഠന്മാരേ! പാണ്ഡ്യരാജേന്ദ്രനായവംശശേഖരപാണ്ഡ്യൻ ഭൂപരിപാലനം ചെയ്തുവരുന്നകാലത്തിൽ അനേകം രാജാക്കന്മാർ അദ്ദേഹത്തിന്റെ ശത്രുക്കളായിഭവിച്ചു. അവരിൽ എല്ലാംവെച്ച് വംശശേഖരപാണ്ഡ്യന്റെ മുഖ്യവിരോധിയും ഗംഭീരനും വലിയ ബലശാലിയും ആയിരുന്നതു വീരനായ വിക്രമചോളൻ ആയിരുന്നു. ആ ചോളനൃപൻ കലിംഗേശൻ, അംഗപതി, മഗധേശ്വരൻ, നരേശൻ, ഗൌഡേശൻ മുതലായ അനേകം ഉത്തരദേശീയന്മാരായ രാജാക്കന്മാരോടും അവരുടെ അളവില്ലാതോളമുള്ള ചതുരംഗസൈന്യങ്ങളോടുംകൂടെ വംശശേഖരപാണ്ഡ്യനോടു പടവെട്ടാനായി വേണ്ടതെല്ലാം ഒരുക്കിക്കൊണ്ടു പുറപ്പെട്ട് സഹ്യകന്യകയായ കാവേരിനദിയുടെ തീരത്തിൽ വന്നു പാളയമടിച്ചു ഒക്കെയും നോക്കിപ്പാർത്തു.

കുറെദിവസം അവിടെ താമസിച്ചിട്ടും യുദ്ധകാരണങ്ങൾ യാതൊന്നും ഉണ്ടാകായ്കയാൽ, അവർ തങ്ങളുടെ ആനകളേയും കുതിരകളേയും ഭടന്മാരേയും മധുരാപുരത്തിൽ അയച്ചു അവിടെ ഗോശാലകളേയും കൃഷിസ്ഥലങ്ങളേയും തോട്ടങ്ങളേയും മറ്റും നശിപ്പിക്കയും ഭവനങ്ങളും സത്രങ്ങളും പൊളിക്കയും പ്രജകളുടെ ധനധാന്യങ്ങളേയും പശുക്കളേയും മറ്റും ബലാൽക്കാരേണ അപഹരിച്ചുകൊണ്ടു പോകയും മറ്റുംചെയ്തു യുദ്ധകാരണം ഉണ്ടാക്കി.

വിക്രമചോളന്റേയും കൂട്ടുരാജാക്കന്മാരുടേയും സൈന്യങ്ങൾ തന്റെ രാജ്യത്തിൽകടന്ന് ഈവിധമെല്ലാം അക്രമപ്രവൃത്തികൾ ചെയ്യുകയും പ്രജകളെ ഉപദ്രവിക്കയും ചെയ്തുതുടങ്ങിയവിവരം വംശശേഖരപാണ്ഡ്യൻ കേട്ട് ഉൾഭീതികലരാതെ ചിന്തിച്ചു.

അനന്തരം അദ്ദേഹം മന്ത്രിമാരെവരുത്തി അവരോടു ഇങ്ങനെപറഞ്ഞു:—

ഹേ സചിവപ്രധാനികളേ! ചീർത്തരോഷപരാക്രമിയും ഉദ്ധതന്മാരായ എല്ലാഭൂപതികളിൽവെച്ചും അഗ്രേസരനും ആയ വിക്രമചോളൻ അനേകം ശത്രുരാജാക്കന്മാരോടും ഭടന്മാരോടുംകൂടെ നമ്മോടു യുദ്ധംചെയ്യാനായിവന്നു തെക്കുംപുറത്തു കാവേരീതീരത്തിൽപാളയമടി

ത്തി പ്രത്യക്ഷീഭവിച്ച സുന്ദരേശ്വരന്റെ അത്ഭുതമനോഹരമായ ഗാത്രത്തെ ദർശിച്ചും, അദ്ദേഹത്തിന്റെ അതിചിന്തനീയകാരുണ്യവിശേഷത്തെ ചിന്തിച്ചും മധുരാപുരവാസികൾ ഇതിൽ പരമില്ലാത്ത ആനന്ദിച്ചു.

പാണ്ഡ്യകുലദീപവും കുലോത്തുംഗനും ആയ വംശശേഖരപാണ്ഡ്യൻ, പ്രസിദ്ധന്മാരായിരിക്കുന്ന ദിവ്യകല്പനാശക്തിയുള്ളവരുമായ അനേകകവികളാൽ സ്തുതനായി സന്തോഷസാഗരനിമഗ്നനായി, അഭീഷ്ടനായ അളാലയേശ്വരന്റെ അനുഗ്രഹംകൊണ്ടു, സർവ്വാഭിജ്ഞനായി സർവൈശ്വര്യവാനായി സാധുജനങ്ങളെ ചിരകാലം ഭൂപരിപാലനം ചെയ്തു.

അല്ലയോ മുനീശ്വരന്മാരേ! കദംബവനവാസിയുടെ അമ്പതാമത്തെ ലീല ഇപ്രകാരമാണ്. ഈ ലീലയെ കേൾക്കുകയും പഠിക്കുകയും ചെയ്യുന്നവരുടെ എല്ലാവിധപാപങ്ങളും സൂര്യോദയത്തിൽ അന്ധകാരം എന്നപോലെ നശിച്ചുപോകുമെന്നു മാത്രമല്ല ഇഹത്തിലും പരത്തിലും ഒരുപോലെ അവർ വേണ്ടുന്നതെല്ലാം ലഭിക്കുകയും മോക്ഷലാഭമുണ്ടാവുകയും ചെയ്യും.

ചോളരാജാവിനെ തോല്പിച്ച
അമ്പതാം ലീല സമാപ്തം.

---

# ഹാലാസ്യമാഹാത്മ്യം

കേരളഭാഷാഗദ്യം.

൫൧-ാം അദ്ധ്യായം.

സംഘപ്പലകനൽകിയ
## അമ്പത്തിഒന്നാം ലീല.

---



അനന്തരം അഗസ്ത്യമഹർഷി വസിഷ്ഠാദിമുനികളോടു, ഹാലാസ്യേശ്വരനായ സുന്ദരേശ്വരൻ മഹാകവികളായ സംഘികൾക്കു സംഘപ്പലകനൽകിയതായ അദ്ദേഹത്തിന്റെ ലീലയെ താഴെ വരുമാറു പറഞ്ഞുതുടങ്ങി:—

“അല്ലയോ മുനിപുംഗവന്മാരേ! വംശശേഖരപാണ്ഡ്യൻ മധുരാരാജ്യപരിപാലനം ചെയ്യുന്ന കാലത്തു ഒരിക്കൽ, ബ്രഹ്മലോകപിതാമഹനും ഹിരണ്യഗർഭനും ആയ ഭഗവാൻ ബ്രഹ്മാവു, ഗായത്രി, സാവിത്രി, സരസ്വതി,

അല്ലയോ മുനിശ്രേഷ്ഠന്മാരേ! ഹാലാസ്യനാഥനും ചാമ്പേയസുന്ദരനും ആയ പരമേശ്വരനെ ഭജിക്കുന്നവർക്ക്, ഇഹത്തിൽ അവർ ആഗ്രഹിക്കുന്ന ഐഹികങ്ങളായ അനുഗ്രഹങ്ങൾ പോലും സാധിച്ചു കിട്ടുകയും അവസാനത്തിൽ മോക്ഷം കിട്ടുകയും ചെയ്യുമെന്നുള്ളതിന് യാതൊരു സംശയവും ഇല്ല. അതുകൊണ്ട് ധർമ്മാർത്ഥകാമമോക്ഷങ്ങളാകുന്ന ചതുർവിധ പുരുഷാർത്ഥങ്ങളേയും സാധിക്കണമെന്നുള്ളവർ കരുണാസിന്ധുവും കാമിതാർത്ഥപ്രദനും ദേവനും ആയ സുന്ദരേശ്വരനെ സേവിക്കുകയോ ധ്യാനിക്കുകയോ ചെയ്യേണ്ടതാകുന്നു.

അല്ലയോ മുനിപുംഗവന്മാരേ! ഇപ്രകാരം ആണ്, ശ്രീഹാലാസ്യാധിപനായ സുന്ദരേശ്വരന്റെ അതിമനോഹരമായ അമ്പത്തിരണ്ടാമത്തെ ലീല. ഇതിനെ പഠിക്കുകയും കേൾക്കുകയും ചെയ്യുന്നവർക്ക് ഐഹികാമുഷ്മികങ്ങളായ സകലസൌഭാഗ്യങ്ങളും ലഭിക്കുന്നതാകുന്നു.

ശൈവബ്രാഹ്മണനു് സ്വകൃതിപ്രദാനംചെയ്ത
അമ്പത്തിരണ്ടാം ലീല സമാപ്തം.

## ഹാലാസ്യമാഹാത്മ്യം

### ഭക്തരക്ഷാജാഗ്യം.

### ൫൩-ാം അദ്ധ്യായം.

### നൽകീരാനുഗ്രഹണം എന്ന

### അമ്പത്തിമൂന്നാം ലീല.

---




സിഷ്ഠാദിമുനികൾ, സർവ്വാഗമേതിഹാസ പുരാണപാരംഗതനും ശിവഭക്താഗ്രേസരനും ആയ അഗസ്ത്യമഹർഷിയെ വന്ദിച്ചുകൊണ്ട്, അല്ലയോ സകലപൂജ്യനും മൈത്രാവരുണനും സർവ്വാഗമവേദിയും ആയ കുംഭസംഭവ! ഹൈമവതീവല്ലഭനായ സാക്ഷാൽ ശ്രീപരമേശ്വരന്റെ നിടില നേത്രാഗ്നിയുടെ ചൂടുകൊണ്ട് സന്താപക്രാന്തനായി ഹേമപത്മിനിയിൽ മജ്ജനംചെയ്ത നക്കീരന്റെ അനന്തരഗതിയെന്തായിരുന്നെന്നുകൂടി ഞങ്ങളെ കേൾപ്പിക്കണമെന്നപേക്ഷിച്ചു.

# ഹാലാസ്യമാഹാത്മ്യം

## കേരളഭാഷാഗദ്യം.

### ൫൦ാം അദ്ധ്യായം.

### നക്കീരന് സൂത്രോപദേശം ചെയ്ത

### അമ്പത്തിനാലാം ലീല.



വീണ്ടും അഗസ്ത്യമഹർഷി വസിഷ്ഠാദിമുനിമാരെ ആദരപൂർവ്വം സംബോധനചെയ്തുകൊണ്ടു ഇനി ഞാൻ ഹാലാസ്യവാസിയായ പരമേശ്വരൻ എങ്ങനെയാണ്, നക്കീരനു ദ്രാവിഡസൂത്രം ഉപദേശിച്ചുകൊടുത്ത വിവരത്തെ നിങ്ങളെ കേൾപ്പിക്കാമെന്നിങ്ങനെ പറഞ്ഞിട്ട്, സൂത്രോപദേശകരണം എന്ന അമ്പത്തിനാലാമത്തെ ലീലയെ താഴെ വർണ്ണിച്ചു.

ശിവാനുഗ്രഹത്താൽ പൂർണ്ണനായി ശിവതീർത്ഥമായ ഹേമപത്മിനിയിൽ മുങ്ങിയും പൊങ്ങിയും കിടന്നും മറിഞ്ഞും അനന്യശരണനായുഴലുന്ന നക്കീരൻ, ഹാലാസ്യനാഥനായ പരമശിവനെ ഭജിച്ചുതന്നെ ഐശ്വര്യത്തെ പ്രാപിച്ചു. അദ്ദേഹത്തിനാൽ അല്ലാതെ ദേവേന്ദ്രാദികളെക്കൊണ്ടുപോലും ഭഗവാന്റെ നേത്രാവലോകനത്തിനു പാത്രീഭൂതരായവരെ കണ്ടറിവാൻ കഴികയില്ല. അതുകൊണ്ടത്രേ ശ്രീമദ്ഹാലാസ്യനാഥനായ അദ്ദേഹത്തിന്റെ കടാക്ഷനയനത്താൽ ഈക്ഷിതനായ് നക്കീരൻ, ഹേമപത്മിനിയിലെ അമൃതമായ സലിലത്തിൽ നിമഗ്നനായപ്പോൾ ശാപവിമുക്തനായിത്തീർന്നു. ശിവദ്രോഹപാപത്തിനുള്ള ദിവ്യൌഷധം ശിവതീർത്ഥസ്നാനം തന്നെ എന്നുള്ളതിനു ഇതു ഒരു ഉത്തമദൃഷ്ടാന്തമാണ്. ഉടനടി ഇഷ്ടഫലം നൽകുന്നതായി ശിവതീർത്ഥം പോലെ മൂന്നുലോകത്തിലും, യാതൊരു പാവനവസ്തുവും ഇല്ല. അതിലും ഹേമപത്മാകരത്തിന്റെ മഹത്വത്തിനു യാതൊരവസാനമില്ലെന്നുള്ളതു കഴിഞ്ഞലീലകൊണ്ടു മനസ്സിലാക്കീട്ടും ഉണ്ടല്ലോ. ഹേമപത്മാകരത്തിന്റെ മാഹാത്മ്യത്തെ ഇപ്രകാരം നക്കീരൻ അനുഭവിച്ചറിഞ്ഞ കാലംമുതൽ ദിവസംപ്രതിയും കാലത്തിലും മുമ്പോലെ അതിൽപോയി സ്നാനം ചെയ്ത്, സുന്ദരീസുന്ദരേശ്വരന്മാരെ പ്രദക്ഷിണസ്തോത്രപ്രണാമങ്ങൾ ചെയ്തു സേവിച്ചുവന്നു.

ഇങ്ങനെ ഇരിക്കെ നക്കീരന്റെ നിത്യസേവകൊണ്ടു, പ്രസന്നനായ ഭഗവാൻ ഹാലാസ്യനായകൻ, അവന്റെ അജ്ഞാനം നശിക്കുന്നതിനു തക്കവഴിയുണ്ടാക്കണമെന്നും, അവന് ദ്രാവിഡസൂത്രങ്ങളെല്ലാം ഇ

ദേശിപ്പിച്ചുകൊടുക്കാം. എന്നിങ്ങനെപറഞ്ഞിട്ട്, കരുണാവരുണാലയനും ഹാലാസ്യവാസിയുമായ ഭഗവാൻ സുന്ദരേശ്വരൻ എന്നെ സ്മരിച്ചു. ഉടൻതന്നെ ഞാൻ എന്റെ ശിഷ്യരായ ശൈവസിദ്ധയോഗികളുടെ വിമാനത്തിൽ കയറി മലയാചലത്തിൽനിന്നു ഹാലാസ്യത്തിലേക്കു പോന്നു. ദേവൻസന്നിധിയിൽചെന്ന് സാഷ്ടാംഗപ്രണതനായി നിന്നു. അദ്ദേഹം മീനാക്ഷിയോടുകൂടെത്തന്നെ എന്റെമുമ്പിൽ പ്രത്യക്ഷനായി. അത്യന്തമഹിമന്മാരും നിത്യരും വേദാന്തവാക്യവേദ്യരും പ്രപഞ്ചമാതാപിതാക്കന്മാരുമായ ആ ജായാപതികളെ കണ്ടപ്പോൾ എനിക്കുണ്ടായ സന്തോഷവും ആനന്ദവും ഇത്രമാത്രം ആയിരുന്നെന്ന് ഞാൻ പറയേണ്ടതില്ലല്ലോ. ആനന്ദാശ്രുസന്തോഷങ്ങളെക്കൊണ്ട് ഞാൻ കർത്തവ്യമെന്തെന്നറിയാതെ ചിത്രംപോലെ നിശ്ചലനായി നിന്നുപോയി. കുറെകഴിഞ്ഞുടനെ ഞാനുണർന്ന് അവരുടെ പാദാംബുജങ്ങളിൽ നമസ്കരിച്ച് എന്റെ കണ്ണുനീരുകളിൽക്കൂടി വഴിഞ്ഞൊഴുകിയ ആനന്ദബാഷ്പം തുടച്ച് ജഗന്മാതാപിതാക്കളായ ആ ദമ്പതികളുടെ പാദാരവിന്ദങ്ങൾ വീക്ഷിച്ച് പരമാനന്ദസൗഖ്യമനുഭവിച്ചുകൊണ്ട് നിൽക്കുമ്പോൾ നക്കീരൻ പതിവുപോലെ കുളിച്ച് ഭസ്മരുദ്രാക്ഷാദികളും അണിഞ്ഞ്, ഭഗവന്മൂർത്തിയെ ദർശിക്കുന്നതിനായിവന്നു.

ഭഗവാൻ ഉടൻതന്നെ എന്നെനോക്കി, അല്ലയോ അഗസ്ത്യാ നീ ഇവന് ദ്രാവിഡസൂത്രങ്ങൾ ഉപദേശിച്ചുകൊടുക്കേണമെന്നു കല്പിച്ചു. ഞാൻ പരമഗുരുവായ സുന്ദരേശ്വരന്റെ ആജ്ഞയെ ശിരസാവഹിച്ചുകൊണ്ട് നക്കീരന് ക്രമപ്രകാരം ദ്രാവിഡസൂത്രങ്ങൾ എല്ലാം കദംബകാനനവാസിയായ ഹാലാസ്യേശ്വരന്റെ സന്നിധിയിൽ വച്ചുതന്നെ ഉപദേശിച്ചുകൊടുത്തു. ഞാൻ യാതൊരു വ്യത്യാസവുംകൂടാതെ സൂത്രോപദേശം ചെയ്യുന്നതിനെക്കേട്ട് സന്തുഷ്ടമാനസനായ സുന്ദരേശ്വരൻ എന്നെ അനുഗ്രഹിച്ച് എനിക്കു വേണ്ട എല്ലാ വരങ്ങളും നൽകി.

മീനാക്ഷി ഉടനെ ഭഗവാനോട്, അല്ലയോ സുന്ദരേശപ്രഭോ! മഹാദേവ! നിന്തിരുവടിതന്നെ കവിശിരോമണിയായ നക്കീരന് സൂത്രങ്ങൾ ഉപദേശിച്ചുകൊടുക്കാതെ അഗസ്ത്യമഹർഷിയെ വരുത്തി അദ്ദേഹത്തെക്കൊണ്ട് ഉപദേശിപ്പിച്ചുകൊടുക്കുന്നത്, എന്തുകൊണ്ടാണെന്ന് ചോദിച്ചു.

സുന്ദരേശ്വരൻ ദേവിയുടെ ആ ചോദ്യത്തിനു ഇപ്രകാരം മറുപടിപറഞ്ഞു:—

“അല്ലയോ ഭഗവതി! ഉപദേശംകൊടുക്കുന്നതു” തന്നെ സേവിക്കുന്നവർക്ക് അതിനുതക്കവണ്ണം തന്റെ ആജ്ഞകൾ കേൾക്കുന്നവരും മാത്സര്യാദിദോഷവിഹീനരും മാത്രമേ ആകാവൂ. പരീക്ഷിക്കാതെ യാതൊരുവിദ്യകളും ഗുരുക്കന്മാർ ശിഷ്യന്മാർക്കുപദേശിച്ചുകൊടുക്കരുത്. നക്കീ

മററാരെക്കൊണ്ടും സാധിക്കുമെന്നു തോന്നുന്നില്ല. അതുകൊണ്ടു സർവ്വജ്ഞനായ നിന്തിരുവടി ഞങ്ങളുടെ ഈ പ്രബന്ധങ്ങൾനോക്കിവായിച്ച് ഉത്തമം ഏതെന്നുപറഞ്ഞു് ഞങ്ങളുടെ വാദം തീർത്തുതരണം.

നക്കീരാദികളായ സംഘവിദ്വാന്മാരുടെ മേൽപ്രകാരമുള്ള അപേക്ഷകൊണ്ടു്, അത്യന്തം സന്തുഷ്ടനായ ഭഗവാൻ സുന്ദരേശ്വരൻ സർവ്വാവയവങ്ങളാ കമനീയമായാന്വിതവിഗ്രഹനും, ഭസ്മാങ്കിതലലാടാദിപ്രദേശിതകളേബരനും, ഉഷ്ണീഷമകുടാലങ്കാരസമന്വിതമൌലിമണ്ഡലസമന്വിതനും, നിർമ്മലാംബരസംവീതകോമളവിഗ്രഹനും, സർവ്വാവയവസുന്ദരനായ ഒരു സിദ്ധരൂപത്തിൽ, മഹാവിഗ്രഹത്തിൽ നിന്നും പ്രത്യക്ഷനായി ഇപ്രകാരംപറഞ്ഞു.

അല്ലയോ നക്കീരാദികവിശ്രേഷ്ഠന്മാരേ! ഈ പുരത്തിൽ, ശിവഭക്തനായ ഒരു വൈശ്യൻ ഉണ്ടു്. അവൻ, പവിത്രധനാഢ്യനും ദാനശീലനും, ധർമ്മിഷ്ഠനും സത്യവാനും പരിശുദ്ധനും ആണ്. സൽഗുണങ്ങൾ, എന്നിവപോലെ മുതലായ ഐശ്വര്യശ്രേഷ്ഠസമ്പത്തിയും എല്ലാംകൊണ്ടും ദേവന്മാരെപ്പോലും സംപ്രീതരാക്കുന്നവനും, ഗുണശാലിനിയും ഭർത്തൃപരിചരണതല്പരയും സൌന്ദര്യാദി വിശേഷിതയുംകൂടിയായ ഭാര്യയോടുകൂടിയവനും ആണ്. അവർക്ക് പൂർവ്വകൃതപാപാധിക്യത്താൽ വിവാഹമായിട്ടു് ഒട്ടുവളരെക്കാലം കഴിഞ്ഞിട്ടും സന്താനലാഭം ഉണ്ടാകാത്തതിനാൽ മീനാക്ഷിയെയും ഈശനെയും ഉദ്ദേശിച്ച് അനേകം വ്രതങ്ങൾ നോൽക്കുകയും ദാനധർമ്മങ്ങൾ ചെയ്യുകയും ഉഗ്രതപസ്സിനെ അനുഷ്ഠിക്കയും ചെയ്തു. അവരുടെ തപസ്സുകൊണ്ടും പ്രാർത്ഥനകൾകൊണ്ടും ഞങ്ങളുടെ അനുഗ്രഹപ്രകാരം കാർത്തികേയപ്രഗത്ഭനായ സുബ്രഹ്മണ്യൻ ഇപ്പോൾ മൂകനായി അവരുടെ പുത്രനായി ജനിച്ച് യൌവനയുക്തനായിട്ടിരിക്കയാണ്. നിങ്ങൾ എല്ലാവരുംകൂടെ, ആ മൂകനായ വൈശ്യകുമാരന്റെ അടുക്കൽ ചെന്നു ഈ പ്രബന്ധങ്ങൾ ഓരോന്നായി അവനെ വായിച്ചുകേൾപ്പിക്കണം. എല്ലാപ്രബന്ധങ്ങളും വായിച്ചുകേൾപ്പിച്ചാൽ അവൻ ഇതിൽ ഏതൊരുപ്രബന്ധം ശ്ലാഘ്യം എന്നു സമ്മതിക്കുന്നുവോ നിങ്ങളും അതിനെ ശ്ലാഘ്യം എന്നു സമ്മതിച്ച് വിവാദം തീർത്തുകൊള്ളുവിൻ.

നക്കീരാദികൾ അതുകേട്ടു്, മൂകനായ വൈശ്യകുമാരൻ പ്രബന്ധങ്ങളിൽ ശ്രേഷ്ഠമായതു് ഇന്നതെന്നു പറയുന്നതെങ്ങിനെയെന്നു സുന്ദരേശ്വരനോടു ചോദിച്ചു.

നിങ്ങൾ ഓരോന്നായി വായിച്ചുകേൾപ്പിക്കുമ്പോൾ, ഏതൊരുപ്രബന്ധശ്രവണത്തിൽ മൂകനായ വൈശ്യകുമാരൻ പുളകാഞ്ചിതസർവ്വാംഗനായി തലയാട്ടി ആനന്ദബാഷ്പം പൊഴിക്കുന്നുവോ ആ പ്രബന്ധം ശ്രേഷ്ഠമെന്നു നിങ്ങൾ തീർച്ചയാക്കിക്കൊള്ളുവിൻ എന്നും, മേലാൽ വരിക്കേണ്ടതെന്നും സുന്ദരേശ്വരൻ മറുപടി പറഞ്ഞു.

അനന്തരം അവർ അപ്രകാരംതന്നെ ചെയ്തു വാദംതീൎത്തുകൊള്ളാമെന്നു സമ്മതിച്ചു് എല്ലാവരുംകൂടെ മൂകനായ വൈശ്യകുമാരനെ ചെന്നുകണ്ടു്, അദ്ദേഹത്തിനെ വിളിച്ചു് മണ്ഡപത്തിൽകൊണ്ടുവന്നിരുത്തി പുഷ്പങ്ങളെക്കൊണ്ടും വിചിത്രവസ്ത്രങ്ങളെക്കൊണ്ടും അലങ്കരിക്കയുംശേഷം ചന്ദനപുഷ്പങ്ങളെക്കൊണ്ടു് അൎച്ചിക്കയും ചെയ്തിട്ടു് പ്രബന്ധങ്ങൾ ഓരോന്നായി വായിച്ചുകേൾപ്പിച്ചു. അതിൽ നക്കീരന്റെയും കപിലന്റെയും പരണന്റെയും പ്രബന്ധങ്ങൾ കേട്ടപ്പോൾമാത്രം മൂകവൈശ്യൻ പുളകാഞ്ചിതവിഗ്രഹനായി ആനന്ദാശ്രുക്കളും തൂകിക്കൊണ്ടു ശിരഃകമ്പനംചെയ്തു. ഉടനെതന്നെ കവികൾ അവരുടെ പ്രബന്ധങ്ങളെ വെച്ചു് ശ്ലാഘ്യതമമായിട്ടുള്ള നക്കീരന്റെയും കപിലന്റെയും പരണന്റെയും പ്രബന്ധങ്ങളെത്തന്നെ ശ്രേഷ്ഠമെന്നു സമ്മതിച്ചു വാദംതീൎത്തു. അതിന്റെശേഷം അവർ മൂകനായ വൈശ്യകുമാരനെ സന്തോഷിപ്പിച്ചു യാത്രയാക്കി. മൂകൻ ശ്ലാഘ്യമെന്നു സമ്മതിച്ചതായ പ്രബന്ധങ്ങൾമൂന്നും ഉടനെതന്നെ രാജധാനിയിൽ ഉപയോഗപ്രദമായിത്തീരുന്നതിനുവേണ്ടി പ്രസിദ്ധപ്പെടുത്തി. അല്ലയോ വസിഷ്ഠാദികളെ ഈ പ്രകാരം അവർ തങ്ങളിൽ വാദിച്ചു സംഘികളുടെ വിദ്യാഗൎവം തീൎത്ത സുന്ദരേശന്റെ അമ്പത്തിഅഞ്ചാമത്തെ ലീല. ഭക്തിപൂൎവ്വം ഈ ലീല പഠിക്കയും കേൾക്കയും ചെയ്യുന്നവൎക്കു് അറിവും മുക്തിയും സിദ്ധിക്കും.

പ്രബന്ധതാരതമ്യം നിൎണ്ണയിച്ച

അൻപത്തിഅഞ്ചാംലീല സമാപ്തം.



# ഹാലാസ്യമാഹാത്മ്യം

കേരളഭാഷാഗദ്യം.

൫൬-ാം അദ്ധ്യായം.

ഉത്തരഹാലാസ്യപ്രവേശനംചെയ്ത

## അൻപത്തിആറാംലീല



അല്ലയോ വസിഷ്ഠാദികളെ! ഇനി നിങ്ങൾ ഹാലാസ്യനാഥനായിരിക്കുന്ന സുന്ദരേശൻ പണ്ടു സംഘികളോടുകൂടെ ഉത്തരഹാലാസ്യത്തിൽ പോയതായ അദ്ഭുതത്തിന്റെ അൻപത്തിആറാമത്തെ ലീലയെ കേട്ടുകൊള്ളുവിൻ.

# ഹാലാസ്യമാഹാത്മ്യം

## കേരളഭാഷാഗദ്യം.

### ൫൭-ാം അദ്ധ്യായം.

### കൈവർത്തകന്യയെ വിവാഹംചെയ്ത അമ്പത്തിഏഴാംലീല.



വീണ്ടും അഗസ്ത്യമഹർഷി സുന്ദരേശ്വരന്റെ പരമാനന്ദകരങ്ങളായ ലീലകളെ കേൾക്കാൻ അത്യുത്കടമായ ആഗ്രഹത്തോടുകൂടെ മുഖവും പൊക്കിപ്പിടിച്ചു് ചെവിയുംകൊടുത്തു ഇതില്പരമില്ലാത്ത ഭക്തിസത്കാരപൂർവം ഇരിക്കുന്ന തപസ്വികളെ കരുണാപൂർവം കടാക്ഷിച്ചുംകൊണ്ടു, സുപ്രസന്നമായ മന്ദഹാസത്തോടുകൂടെ, ഹാലാസ്യേശ്വരനായ മീനാക്ഷീവരൻ ദാശകന്യകയായി ജനിച്ചമീനാക്ഷീഭഗവതിയെ വിവാഹംചെയ്ത അത്ഭുതത്തിന്റെ അഭിധാനമായ അമ്പത്തിഏഴാമത്തെ ലീലയെ അരുളിച്ചെയ്വാനാരംഭിച്ചു് പറഞ്ഞുതുടങ്ങി:—

"പണ്ടൊരിക്കൽ, വേദവേദ്യനും ഹാലാസ്യവാസിയും, അംബികാപതിയും സർവേശ്വരനുമായ സുന്ദരേശ്വരൻ, ഭഗവതിയായ മീനാക്ഷിക്കു് വേദാന്തോപദേശംചെയ്തു. എന്നാൽ ഭഗവതി അതു ശ്രദ്ധവച്ചുകേൾക്കാതെ, കണ്ണുങ്ങളെ കളിപ്പിക്കുന്നതിന്റെ കൂട്ടത്തിൽ, എന്താണെന്നായി വകവച്ചു മൂളിക്കൊണ്ടിരുന്നു.

താൻ വളരെ ബുദ്ധിമുട്ടി ഉപദേശിക്കുന്ന അതിഗഹനങ്ങളായ വേദാന്തതത്വങ്ങളെ ഭഗവതി അവജ്ഞയായി തള്ളിക്കളികയാണെന്ന ഭഗവാനു കണ്ടറിഞ്ഞപ്പോൾ മനസ്സിലായി. ക്രുദ്ധനായ ഭഗവാൻ 'എന്റെ വേദാന്തോപദേശത്തെ നിസ്സാരമായി തള്ളിക്കളഞ്ഞ നീ എന്റെ ഭക്തശിരോമണിയായ ദാശൻ സുധർമ്മന്റെ മകളായി ജനിക്കട്ടെ,' എന്നു ശപിച്ചു.

അച്ഛൻ അമ്മയെ ശപിച്ചതുകേട്ട് കുപിതനായ വിഘ്നേശ്വരൻ ഉടനെ തന്റെ തുമ്പിക്കരംകൊണ്ടു്, അച്ഛന്റെ അടുക്കൽ ഇരുന്നിരുന്ന പുസ്തകങ്ങളും വാരി, സിന്ധുവിൽ എറിഞ്ഞു. ഷൺമുഖനും ഈ വിവരം അറിഞ്ഞു് ക്രുദ്ധനായി. അദ്ദേഹംകൂടി പരമേശ്വരന്റെ അടുക്കൽ ചെന്നു്, അച്ഛൻ അമ്മയെ ശപിച്ചതു് വളരെ അന്യായമായിപ്പോയി. ഉപദേശഗ്രഹണത്തിൽ, ശ്രോതാക്കൾക്കു അലസ്യമുണ്ടാകുക സ്വാഭാവികമാണു്. അതിനെ ക്ഷമിക്കുകയാണു് ഉപദേഷ്ടാക്കന്മാരുടെ പതിവു്. അതിനു വിപരീതമായ പിതാവിന്റെ ഈ പ്രവൃത്തി വളരെ കഷ്ടമായിപ്പോയി. ആകെക്കൊ

ണ്ടും ഇതു തടുക്കാൻ സാധിക്കയില്ലല്ലോ എന്നിങ്ങനെ ഉള്ളത്തിൽ പറഞ്ഞുകൊണ്ടു ഭഗവാന്റെ കയ്യിൽ ഇരുന്ന പുസ്തകങ്ങൾ എല്ലാം പിടിച്ചു പറിച്ച്, ദൂരെ എറിഞ്ഞു.

സുബ്രഹ്മണ്യന്റെ ആ സാഹസകൃത്യം സദാശിവനു തീരെ സഹിച്ചില്ല. അദ്ദേഹം "നീ മൂകനായിപ്പിറക്കട്ടെ" എന്നു ഷണ്മുഖനേയും ശപിച്ചു. ഷണ്മുഖൻ ഉടൻതന്നെ ഭൂമിയിൽ വിവേകിയും മധുരാപുരവാസിയും രുദ്രശർമ്മൻ എന്നു പേരോടുകൂടിയവനുമായ ഒരു വൈശ്യശ്രേഷ്ഠന്റെ പുത്രനായി ജനിച്ചു.

ദേവസന്നിധിയിൽ ഭഗവാനും ദേവിയും മക്കളുംകൂടി ഇപ്രകാരം ശപിക്കയും ഗർജ്ജിക്കയും പിടിക്കയും പുസ്തകങ്ങൾ വലിച്ചെറിയുകയുംമറ്റും ചെയ്യുന്ന കോലാഹലങ്ങൾ കേട്ട്, കാര്യമെന്തെന്നറിയാൻ നന്ദികേശ്വരനും ആ സമയത്തിൽ അങ്ങോട്ടുകയറിച്ചെന്നു. ഭഗവാൻ അത്യന്തം കുപിതനായിരിക്കയാണല്ലോ. ആ സമയം കേറിച്ചെന്നതുകൊണ്ട്, നന്ദികേശ്വരന്റെ പേരിലും ഭഗവാനു വലിയ ക്രോധമുണ്ടായി. സമയം അറിയാതെ കയറിവന്നതുകൊണ്ട്, നീ മത്സ്യമായിപ്പിറക്കട്ടെ എന്നു ഗണാഗ്രണിയായ നന്ദികേശ്വരനേയും ശപിച്ചു. നന്ദികേശ്വരൻ ഉടൻതന്നെ രാമേശ്വരത്തിനു സമീപം സമുദ്രത്തിൽപ്പോയി അത്യുന്നതമായ മലപോലെയുള്ള ഒരു മത്സ്യമായി ജനിച്ച്, ക്ഷുദ്രമത്സ്യങ്ങളെപ്പിടിച്ചു ഭക്ഷിക്കയും ഗണപതിസോദരൻ വലിച്ചെറിഞ്ഞ പുസ്തകങ്ങൾ എല്ലാം കുക്ഷിയിലാക്കി സൂക്ഷിക്കയും ചെയ്തുകൊണ്ടു ശാപമോക്ഷത്തിനുള്ള കാലം പ്രതീക്ഷിച്ചു പരമശിവനേയും ധ്യാനിച്ചു സമുദ്രത്തിൽ വസിച്ചു.

ഈ കാലത്തിൽ മധുരാപുരവാസിയും ധൈര്യശാലിയും സ്വധർമ്മനിരതനും ശംഭുഭക്തനും സമുദ്രതീരവാസിയും ആയ സുധർമ്മനെന്ന ധീവരൻ, മത്സ്യംപിടിക്കാനായി കടലിൽപ്പോയ ഒരു ദിവസത്തിൽ, അനവധി മത്സ്യങ്ങളോടുകൂടെ ഒരു വലംപിരി ശംഖം കാണപ്പെട്ടു. ദാശൻ ഓടിച്ചെന്നതു കൈയിൽ എടുത്തപ്പോൾ, അതു് അതിരൂപവതിയായ ഒരു കന്യകയായി ഭവിച്ചു. അതേവരെ സന്താനമുണ്ടായിട്ടില്ലാത്ത ദാശന്, അതിരൂപവതിയായ ആ കന്യകയെ ഈശ്വരദത്തമായി ലഭിച്ചതു എന്തൊരു സന്തോഷാവഹമായിരുന്നു എന്നു് ആരെക്കൊണ്ടും പറഞ്ഞറിയിക്കാൻ കഴിയുന്നതല്ലല്ലോ. അവൻ ഉടൻതന്നെ ഭാഗ്യദേവതകൊണ്ടു തനിക്കു ലഭിച്ച ആ കന്യകാമുകുളത്തെ ഇതിലധികമില്ലാത്തപ്രേമവാത്സല്യത്തോടുകൂടെ എടുത്തു മാറോടണച്ചുപിടിച്ചുകൊണ്ടുപോയി സന്താനലാഭത്തിനു സർവ്വേശ്വരിയായ ഭവാനിയെ ഭജിച്ചുകൊണ്ടിരിക്കുന്ന അവന്റെ ഭാര്യയുടെ കൈയിൽകൊടുത്തു, വിവരം പറഞ്ഞു. സന്താനലാഭത്തിനുവേണ്ടി പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്ന സ്ത്രീതാ

നിങ്ങളോ നിങ്ങളുടെ വംശത്തിൽ ഇതുവരെ ഉള്ള മററാരെങ്കിലും ഒരു ധീവരശ്രേഷ്ഠനായോ നിങ്ങളുടെ പൂർവ്വികന്മാരായ പിതൃപൈതാമഹാദികളോ എന്റെ ഈ വലപൊട്ടുക്കുന്നതിനോ വീശുന്നതിനോ സാധിക്കുന്നതല്ല. ഈ വല എടുത്ത് നിവർത്തുന്നതിന് എന്നെക്കൊണ്ടുമാത്രമേ സാധിക്കയുള്ളു. നിങ്ങളുടെ ഈ സമുദ്രത്തിൽ ഏററവും വലിയ മത്സ്യങ്ങൾ ഉള്ള സ്ഥലം ഏതാണെന്ന പറയണം. ഞാൻ ഈ നിമിഷത്തിൽ പിടിച്ചുതരാം.

ദാശവേഷധാരിയായ സുന്ദരേശന്റെ മേൽപ്രകാരമുള്ള വാക്കുകൾകേട്ട് മററുള്ള കൈവർത്തന്മാർ ഇപ്രകാരം പറഞ്ഞു:—

ഈ കടലിൽ വളരെ മത്സ്യങ്ങൾ ഉള്ളതിൽവച്ച് ഏററവും വലിയ ഒരു മത്സ്യം ഉണ്ട്. ആ പർവ്വതാകാരനും ഭയങ്കരനും ആയ മത്സ്യം എവിടെ എന്നറിവാൻ പാടില്ലാതെ പുസ്തകങ്ങളും കീറിച്ചുകൊണ്ട് മഹോദ്ധതനായി വായുവിനെപ്പോലെ ഓടുന്നകൂട്ടത്തിൽ വജ്രതുല്യമായ ദംഷ്ട്രങ്ങൾ കൊണ്ട്, പർവ്വതങ്ങളെ പൊടിക്കുകയും അതിന്റെ സമീപത്തിൽകൂടി ഗതാഗതംചെയ്യുന്ന എല്ലാ കപ്പലുകളേയും ഞെരിക്കുകയും ചെയ്യുന്നു. ആ മത്സ്യത്തെ പിടിക്കുന്നതിന് ആരെക്കൊണ്ടെങ്കിലും സാധിക്കുമോ അവൻ ദാശന്മാരിൽവച്ചു വലിയവൻ തന്നെയെന്നുള്ളതിന് യാതൊരു സംശയവുമില്ല.

വൃദ്ധകൈവർത്തൻ അതുകേട്ട്, സുന്ദരേശകൈവർത്തനെ നോക്കി എന്നാൽ, നിങ്ങൾ, നിങ്ങളുടെ ഈ വലിയ വലവീശി, ഇവർ പറയുന്ന വലിയമത്സ്യത്തെ പിടിക്കണം. അങ്ങനെ ചെയ്താൽ എന്റെ മകളെ നിങ്ങൾക്കു വിവാഹം കഴിച്ചുതരാം. ആ മത്സ്യം പിടിക്കുന്നവൻ കേമൻതന്നെയെന്ന് ഇവർ എല്ലാം സമ്മതിക്കുന്നല്ലോ. എനിക്കു അതിൽകൂടുതൽ യാതൊന്നും വേണമെന്നില്ല.

സുന്ദരേശൻ അതുകേട്ട്, എന്നാൽ ആ മത്സ്യം കിടക്കുന്ന സ്ഥലമിവർ വന്നുകാണിച്ചുതരട്ടെ. ഞാൻ തീർച്ചയായും അതിനെ പിടിച്ചുകൊണ്ടുവരാം എന്നുപറഞ്ഞു.

മററുള്ളവർ അതുകേട്ട് നിങ്ങൾ വലയും എടുത്തുകൊണ്ട് വരണം. ഞങ്ങൾ കാണിച്ചുതരാം എന്നുപറഞ്ഞ് അവിടെ അപ്പോൾ കൂടിയിട്ടുണ്ടായിരുന്ന ഒരുകൂട്ടം ദാശന്മാർ മുമ്പോട്ടുനടന്നു. കൈവർത്തവേഷധാരിയായ സുന്ദരേശൻ, തന്റെ ദിവ്യമായ വലയെ തോളത്തുവച്ചുകൊണ്ട് അവരുടെ പുറകെ തിരിച്ചു. എല്ലാവരുംകൂടെ രാമസേതുവിൽ എത്തി. ആദ്യമേതന്നെ ആ വലിയമത്സ്യം അവിടെ ഉണ്ടോ എന്ന് അന്വേഷിച്ചു. ദേവേന്ദ്രനെപ്പേടിച്ച് സമുദ്രത്തിൽ ഒളിച്ചുകിടക്കുന്ന മൈനാകപർവ്വതം മത്സ്യരൂപത്തിൽ സമുദ്രത്തിൽ ഓടിനടക്കുകയാണോ എന്നുസംശയിക്കത്തക്കവണ്ണം വലിപ്പത്തോടുകൂടിയ ആ മത്സ്യം രാമസേതുവിന്റെ സമീപത്തിൽ

ചെയ്യുന്നവൎക്ക് ഇഹപരങ്ങളിൽ മനോഹരമായ പരമാനന്ദം അനുഭവിക്കുന്നതിനു സംഗതിയാവുന്നതാണ്.

കൈവൎത്തകന്യകയെ വിവാഹംചെയ്ത
അൻപത്തിഏഴാം ലീല
സമാപ്തം.

---

# ഹാലാസ്യമാഹാത്മ്യം

കേരളഭാഷാഗദ്യം.

൫൮-ാം അദ്ധ്യായം.

## വാതപുരേശന്ന് ജ്ഞാനദീക്ഷ നല്കിയ
## അൻപത്തി എട്ടാം ലീല.



ശൈവാഗമ രഹസ്യവേദിയായ അഗസ്ത്യർ വീണ്ടും വസിഷ്ഠാദികളോട്, ഹാലാസ്യവാസിയായ സുന്ദരേശൻ, വാതപുരേശൻ എന്ന മന്ത്രിക്ക് ജ്ഞാനദീക്ഷനല്കിയതായ അദ്ദേഹത്തിന്റെ അൻപത്തിഎട്ടാമത്തെ ലീലയെപ്പറ്റി താഴെ വരുമാറു് പറയാൻ തുടങ്ങി.

അല്ലയോ വസിഷ്ഠാദികളേ! ഇനി നിങ്ങൾ സൎവാനുഗ്രഹകരനായ ശ്രീപാടലീനാഥന്റെ അൻപത്തിഎട്ടാമത്തെ ലീലയെ കേട്ടുകൊള്ളുവിൻ! ആ ലീല അത്യന്തം പാവനമായതാണ്. ഈ ഏക ലീലാശ്രവണം കൊണ്ട് നിങ്ങളുടെ സകലപാപങ്ങളും നശിച്ചുപോകും.

പണ്ട് അതിശൈവനായ ഒരാളായി സുന്ദരനായി സുശീലനായി ശ്രീമാനായി സുന്ദരനാഥൻ എന്ന് പേരോടുകൂടിയ ഒരു ബ്രാഹ്മണശ്രേഷ്ഠൻ വാതപുരത്തിൽ ഉണ്ടായിരുന്നു. ശൈവാഗമഗ്രന്ഥജ്ഞനായ അവന്ന്, വാതപുരേശൻ എന്ന പേരോടുകൂടി ലോകവിശ്രുതനായ ഒരു പുത്രൻ ജനിച്ചു. അവൻ ചെറുപ്പത്തിൽതന്നെ വേദങ്ങളും വേദാൎത്ഥങ്ങളും വേദാന്തപ്രകരണങ്ങളും സാംഖ്യശാസ്ത്രങ്ങളും പുരാണങ്ങളും ശിക്ഷാദികളായ വേദാംഗങ്ങളും തൎക്കവും, മീമാംസയും, ആയുൎവേദവും, ധനുൎവേദവും ഗാന്ധൎവവേദവും അനേക പ്രകാരത്തിൽ ഉള്ള അൎത്ഥശാസ്ത്രങ്ങളും ശകുന ലക്ഷണശാസ്ത്രങ്ങളും, മറ്റുകലകളും മന്ത്രശാസ്ത്രങ്ങളും എന്നുവേണ്ട സകലവിദ്യകളും വഴിപോലെ അഭ്യസിച്ച് അക്കാലത്തെ സകലവിദ്വാന്മാരി

വാങ്ങി രാജസന്നിധിയിൽനിന്നും ഇറങ്ങി ഭണ്ഡാരമന്ദിരത്തിൽപോയി ഗണകന്മാരെക്കൊണ്ട് കണക്കിൽ ചിലതൊഴുക്കിച്ച്, ഒട്ടുവളരെ ദ്രവ്യംവാങ്ങി പെട്ടിയിലിട്ട് ചുമടാക്കി മുദ്രവച്ച് ചുമട്ടുകാരെക്കൊണ്ട് ചുമപ്പിച്ച് അദ്ദേഹത്തിന്റെ വീട്ടിൽകൊണ്ടുപോയി ഉറപ്പുള്ള മുറിയിൽ ഇറക്കിച്ചു വിശ്വസ്തന്മാരായ ചില ഭൃത്യന്മാരെ കാവൽക്കാരായിട്ടു നിയമിച്ചുവച്ച്, ഒരു വിശ്വാസവഞ്ചനയുംചെയ്തിട്ടുകൊണ്ട് സ്വന്തശരീരപ്രീതിക്കുവേണ്ടി പുണ്യകർമ്മങ്ങൾ ചെയ്യുന്നവനുള്ള ഗതികേടും ഇതുതന്നെ എന്നു നിശ്ചയിച്ചിട്ട് ഉടൻതന്നെ അവിടെനിന്നും ഇറങ്ങി രുദ്രതീർത്ഥത്തിൽപോയി സ്നാനംചെയ്തു നിത്യകർമ്മാനന്തരം ഭസ്മരുദ്രാക്ഷങ്ങളും ധരിച്ചു തീർത്ഥനായ ഗണേശ്വരനെ ഗന്ധാദികൾകൊണ്ട് പൂജിച്ചു പ്രസാദിപ്പിച്ചതിന്റെശേഷം, ഷൺമുഖനെയും പൂജിച്ച് മനോരഥങ്ങൾ മുഴുവൻ പ്രാർത്ഥിച്ചുകൊണ്ട്, അവിടെനിന്നും തിരിച്ച് സാനുഗ്രഹനേത്രയായ മീനാക്ഷീദേവിയെ പ്രതിഷ്ഠിച്ചിരിക്കുന്നിടത്തിൽപോയി, ലോകൈകനായികയും ജഗന്മാതാവും ആയ ദേവിയെ വഴിപോലെ പൂജിച്ചു, ഭക്തിപൂർവം പ്രണമിക്കയും പ്രാർത്ഥിക്കയും ചെയ്തതിന്റെശേഷം സങ്കടസമാചാരങ്ങൾ മുഴുവനും ഇപ്രകാരം അറിയിച്ചു.

അല്ലയോ ഭഗവതി! സാധകനായ എനിക്ക് അദ്ദേഹത്തിന്റെ ദ്രവ്യങ്ങൾകൊണ്ട് ധർമ്മംചെയ്യാൻ വലിയ തടസമായിരിക്കുന്നു. ഇപ്പോൾ രാജാജ്ഞപ്രകാരം കുതിരകളെ വാങ്ങിക്കുകയാണെങ്കിൽ ഒട്ടും കണക്കില്ലാത്ത ദ്രവ്യം ചുമപ്പിച്ചുകൊണ്ടുപോയി തമ്പുരാന് കൊടുക്കണം. അതിനിക്ക പ്രാണസങ്കടമാണ്. അതുകൊണ്ട് ആർത്തത്രാണപരായണേ ഭക്തവത്സലേ ഭോഗപൂർത്തികാരിണിയും ആയ ഭഗവതി, എന്റെ ഉദ്ദേശ്യം സഫലമാക്കി എന്നെയും എന്റെ മഹാരാജാവിനെയും രക്ഷിക്കണം.

അനന്തരം വിശ്വേശ്വരനും, സുന്ദരേശ്വരനും ആയ പരമശിവന്റെ സന്നിധിയിൽപോയി അദ്ദേഹത്തെ പ്രദക്ഷിണനമസ്കാരങ്ങൾകൊണ്ടും, ഗന്ധപുഷ്പസമാരാധനംകൊണ്ടും പ്രസാദിപ്പിച്ചതിന്റെശേഷം അദ്ദേഹത്തോടും ഇപ്രകാരം പ്രാർത്ഥിച്ചു.

അല്ലയോ ഉമാകാന്ത! ശിവലോകേശ! താണ്ഡവപ്രിയ! മധുരാപുരവാസിൻ! സർവജ്ഞ! കരുണാസിന്ധോ! സർവലോകൈകനായക! സമസ്തജഗദുൽപത്തിസ്ഥിതിസംഹാരകാരക! പ്രഭോ! അങ്ങയുടെ അനുഗ്രഹംകൊണ്ട്, എന്റെ പുറപ്പാട് സഫലമാകണമേ! എന്റെ അധീനത്തിൽ ഇപ്പോൾ രാജാവിന്റെ വകയായി അനവധി ദ്രവ്യം ഉണ്ട്. ഞാൻ അതു ചെലവാക്കി അങ്ങയെയും അങ്ങയെ ഭക്തന്മാരെയും വഴിപോലെ പൂജിക്കാം.

വാതപുരേശൻ ഇപ്രകാരം പ്രാർത്ഥിച്ചിട്ട്, പോകാനായി തുടങ്ങിയപ്പോൾ, എവിടെനിന്നും വന്നെന്നറിയാതെ ഒരു വൃദ്ധവിപ്രൻ അവിടെവന്ന്, വാതപുരേശനോട്, ഈ ദ്രവ്യം വാങ്ങിക്കൊണ്ടുപൊയ്ക്കൊള്ളൂ

ക എന്നും പറഞ്ഞ്, വാതപുരേശന്റെ കൈയിൽ ഒരു രത്നം ഇട്ടുകൊടുത്തു. വാതപുരേശൻ ഭക്തിപൂർവ്വം രത്നം കൈയിൽ വാങ്ങിയുംകൊണ്ട് എന്തായാലും നിമിത്തം നല്ലതുതന്നെ, എന്നിങ്ങനെ നിശ്ചയിച്ച് സ്വഭൃത്യന്മാരോടുകൂടെ ഹാലാസ്യത്തിൽനിന്നും തിരിച്ചു സ്വഭവനത്തിൽ പോയി കുതിരക്കാരെക്കൊണ്ട് കുതിരകളും കൊടുപ്പിച്ചുംകൊണ്ട്, ദേശങ്ങളെ വാങ്ങിക്കുന്നതിനായി കിഴക്കോട്ടുനോക്കിനടന്നു.

കുതിരകളെ വാങ്ങിക്കാനായി പുറപ്പെട്ട വാതപുരേശൻ, പൂർവ്വസമുദ്രോപാന്തത്തിൽകൂടെ പോകുമ്പോൾ, മഹാതീർത്ഥം, എന്ന പേരോടുകൂടിയ ഉത്തമമായ ഒരു ശിവസ്ഥാനം, കാണുകയും മാർഗ്ഗക്ലേശശമനത്തിനായി അദ്ദേഹവും പരിവാരങ്ങളും അവിടെ വിശ്രമിക്കുകയുംചെയ്തു.

വിശ്രമത്തിനായി ആ ശിവസ്ഥാനത്തിൽ പ്രവേശിച്ച വാതപുരേശന്റെ ഹൃദയം അപാരമായ ശിവഭക്തിയാൽ അഗ്നിയിൽ വെണ്ണയെന്നപോലെ ദ്രവിതമായി. അതിന്റെശേഷം മന്ത്രിയും ശാന്തമാനസനും വിസ്മിതനും ആയ അദ്ദേഹം ഇപ്രകാരം വിചാരിച്ചു.

ഇതെന്താശ്ചര്യം! ഞാൻ ഇതിനു മുമ്പിൽ എത്രയോ വളരെ ശിവസ്ഥാനങ്ങൾ സന്ദർശിച്ചിരിക്കുന്നു. അതിൽ ഒരു സ്ഥലത്തുവെച്ചും എനിക്കിതുപോലെ ഹൃദയദ്രവം ഉണ്ടായിട്ടില്ല. ഇവിടെ എപ്പോൾപ്രവേശിച്ചുവോ അപ്പോൾമുതൽ എന്റെ ഹൃദയം കൈയിൽ വഴുതിപ്പോയിരിക്കുന്നു. എന്റെ മനസ്സ് ഇങ്ങനെ ദ്രവിക്കുന്നതിനു എന്തെങ്കിലും വിശേഷകാരണം ഉണ്ടായിരിക്കണം. അതുമല്ല എനിക്ക ഇവിടംവിട്ടു പോകുന്നതിന് അല്പംപോലും സ്വസ്ഥതയും ഇല്ല. അതുകൊണ്ടു ശിവപൂജചെയ്തുകൊണ്ടു ഇവിടെത്തന്നെ താമസിക്കണം.

വാതപുരേശൻ മേൽപ്രകാരം വിചാരിച്ചുകൊണ്ട്, അനുചരന്മാരോട് "ഹേ! നിങ്ങൾ എന്നോടൊന്നിച്ച് താമസിക്കേണമെന്നില്ല. കുതിരകൾ എല്ലാം ഇവിടെ ഇറക്കിയുംവെച്ച് പൊയ്ക്കൊള്ളുവിൻ! ഇവിടെ ആഷാഢമാസത്തിൽ വളരെ കുതിരകൾ വരും. ഞാൻ അവയെയും വാങ്ങിക്കൊണ്ട്, ശ്രാവണമാസത്തിൽ തിരിച്ചുവരാം. നിങ്ങൾ രാജധാനിയിൽ ചെന്നാൽ ഉടൻപോയി ഈ വിവരം മഹാരാജാവിനെ അറിയിക്കണം", എന്നു പറഞ്ഞ് അവരെ യാത്രയാക്കി.

അനുചരന്മാർ വാതപുരേശാജ്ഞയെ ശിരസാവഹിച്ചുകൊണ്ട് മധുരാപുരിയിലേക്കു തിരിച്ചു. അവർ കാലതാമസമെന്യേ മധുരാപുരിയിൽ എത്തി വിവരം അരിമർദ്ദനപാണ്ഡ്യനെ അറിയിച്ചു. അരിമർദ്ദനപാണ്ഡ്യൻ, സന്തോഷമനസ്സോടെ വാതപുരേശന്റെയും കുതിരകളുടെയും വരവിനെയും പ്രതീക്ഷിച്ച് രാജ്യപാലനവുംചെയ്തു മധുരാപട്ടണത്തിൽ വസിച്ചു.

തന്ന ദ്രവ്യത്തിൽ അധികഭാഗവും അവർക്ക് ദാനംചെയ്യുകയും, ശാപികാന്ത്യ ത്തെപ്പററി അല്പംപോലും ചിന്തിക്കാതെ ബാക്കികൊണ്ട്, ജഗന്നാഥനാ യ പരമശിവന്റെ അനവധി ശ്രീകാര്യങ്ങളെ നടത്തിക്കുകയും ചെയ്തു. സുന്ദരേശപൂജക്കും അനവധി ധനം എത്തിച്ചുകൊടുത്തു. എന്തിന്നധികം പറയുന്നു, ചിലദിവസങ്ങൾക്കുള്ളിൽ വാതപുരേശൻ കൈവശമു ണ്ടായിരുന്ന ധനമെല്ലാം ശിവകാര്യമായി ചെലവാക്കിയുംവെച്ച് അവിടെ ത്തന്നെ തപസ്സിച്ചു.

ഈ വിവരങ്ങൾ എല്ലാം പാണ്ഡ്യരാജാവിന്റെ മറ്റുള്ള മന്ത്രിവീര ന്മാർ അറിയുകയും അവർ അരിമർദ്ദനപാണ്ഡ്യനെ കേൾപ്പിക്കുകയും ചെയ്തു.

അരിമർദ്ദനപാണ്ഡ്യൻ വാതപുരേശന്റെ പ്രവൃത്തികൾകേട്ട്, അത്യ ന്തം ക്രുദ്ധനായി. അനന്തരം വാതപുരേശന്, നീ കുതിരകളെ വാങ്ങുന്ന തിന്നായി ഒട്ടേറെ ദ്രവ്യങ്ങളും ചുമപ്പിച്ചുംകൊണ്ട് പോയിട്ട് ദിവസങ്ങൾ വളരെയായി. ഇതുവരെയായിട്ടും കുതിരകളെ കൊണ്ടുവന്നിട്ടില്ല. ഈ പത്രിക കണ്ടാലെങ്കിലും കുതിരകളോടുകൂടെ അതിവേഗത്തിൽ ഇവിടെ വ ന്നുചേരണം. അല്ലാത്തപക്ഷം നമ്മുടെ അപ്രമേയമായ അപ്രീതിക്കും കോ പത്തിന്നും നീ പാത്രീഭവിക്കുന്നതായിരിക്കും. എന്നിങ്ങനെ ഒരു പത്രിക എഴുതി ദൂതന്മാർവശം ഏല്പിച്ചയച്ചു.

രാജദൂതന്മാർ അതിവേഗത്തിൽ വാതപുരേശന്റെ അടുക്കൽ എത്തി രാജശാസനം അദ്ദേഹത്തിന്റെ കൈയിൽ കൊടുത്തു. വാതപുരേശൻ അ ത് വായിച്ചുനോക്കിയുംവെച്ച്, അനന്തരകരണീയം എന്താണെന്ന തോന്നാ തെ ഏകാന്തഭാഗത്തും നിശ്ചലനായി ഇരുന്നിടത്തുതന്നെ ഇരുന്നു. അ തിന്റെശേഷം അദ്ദേഹം ആർത്തത്രാണപരായണനായ സുന്ദരേശനെയും മീനാക്ഷിയായ മീനാക്ഷീദേവിയെയും ഇതില്പരമില്ലാത്ത ഭക്തിയോ ടുകൂടെ മനസാ ധ്യാനിച്ചുകൊണ്ട് ജഗന്നാഥസന്നിധിയിൽപോയി അ ദ്ദേഹത്തെ ദർശിച്ച്, ഭക്തിപൂർവ്വം സാഷ്ടാംഗപ്രണാമംചെയ്ത് ശോകഭാരം സാശ്രുലോചനനായി ഇപ്രകാരം പ്രാർത്ഥിച്ചു.

“അല്ലയോ ജഗന്നാഥ! സർവ്വജ്ഞനായ നിന്തിരുവടി അടിയന്റെ അപേക്ഷകളെ കേൾക്കണമേ! അശ്വങ്ങളെ കൊണ്ടുചെല്ലുന്നതിന്നായി മഹാരാജാവിന്റെ കല്പന വന്നിരിക്കുന്നു. ഞാൻ കുതിരകളെ വാങ്ങിച്ചി ട്ടില്ല. കുതിരകൾ വാങ്ങാനായി രാജഭണ്ഡാരത്തിൽനിന്നും ചുമപ്പിച്ചു കൊണ്ടുപോന്ന ദ്രവ്യം മുഴുവനും, നിന്തിരുവടിയെ ഉദ്ദേശിച്ച് ഞാൻ ചെ ലവാക്കിപ്പോയി. പകരമെടുത്ത് കുതിരകളെ വാങ്ങിക്കാൻ എന്റെ കൈ വശം വേറെ പണവും ഇല്ല. കുതിരയെ വാങ്ങാനായി തന്ന ദ്രവ്യം നി ന്തിരുവടിയുടെയും നീപാടവീനാഥനായ സുന്ദരേശന്റെയും ശ്രീകാ ര്യങ്ങൾക്കായും നിങ്ങളുടെ ഭക്തന്മാരുടെ ഇഷ്ടപൂർത്തിക്കായും ചെലവാക്കി

ണോ? പിതാമഹന്മാരും ഇതേവരെയുണ്ടായിട്ടുള്ള എന്റെ എല്ലാ മക്കളേക്കാളി ലുംവെച്ച് ഏററവും ഉത്തമനായ നിനക്ക് ഒരു പ്രകാരത്തിലും മനസ്താപത്തിന സംഗതിയാകുന്നതല്ല. അതുകൊണ്ട് നീ, രാവിലെ എഴുന്നേററു രാജസന്നിധിയിലേക്ക പൊയ്ക്കൊള്ളുക. ലക്ഷണമൊത്ത വേണ്ടകുതിരകളെ ഞാൻ അവിടെ തരുന്നുണ്ട്. എന്റെ ഭക്തശിരോമണിയായ നിന്റെ ഈ കടം തീൎത്തു നിന്നെ സ്വതന്ത്രനാക്കേണ്ടതു എന്റെ ചുമതലയാണെന്ന എനിക്ക നല്ലതുപോലെ അറിയാം. അതുകൊണ്ട് നീ അല്പംപോലും സംശയിക്കേണ്ട. കഴിയുന്ന വേഗത്തിൽ പുറപ്പെട്ടുകൊള്ളുക.

വാതപുരേശൻ, ഇതെല്ലാംസ്വപ്നംകണ്ട് ഞെട്ടിയുണൎന്ന നോക്കിയപ്പോൾ ആരെയുംകാണ്മാനില്ല. അദ്ദേഹം അത്യന്തം വിസ്മയിച്ചു. അനന്തരം സന്തോഷത്തോടുകൂടെ ശയ്യയിൽനിന്ന എഴുന്നേററ്, സ്നാനംചെയ്തു ശരീരത്തിൽ ഭസ്മം പൂശി ഭുവനനാഥസന്നിധിയിൽ പോയി അദ്ദേഹത്തെ സാഷ്ടാംഗപ്രണാമംചെയ്തുവെച്ച് മധുരയിലേക്ക തിരിച്ച് അതിവേഗത്തിൽ മധുരാപുരത്തിൽ എത്തി അസ്ഥാനമണ്ഡപത്തിൽ മന്ത്രിമാരെല്ലാമൊന്നിച്ചിരുന്ന രാജ്യകാര്യചിന്തചെയ്യുന്ന അരിമൎദ്ദനപാണ്ഡ്യന്റെ സമീപത്തിൽ പ്രവേശിച്ച് വന്ദിച്ചുനിന്നു.

"അല്ലയൊ മന്ത്രിസത്തമ! കുതിരകളെ വാങ്ങിയ വകയ്ക്ക് എത്ര പണം ചെലവായി. വാങ്ങിയ കുതിരകൾ എല്ലാം, ലക്ഷണമൊത്തവതന്നെയല്ലേ? അവയ്ക്കുള്ള നല്ല ലക്ഷണങ്ങൾ എന്തെല്ലാം ആണ്? എല്ലാലക്ഷണങ്ങളും തികഞ്ഞ കുതിരകൾ ഏതുരാജ്യത്തിൽനിന്നുവാങ്ങിയതാണ്? എത്ര രാജ്യത്തിൽനിന്നും വാങ്ങിയ കുതിരകൾ ഉണ്ട്? അവകൾ എപ്പോൾ വരും."

വാതപുരേശൻ ഇതുകേട്ട്, അല്പംപോലും സംശയിക്കാതെ ശിവസ്മരണയോടുകൂടെ ഇപ്രകാരം മറുപടി പറഞ്ഞു:—

"അല്ലയോ നൃപശ്രേഷ്ഠ! അവിടത്തെ എല്ലാ ചോദ്യങ്ങൾക്കും ഇപ്പോൾ വിവരമായിമറുപടി പറവാൻ നിവൃത്തിയില്ല. കുതിരകളെ പല രാജ്യങ്ങളിൽനിന്നും വാങ്ങിയിട്ടുണ്ട്. അവയ്ക്കു വിലയും പലതാണ്. ലക്ഷണമറിയാതെയതിൽ ഒരു കുതിരയെപ്പോലും ഞാൻ വാങ്ങിയിട്ടില്ല. ഞാൻ ഇപ്പോൾ വാങ്ങിച്ചുകൊണ്ടുവന്നിട്ടുള്ള കുതിരകളെപ്പോലെ ഭൂലോകത്തിൽ വേറെ കുതിരകളെ കാണുന്നതല്ലെന്ന മാത്രം ഇപ്പോൾ പറയാം. അവയ്ക്കു വളരെ ഉത്തമലക്ഷണങ്ങൾ ഉണ്ട്. സാമൎത്ഥ്യത്തിലും അവക്കു കുറവില്ല. അവയുടെ ഗുണഗണങ്ങളെപ്പററി ഒരോന്നായി പറഞ്ഞാൽ ഒന്നും തീരുകയില്ല. എല്ലാം ഒന്നുപോലെ അതിശയമുള്ളതരങ്ങളാണ്. ഈ കുതിരകൾമൂലം അങ്ങേക്ക വലിയ പ്രാഭവങ്ങൾ ഉണ്ടാക

പോലെ ചെലവാക്കിക്കളകയും ചെയ്തു. ഇതില്പരം രാജദ്രോഹം എന്താണു ചെയ്യാനുള്ളതു്? രാജാവു് ഈ വിവരങ്ങൾ എല്ലാം വഴിപോലെ അറിയുമ്പോൾ നിന്നെ ശിക്ഷിക്കുമെന്നുമാത്രമല്ല, ഞങ്ങൾക്കുംകൂടി വല്ല ആപത്തുകളും വന്നേക്കുമോ എന്നാണു ഞങ്ങളുടെ പേടി. അതുകൊണ്ടു ഇനി നീ എന്തുചെയ്യാനാണു ഭാവിച്ചിരിക്കുന്നതു്. അക്രമം പ്രവർത്തിച്ചുവെച്ചു് സമാധാനം പറയുന്നതിനെ കേൾക്കുകയെന്നതു രാജനീതിക്കൊത്തതല്ലാത്തതിനാൽ അപ്രകാരമൊരവസരം നിനക്കോ നിന്റെ ബന്ധുക്കളായ ഞങ്ങൾക്കോ കിട്ടുമെന്നു ആശിക്കാൻപോലും വകകാണുന്നില്ല. അതുകൊണ്ടു ഇനിയെല്ലാം ദൈവേച്ഛപോലെ വരട്ടെ.”

അസംഗതരായ ബന്ധുക്കളുടെ മേൽപ്രകാരമുള്ള ചാപല്യങ്ങളെ കേട്ട വാതപുരേശൻ, മനസ്ഥിതിപൂർവം ഇങ്ങനെ ധൈര്യമായി മറുപടി പറഞ്ഞു:—

“എനിക്കുവരാൻപോകുന്ന ആപത്തിനെ തടുക്കുന്നതിനുള്ള വഴി ഞാൻ കണ്ടിട്ടുണ്ടു്. അഥവാ തടുത്തില്ലെങ്കിലും ഉണ്ടാകുന്ന ആപത്തുകൾക്ക ഞാനല്ലാതെ നിങ്ങൾ ഉത്തരം പറയേണ്ടിവരുന്നതല്ല. ഞാൻ ചെയ്തതെറ്റിനെ ഞാൻ അനുഭവിക്കുന്നതിനു നിങ്ങൾക്കെന്താ വിരോധം. ഞാൻചെയ്യുന്ന തെറ്റിനു എന്നെയല്ലാതെ നിങ്ങളെ ഒരിക്കലും ശിക്ഷിക്കുന്നതല്ല. എനിക്കും നിങ്ങൾക്കുംതമ്മിൽ ഞാൻ ഒരു സംബന്ധവും കാണുന്നില്ല. മറ്റു മനുഷ്യജാതിയിൽപെട്ടവർക്കും എനിക്കുംതമ്മിലുള്ള സംബന്ധംപോലെ അല്ലാതെ എനിക്കും നിങ്ങൾക്കുംതമ്മിൽ വിശേഷാൽ എന്തൊരുബന്ധമാണുള്ളതു്. ഞാൻ ഒന്നും കാണുന്നില്ല. നിസ്സംശയമായ എനിക്കു സാക്ഷാൽ പരമശിവനല്ലാതെ മറ്റൊരു ബന്ധുക്കളും ഇല്ല. ഭക്തവത്സലനായ സദാശിവന്റെ കാരുണ്യംകൊണ്ടു്, ഞാൻ രാജാവിന്റെ കടപ്പാടിനെ താമസിക്കാതെ വീട്ടിയുംവെച്ചു് എന്റെ ജീവിതശേഷത്തെ സ്വതന്ത്രമായി കഴിച്ചുകൊള്ളാം. നിങ്ങൾക്കാരും ഒന്നുകൊണ്ടും എന്നെ വിചാരിച്ചുവ്യസനിച്ചിട്ടാവശ്യം ഇല്ല. നിങ്ങൾ നിങ്ങളുടെ ജോലികൾക്ക പൊയ്ക്കൊള്ളുവിൻ!

വാതപുരേശൻ മേൽപ്രകാരം സമാധാനംപറഞ്ഞു്, ബന്ധുക്കളെയെല്ലാം പിരിച്ചയച്ചുംവെച്ചു്, താമരയിലയിലെ വെള്ളംപോലെ പ്രപഞ്ചത്തിൽ പററിയ ചിത്തത്തോടുകൂടെ അന്നത്തെരാത്രിയെ നയിച്ചു.

പിറെറദിവസം പ്രഭാതത്തിൽ, അരിമർദ്ദനപാണ്ഡ്യൻ വാതപുരേശനെത്തിടുക്കനെ രാജധാനിയിൽ വിളിച്ചുവരുത്തി അശ്വങ്ങൾ എന്നു വന്നു ചേരുമെന്നു ചോദിച്ചു.

അദ്ദേഹം സുന്ദരേശപദസ്മരണയോടുകൂടെ, “ഇന്നോ, നാളെയോ, മറെറന്നാളോ, കുതിരകൾവരും. തീർച്ചയായിട്ടും അതിനപ്പുറം പോകുന്ന

മായാമനുഷ്യരൂപികളായ ശിവഗണനാഥന്മാർ, മായാശ്വങ്ങളെ തെളിച്ചു കൊണ്ടുവരുമ്പോൾ, ഇളകിയ പൊടികൾകൊണ്ട് നഭോമണ്ഡലം ആച്ഛാദിതം ആയതിനാലും, ഖുരപാതങ്ങളും ഹേഷാരവങ്ങളും മറ്റും കേട്ടും പൌരന്മാർ, അശ്വങ്ങളുടെ ആഗമനം ആയി എന്നു നിശ്ചയിച്ചു വിവരം രാജാവിനെ അറിയിച്ചു.

വാതപുരേശനാകട്ടെ ഈ കോലാഹലങ്ങൾ ഒന്നും അറിയാതെ ദുഃഖാർത്തനായി അപ്പോൾ ഇപ്രകാരം ശിവനെ പ്രാർത്ഥിക്കുകയായിരുന്നു.

“അല്ലയോ ജഗന്നാഥ! കരുണാകരനും ഭക്തവത്സലനും ആയ നിന്തിരുവടിയുടെ വാക്കിനെ ഞാൻ ഇപ്പോഴും ദൃഢമായി വിശ്വസിച്ചുകൊണ്ടിരിക്കുകയാണ്. ഭഗവാൻ കാലതാമസമെന്ന്യേ അശ്വങ്ങളോടുകൂടെ ആഗമിച്ചായി ഞാൻ രാജാവിനോടു ചെയ്തിട്ടുള്ള പ്രതിജ്ഞയെ, സാർത്ഥകമാക്കിത്തരണം. അല്ലെങ്കിൽ ഞാൻ സത്യദ്രോഹിയായിപ്പോകുമേ! മറ്റുള്ളവരും ലോകവാസികളെക്കൊണ്ട്, എന്നെ കള്ളനെന്നു പറയിക്കരുതേ! സ്വാമിൻ! കരുണാമയ! എനിക്കിതുവരെ എന്റെ ജീവിതത്തിൽ ഒരു വ്രതഭംഗവും ഉണ്ടായിട്ടില്ല. ആ കടം ഒപ്പിച്ചു വീട്ടിത്തന്നുകൊള്ളാമെന്ന എന്നോടു ഭഗവാൻ തന്നെ പ്രതിജ്ഞ ചെയ്തിട്ടുണ്ട്. ഇനിയെന്തിനുവേണ്ടി താമസിക്കുന്നു. വെള്ളം മുഴുവനും ഒഴുകിപ്പോയതിന്റെ ശേഷം ചിറകെട്ടുന്നതുകൊണ്ട് വല്ല പ്രയോജനവും ഉണ്ടാകുമോ. അതുകൊണ്ടു കാലതാമസമെന്ന്യേ എന്റെ അപേക്ഷയെ സാധിപ്പിച്ചരുളുക.”

ഇങ്ങനെ പറഞ്ഞും പ്രാർത്ഥിച്ചും കൊണ്ടു വസിക്കുന്ന വാതപുരേശന്റെ അടുക്കൽ ആ അവസരത്തിൽ ചിലർ ചെന്ന്, “അല്ലയോ മന്ത്രിവര്യ! നീ എന്തിന് ദുഃഖിക്കുന്നു. നിന്റെ ശപഥം ഫലിച്ചു. അശ്വങ്ങൾ വരുന്ന ഘോഷം നീ കേട്ടില്ലയോ? വിവരം പോയി രാജാവിനെ അറിയിക്കുക. ഇനി താമസിയാതെ അദ്ദേഹം നിന്നെ ബന്ധനത്തിൽനിന്നും വിമോചിപ്പിച്ച്, ആദരിക്കും;”

വാതപുരേശന്, പൌരന്മാരുടെ ഈ വാക്കുകൾ എത്രമാത്രം കർണ്ണപീയൂഷങ്ങളും ആനന്ദജനകങ്ങളും ആയിരുന്നെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. അതോടൊപ്പം പറഞ്ഞപ്രകാരത്തിൽ രാജാജ്ഞപ്രകാരം അദ്ദേഹത്തെ പീഡിപ്പിച്ചുകൊണ്ടിരുന്ന ഭടന്മാർ ഉടനെ അദ്ദേഹത്തെ വിട്ടു. സിംഹങ്ങളുടെയിടയിൽനിന്നും വെളിക്കിറങ്ങിയ കലമാനെപ്പോലെ കാരാഗൃഹാദ്ധ്യക്ഷന്മാരുടെ ബന്ധനത്തിൽ നിന്നും മുക്തികിട്ടിയ വാതപുരേശൻ ഉടൻതന്നെ രാജസന്നിധിയിൽചെന്ന്, അശ്വങ്ങൾ വരുന്നെന്ന്, അറിയിച്ചു. രാജാവിന്, മന്ത്രിയുടെ ആ വചനം, അമൃതപാനംപോലെ രുചിച്ചു. അദ്ദേഹം അതിവേഗത്തിൽ, സിംഹാസനത്തിൽനിന്നും എഴു

യി. വിവിധോജ്ജ്വലൽപ്രസാദഭൂഷണാലംകൃതന്മാരും, ബാഹുബലപ്രൗഢരും, വിസ്തൃതമാറിടവും, അത്യുൽക്കടകാന്തിയും, അഞ്ജനാഭവർണ്ണം അതിരോമമായ കളേബരങ്ങളോടുകൂടിയവരും; വിവിധായുധപാണികളും ആയ ശങ്കുകർണ്ണൻ, മഹാകർണ്ണൻ, നന്ദിമുതലായ ശിവകിങ്കരന്മാരായ സാക്ഷിവീരന്മാരാൽ, ഉന്നതങ്ങളെക്കൊണ്ട് പ്രേരിതങ്ങളായി അതിവേഗത്തിൽ വന്നുവന്നു ചേർന്നുതുടങ്ങിയ അശ്വങ്ങൾക്കു യാതൊരു കയ്യും കണക്കും ഇല്ലായിരുന്നു. അവരുടെ മധ്യത്തിൽ അശ്വാരൂഢനായും, മനോഹരങ്ങളായ കഞ്ചുകോഷ്ണീഷ വസ്ത്രങ്ങളോടുകൂടിയവനും ദിവ്യാഭരണാലംകൃതകളേബരനും മോഹനൈകസൗന്ദര്യം ആയ ഭഗവാൻ സുന്ദരേശ്വരൻ, വേഗത്തിൽ അശ്വമോടിച്ച്, കടിഞ്ഞാൺ വലിക്കുകയും വെട്ടിപ്പിടിക്കുകയും ചെയ്തുകൊണ്ട് സഭാമണ്ഡപത്തിന്റെ മുറ്റപ്പടിയിങ്കൽ ആഗതനായി.

സമാനവസ്ത്രന്മാരും, സമാനാകൃതികളും, സമാനായുധവിഭൂഷണന്മാരും, ആയ സാക്ഷികളെയും അവരുടെ അശ്വങ്ങളെയും കണ്ട്, രാജാവ് ഇതിൽപരമില്ലാതെ വിസ്മയിച്ചു. അനന്തരം പരമാനന്ദസമേതനായ അരിമർദ്ദനപാണ്ഡ്യൻ, സചിവനെനോക്കി, ഇവരിൽ പ്രധാനി ആരെന്നു ചോദിച്ചു.

മന്ത്രി ഇങ്ങനെ മറുപടി പറഞ്ഞു:—

“അല്ലയോ നൃപശ്രേഷ്ഠ! സാക്ഷിനായകനെ ഞാൻ ഒരിക്കൽമാത്രമേ കണ്ടിട്ടുള്ളു. കണ്ട ഉടനെതന്നെ അശ്വങ്ങളെ വാങ്ങാനായി കൊണ്ടുപോന്ന ദ്രവ്യം മുഴുവൻ അദ്ദേഹത്തെ ഏല്പിക്കുകയും ചെയ്തു. അതിൽപിന്നെ ഞാൻ ഇന്നോളവും കണ്ടിട്ടില്ല. ഇപ്പോൾ മഹാസേനാമധ്യഗതനായിരിക്കുന്ന അദ്ദേഹത്തെ ഞാൻ എങ്ങനെയാണ് നിന്തിരുവടിക്കു കാണിച്ചുതരുന്നത്. വിശേഷിച്ചും കിങ്കരന്മാരുടെ ഓട്ടങ്ങൾകൊണ്ടും അശ്വങ്ങൾ വരാൻ താമസിച്ചതിൽ ഉള്ള വ്യസനംകൊണ്ടും എന്റെ മനസ്സ് ഏറ്റവും ക്ഷോഭിച്ചും ഇരിക്കുന്നു. അതുകൊണ്ട് ഇവരുടെ നായകനെ കാണിച്ചു തരുന്നതിന് എന്നെക്കൊണ്ടിപ്പോൾ സാധിക്കയില്ല. രാജാവു അതുകേട്ടു വീണ്ടും മന്ത്രിയോടു അല്ലയോ വാതപുരേശ! ഇനി, നീ എന്തിനു മനസ്താപിക്കുന്നു? ദുഃഖമെല്ലാം കളഞ്ഞ് സന്തോഷപൂർവം ഒരു പണിപ്പെട്ടിട്ടെങ്കിലും ഇവരുടെ നായകനെ കാണിച്ചുതരികയെന്ന് വീണ്ടും, വീണ്ടും നിർബന്ധിച്ചു. തന്നെക്കൊണ്ടു കാണിക്കാൻ സാധിക്കയില്ലെന്നു വാതപുരേശനും പിന്നെയും പിന്നെയും പറഞ്ഞൊഴിഞ്ഞു.

അരിമർദ്ദനപാണ്ഡ്യൻ മേൽപ്രകാരം സാക്ഷിനായകനെ കാണിച്ചുകൊടുക്കണമെന്ന് വാതപുരേശനോടു നിർബ്ബന്ധിച്ചുതുടങ്ങിയ അവസരത്തിൽ

ക്ക വിശേഷജയവും, യശോവൃദ്ധിയും സർവകാമാർത്ഥസിദ്ധിയും ഉണ്ടാകും.

സാദിസംഘാദ്ധ്യക്ഷനായ സുന്ദരേശ്വരൻ ഇപ്രകാരം പറഞ്ഞിട്ട് താനും തന്റെ അനുചരന്മാരുംകൂടി കൊണ്ടുവന്നിട്ടുണ്ടായിരുന്ന എല്ലാ അശ്വങ്ങളേയും പാശംകൈമാറി രാജാവിനുകൊടുത്തു. അരിമർദ്ദനപാണ്ഡ്യൻ സുന്ദരേശ്വരന്റെ പക്കൽനിന്നും കുതിരയെ കയറു കൈമാറി വാങ്ങിയതും അദ്ദേഹം അപാരമായ ആനന്ദസാഗരത്തിൽ നിമഗ്നനായതും ഒരേനിമിഷത്തിൽ ആയിരുന്നു. അനന്തരം രാജാവു് താൻ ഏററവും ധന്യനായെന്നു് തന്നെത്താൻ പറഞ്ഞുംകൊണ്ടു് അശ്വപാലകന്മാരെ വിളിച്ചു് താൻകയറുകൈമാറിവാങ്ങിയ അശ്വങ്ങളെ എല്ലാംകൊണ്ടുപോയി അശ്വശാലയിൽ ബന്ധിക്കുന്നതിനു പറഞ്ഞു. അവർ ഉടൻതന്നെ രാജാജ്ഞയെ നിർവ്വഹിച്ചു.

അതിന്റെശേഷം ആമ്നായമയമായ തന്റെ വാഹനത്തെ ഒഴിച്ചു മററുള്ള കുതിരകളെ കൈമാറി നല്കിയുംവെച്ച് സാദിമദ്ധ്യത്തിങ്കൽ താർക്ഷ്യനെപ്പോലെ സഞ്ചരിക്കുന്ന വേദാന്തവേദ്യനായ സാദിവര്യനെ അരിമർദ്ദനപാണ്ഡ്യൻ വളരെവളരെ സന്തോഷത്തോടുകൂടെ സമീപത്തിൽ വിളിച്ചുവരുത്തി അനവധി രത്നങ്ങളും വസ്ത്രങ്ങളും അദ്ദേഹത്തിനു സമ്മാനമായി കൊടുത്തു. സുന്ദരേശ്വരൻ അശ്വത്തിൽ നിന്നും ഇറങ്ങി അരിമർദ്ദനപാണ്ഡ്യൻ നൽകിയ ദിവ്യചേലയെവാങ്ങി ശിരസ്സിൽധരിച്ചു. ചന്ദ്രസമാനധാവള്യത്തോടുകൂടിയതായ ആ ചേലയുടെ പ്രകാശത്താൽ ചന്ദ്രാർദ്ധവും ഗംഗാനദിയുടെ കാന്തിയും അപഹൃതം ആയി. രാജാവിനാൽ സമ്മാനിതങ്ങളായ മററാഭരണങ്ങളെയും സുന്ദരേശ്വരൻ ലോകരക്ഷാർത്ഥം സ്വീകരിച്ചു. അദ്ദേഹത്തോടൊന്നിച്ചു അശ്വങ്ങളെയും കൊണ്ടുവന്ന അനുചരന്മാർക്കു അരിമർദ്ദനപാണ്ഡ്യൻ അനേകായിരം ദിവ്യാംബരാഭരണങ്ങൾ സമ്മാനങ്ങളായി നൽകി. സാദിരൂപന്മാരായ നന്ദ്യാദിഗണങ്ങൾ അവയെ സന്തോഷപൂർവം വാങ്ങി ധരിച്ചു. അനന്തരം അവർ അരിമർദ്ദനനെപ്പോലെ ധന്യവാന്മാരായി ഈ ലോകത്തിൽ ഇതേവരെ യാതൊരു രാജാക്കന്മാരും ഉണ്ടായിട്ടില്ലെന്നു ഉച്ചത്തിൽ ഉദ്ഘോഷിച്ചുകൊണ്ടും കൂടക്കൂടെ തിരിഞ്ഞു് രാജാവിനെ വീക്ഷിച്ചുകൊണ്ടും മേളാശ്വാരൂഢന്മാരായി രാജാവിനോടു യാത്രയും വാങ്ങി പ്രയാണംതുടങ്ങിയ വേദാന്തവേദ്യനായ സുന്ദരേശ്വരസാദിസംഘാദ്ധ്യക്ഷനെ അനുഗമിച്ചു.

അതിന്റെ ശേഷം അരിമർദ്ദനപാണ്ഡ്യൻ, തന്റെ മന്ത്രിസത്തമനായ വാതപുരേശനെ അടുക്കൽ വിളിച്ചുവരുത്തി സാന്ത്വനവചസ്സുകൾ കൊണ്ടു് അദ്ദേഹത്തെ സമാശ്വസിപ്പിച്ചിട്ടു, അനവധി വസ്ത്രങ്ങളും ആഭരണങ്ങളും അദ്ദേഹത്തിനു സമ്മാനിച്ചു. അനന്തരം രാജാവിന്റെ സ

ദീപത്തിൽ ഉണ്ടായിരുന്ന സൂചകന്മാരായ മന്ത്രിമാരെ നോക്കി, അല്ലയോ അധമസചിവന്മാരെ! നിങ്ങൾ എല്ലാവരും ഒന്നുപോലെ സൂചകന്മാർ ആണ്. ഉത്തമനായ സചിവൻ ഈ വാതപുരേശൻ മാത്രമെ ഉള്ളു. ഏഷണിക്കാരന്മാരായ നിങ്ങൾ, എന്നോട് ഗുണനിധിയും സത്യസന്ധനുമായ ഇവനെപ്പറ്റി പല ഏഷണികളും പറഞ്ഞുകേൾപ്പിച്ച് അന്യായമായി പീഡിപ്പിച്ചു. അതുവഴിയ്ക്ക് സങ്കടമായിപ്പോയി. ഇനി മേലാലെങ്കിലും നിങ്ങൾ ഇപ്രകാരമുള്ള ഏഷണികൾ ജല്പിക്കരുത്. ഇപ്പോഴത്തേക്ക മാപ്പുതന്നിരിക്കുന്നു. രാജ്യത്തിനും രാജാവിനും ഒന്നുപോലെ ഹിതകർത്താവായ ഈ ഉത്തമസചിവനെ സംബന്ധിച്ച ദോഷങ്ങൾ ജല്പിച്ചവർ എന്തൊരു മതിഹീനന്മാർ ആണ്. വിവേകം കൂടാതെ ഇതിനെ ശിക്ഷിച്ച ഞാനും അവിവേകിതന്നെ. അല്പം കാലതാമസം വന്നെങ്കിൽ എന്തു്. ഇത്രയും ഉത്തമങ്ങളായ അശ്വങ്ങളെ മററുവല്ലവരും പോയാൽ ലഭിക്കുമോ? ഭൂലോകത്തിൽ ഇത്രയുംവരെ ലക്ഷണപ്പൊരുത്തങ്ങളായ അശ്വങ്ങൾ കാണുമെന്നുകൂടി എനിക്ക വിചാരമുണ്ടായിരുന്നില്ല.

രാജാവു് ഇപ്രകാരം പല ചാടുവാക്യങ്ങളും പറഞ്ഞു് വാതപുരേശനെ സ്തുതിച്ചുകൊണ്ട്, ആസ്ഥാനമണ്ഡപത്തിൽ ഉള്ള സിംഹാസനത്തിൽ ഇരുന്നു കുറെ സമയം നയിച്ചു. നേരം ഉച്ചയായപ്പോൾ, മന്ത്രിമാരെല്ലാം അവരവരുടെ ഗൃഹങ്ങളിൽ പോകുന്നതിനു കല്പനകൊടുത്തു. അദ്ദേഹവും സ്വമന്ദിരത്തിലേക്ക് എഴുന്നള്ളി. സുന്ദരേശകാരുണ്യംകൊണ്ട് അരിമർദ്ദന പാണ്ഡ്യന്റെ കടംതീർത്ത വാതപുരേശനും, സമാധാനചിത്തനായി സ്വമന്ദിരത്തിൽപോയി സസുഖം വസിച്ചു. ഇതൊക്കെയും കാണ്മാനായി രാജമന്ദിരത്തിൽ കൂടിയിരുന്ന പൗരന്മാരും ഇതിൽപ്പരമില്ലാത്ത കൃതാർത്ഥതയോടെ തിരിച്ചുപോയി. ഭഗവാനായ സുന്ദരേശ്വരനും ഗണങ്ങളോടുകൂടി ഹാലാസ്യത്തിൽപോയി സ്വലിംഗത്തിൽ ലയിച്ചു.

അല്ലയോ വസിഷ്ഠാദി താപസന്മാരേ! മന്ത്രിസത്തമനായ വാതപുരേശനുവേണ്ടി ഭൂലോകത്തിലുള്ള കുറുനരികളെയെല്ലാംപിടിച്ച് ഉത്തമാശ്വങ്ങളാക്കി അരിമർദ്ദനനു നൽകി സ്വഭക്തനായ മന്ത്രിസത്തമന്റെ കടം വീട്ടിയ ഈ ലീലയെ പഠിക്കുകയോ കേൾക്കുകയോ ചെയ്യുന്നവർക്ക ഇഹപരങ്ങളിൽ ഒന്നുപോലെ സർവ്വാഭീഷ്ടങ്ങളും അനായാസേന ലഭിക്കുന്നതാണ്.

അൻപത്തിഒൻപതാംലീല സമാപ്തം.



# ഹാലാസ്യമാഹാത്മ്യം

ഉത്തരഭാഗം.

൬൦-ാം അദ്ധ്യായം.

നരിപ്രവാഹാകർഷണംചെയ്ത

## അറുപതാം ലീല.



വീണ്ടും അഗസ്ത്യമഹർഷി വസിഷ്ഠാദികളെ നോക്കി സുന്ദരേശ്വരൻ ചെയ്തതായ മന്ത്രിയെരക്ഷിക്കുന്നതിന്നായി നരിയെ വരുത്തിച്ച അദ്ഭുതത്തിന്റെ അറുപതാമത്തെ ലീലയെ താഴെ വരുമാറു പറഞ്ഞുതുടങ്ങി:—

മായാശ്വങ്ങളെ രാജാവിന്റെ അശ്വപാലകന്മാർ മന്ദുരകളിൽ കൊണ്ടുപോയി കെട്ടി അവയ്ക്കു ഭക്ഷിക്കുന്നതിന്നുവേണ്ട കാണം, വയ്ക്കോൽ, പുല്ല്, വെള്ളം മുതലായവകൾ കൊടുത്തതിന്റെശേഷം നേരം അസ്തമിക്കയാൽ അവരെല്ലാം നിലയങ്ങളിലേക്കുപോയി. അതിൽ പിന്നെ മായാശ്വാകാരന്മാരായ ശൃഗാലവീരന്മാർ എല്ലാവരും മായാമയനായ സുന്ദരേശ്വരന്റെ ലീലാവൈഭവത്താൽ പഴയപോലെ കുറുക്കന്മാരായി. തൽക്ഷണം ഹർഷസംയുതന്മാരായ അവർ അന്യോന്യം ഇങ്ങിനെപറഞ്ഞു:—

“രാത്രിയായാൽ പിന്നെ കാട്ടും നാട്ടും മതംപോലെ തിരിച്ച് സ്വതന്ത്രന്മാരായി നടക്കുന്ന നമ്മളെ പിടിച്ച്, ചങ്ങലകൊണ്ടും കയറുകൊണ്ടും ഇങ്ങിനെ ബന്ധിച്ചിട്ടിരിക്കുന്നതു വലിയ അന്യായമാണ്. സാധാരണ നമ്മെ പിടിച്ചു ബന്ധിക്കാൻ മനുഷ്യരെക്കൊണ്ടും സാധിക്കുന്നതല്ല. അങ്ങിനെയായിട്ട് ഇപ്പോൾ നമ്മുടെ കഷ്ടകാലംകൊണ്ട് നമ്മെപ്പിടിച്ചു മായാശ്വങ്ങളാക്കി തീർക്കുന്നതിന്നും ബന്ധിക്കുന്നതിന്നും സാധിച്ചു. ഇനി നമുക്ക ഈ ബന്ധനത്തിൽ നിന്നും എങ്ങിനെ എങ്കിലും പോയി പിഴക്കാനുള്ള വഴി നോക്കണം. എല്ലുകൂടാത്ത പച്ചമാംസങ്ങളെല്ലാം ഭക്ഷിച്ച് സന്തോഷമുള്ളവരായി രാത്രിയും പകലും ഒന്നുപോലെ കഴിച്ചുകൂട്ടുന്ന നമുക്ക് ഈ അസ്വാതന്ത്ര്യകരമായ വാസം വളരെ സങ്കടപ്പെട്ടതാണെന്നുള്ളതിന്ന സന്ദേഹമില്ലല്ലോ. ഈശ്വരാനുഗ്രഹത്താൽ നമ്മുടെ അശ്വസ്വരൂപവും ബന്ധനവും നീങ്ങി. ഇനി, കൊല്ലും പല്ലുംകടിച്ചുകൊണ്ടിവിടെ കിടക്കാതെ വല്ലപ്രകാരത്തിലും ഇവിടെനിന്നും പോയിപ്പിഴക്കാൻ ഞങ്ങൾ ശ്രമിക്കണം”.

അവർ അന്യോന്യം ഇങ്ങിനെ പറഞ്ഞുംകൊണ്ട് എല്ലാംകൂടി ഘോരശബ്ദംവച്ചിട്ട് വെളിയിൽ ഇറങ്ങി, നാലുദിക്കിലേക്കും ഓടിയതിലും

ഇവരെക്കൊണ്ട് ഞാനും അങ്ങേപ്പോലെ മോഹിച്ചു ധനം നല്കി. ഞാൻ അവർക്കു നല്കിയ സംഖ്യ ധനമായിത്തന്നെ ചെലവാക്കിയും അതുകൊണ്ടു് ആ സംഘാദ്ധ്യക്ഷന്മാർ നിന്തിരുവടിയോടല്ലേ പറഞ്ഞതു്? എന്നിട്ട് പണം വാങ്ങാതെ അദ്ദേഹം ചൊല്ലിയ അശ്വലക്ഷണങ്ങൾ എല്ലാം വിശ്വസിച്ചു് കുതിരകളെത്തന്നെ വാങ്ങിയതു് ഞാൻ നിർബന്ധിച്ചിട്ടാണോ? അങ്ങേ സമ്മതപ്രകാരം അശ്വതന്ത്രലക്ഷണങ്ങളുമെല്ലാം നോക്കി; കയറുമാറി കുതിരയെ വാങ്ങിയുംവച്ചു് അതിൽ ദോഷം വന്നപ്പോൾ കുറ്റമെല്ലാം സാധുവായ ഞാൻ ഏല്ക്കണമെന്ന് നിർബന്ധിക്കുന്നതു വലിയ സങ്കടമാണ്. ശിവഭക്തനായ അങ്ങേയ്ക്ക് അശ്വങ്ങളെ നല്കിയതു ശിവൻതന്നെയാണ്. അദ്ദേഹത്തിന്റെ ലീലയായിരിക്കാം ഇക്കണ്ടതെല്ലാം. അതിന നിരപരാധിയായ എന്നെ അവിടുന്ന് ഉപദ്രവിക്കരുതു്."

അരിമർദ്ദനപാണ്ഡ്യൻ വാതപുരേശന്റെ ഈ സമാധാനവചനങ്ങളൊന്നും തെല്ലുപോലും വകവച്ചില്ലെന്നുമാത്രമല്ല, പൂർവ്വാധികം കോപപ്രകാശിതനായിത്തീരുകയുംചെയ്തു. അനന്തരം അദ്ദേഹം കോപാവേശംകൊണ്ടുണ്ടായ ഗർജ്ജനത്തിൽ ഇങ്ങനെ പറഞ്ഞു:—

"ജംബുകന്മാരെ ഇന്ദ്രജാലംകൊണ്ടു കുതിരയാക്കി കൊണ്ടുവന്ന് എനിക്ക് നല്കി എന്നെയും രാജ്യത്തെയും ദ്രോഹിച്ച നിന്നെ രാജദ്രോഹക്കുറത്തിൽ ശിക്ഷിക്കാതിരുന്നാൽ രാജനീതിക്കു പോരാത്തതാണ്. അതുകൊണ്ട് നിന്നെ ഇനി വിടാൻ നിശ്ചയിച്ചിട്ടില്ല. ഇപ്പോൾതന്നെ ബന്ധനാധികാരികളെ ഏൽപ്പിച്ചേക്കാം. ഹാ! ഹാ! എന്തൊരു അതിശയം. ഇത്രയും വലിയ ജാലവും ഉണ്ടോ? പകൽ ഭൂഷണലക്ഷണമൊത്ത കുതിരകൾ; രാത്രിയായപ്പോൾ ജംബുകങ്ങൾ! അതുമല്ല ഘോരകരാളരായി നമ്മുടെ വകയായി മുമ്പേ ഉണ്ടായിരുന്ന കുതിരകളും മുഴുവനും നശിച്ചു. പൊതുജനങ്ങൾക്കും ചേരാത്ത ഉപദ്രവങ്ങൾ എല്ലാം പറ്റി. ഇതിലും ദ്രോഹിക്കാൻ എന്താണുള്ളത്. അതുകൊണ്ട് നീ കുതിരകളെ വാങ്ങിക്കാനായി ഭണ്ഡാരത്തിൽനിന്നും എത്ര ദ്രവ്യംകൊണ്ടുപോയോ അവ മുഴുവനും തിരിച്ചു കെട്ടിവയ്ക്കുന്നതുവരെ ശിക്ഷ അനുഭവിക്കണം."

രാജാവു് ഇപ്രകാരം പറഞ്ഞിട്ട് ഉടൻതന്നെ അവിടെ ഉണ്ടായിരുന്ന ചില ബന്ധനാധികാരികളെ വിളിച്ചു് രാജദ്രോഹംചെയ്ത ഈ മന്ത്രിയെക്കൊണ്ടുപോയി അവൻ കുതിരവാങ്ങാൻ കൊണ്ടുപോയ ദ്രവ്യം തിരിച്ചുതരുന്നതുവരെ നിങ്ങൾക്കു തോന്നുന്നതുപോലെ എല്ലാം ബന്ധിച്ചുകൊള്ളുവിൻ എന്നു കല്പിച്ചു.

ഉടൻതന്നെ നിർദ്ദയന്മാരായ ചില ഭടന്മാർ ഓടിക്കൂടി, വാതപുരേശനെ പിടിച്ചുകെട്ടിക്കൊണ്ടുപോയി പഴയപോലെ ബന്ധിച്ചുതുടങ്ങി.

ബന്ധനംകൊണ്ടും അടി, ഇടി, കുത്തു മുതലായ ബാധനകൾ ഏററവും അത്യന്തം ഖിന്നനായിത്തീർന്ന വാതപുരേശൻ അന്തകാന്തകനും ദീനബന്ധുവും ആയ സുന്ദരേശനെ അന്തരംഗത്തിൽ ധ്യാനിച്ചു സീമാതീതമായ ഭക്തിയോടുകൂടെ ശ്രീവാചകങ്ങൾ ചൊല്ലി സ്തുതിച്ചുകൊണ്ടു് ഇപ്രകാരം പ്രാർത്ഥിച്ചു:—

"അല്ലയോ ദേവദേവാ! ആർത്തിഭഞ്ജനാ! അടിയനെ രക്ഷിക്കണേ! സാധുവായ എന്നെ നിന്തിരുവടി എന്തിനുവേണ്ടിയാണു് ഈ നിർദ്ദയന്മാരായ ഭടന്മാരെക്കൊണ്ടു് ഇപ്പോഴും ഇങ്ങനെയിട്ടു ബാധിപ്പിക്കുന്നതു്. നിന്തിരുവടി ഇന്നലെ കൊണ്ടുവന്നു് ഭൂപതിക്കു നല്കിയ കുതിരകൾ എല്ലാം രാത്രിയായപ്പോൾ, കുറുനരികളായി മാറിപ്പോയതിനാൽ ഞാൻ കുതിരകളെ വാങ്ങിക്കുന്നതിനായി ഭണ്ഡാരത്തിൽനിന്നും വാങ്ങിയ ദ്രവ്യം തിരിച്ചു കൊടുക്കണമെന്നും പറഞ്ഞാണു ഇവർ എന്നെ ഇപ്പോൾ ഉപദ്രവിക്കുന്നതു്. അല്ലയോ ഭഗവാനേ! ഈ മഹാഘാതകന്മാരുടെ ബന്ധനതാഡനാദികളെ സഹിക്കുന്നതിനു് എനിക്കു ശക്തിപോരാ. എന്റെ സന്ധിബന്ധങ്ങൾ എല്ലാം വേദനിക്കുന്നു. എനിക്കു നിന്തിരുവടിയല്ലാതെ മററാരും സഹായിയില്ല. അതുകൊണ്ടു് നിന്തിരുവടി കഴിയുന്നവേഗത്തിൽ എന്നെ ഈ ആപത്തിൽനിന്നും രക്ഷിക്കണം."

ദീനമാനസനായ വാതപുരേശന്റെ മേൽപ്രകാരമുള്ള പ്രാർത്ഥനകൾകൊണ്ടു്, ആർദ്രചിത്തനായ സുന്ദരേശൻ, ദുഃഖിതനും ആശ്രിതനുമായ തന്റെ ഭക്തനെ രക്ഷിക്കുന്നതിനു് വേഗവതിനദിയെ അതിഭയങ്കരമായ പ്രവാഹങ്ങളോടുകൂടെ മധുരാപുരിയിൽ പ്രവേശിപ്പിക്കയല്ലാതെ തല്ക്കാലം മറെറാരുവഴിയും ആലോചിക്കേണ്ടതില്ലെന്നു വിചാരിച്ചുറച്ചുംകൊണ്ടു്, വേഗവതിയെ വിളിച്ചു് സമീപത്തിൽ വരുത്തി, തിരകവിഞ്ഞ അതിഭയങ്കരമായ ജലപ്രവാഹത്തോടുകൂടെ മധുരാപുരം നിറഞ്ഞു് ഒഴുകുന്നതിനായി കല്പിച്ചു.

ഉടൻതന്നെ വേഗവതിനദി കവിഞ്ഞ ജലപ്രവാഹങ്ങൾകൊണ്ടു് മധുരാപുരം മുഴുവൻ മുങ്ങി. കല്ലോലജാലങ്ങളെക്കൊണ്ടു്, അനവധി വൃക്ഷങ്ങൾ പിഴുതുവീണു. വലിയവലിയ മാളികകളും ഭവനങ്ങളും അങ്ങാടികളും മററും ജലപ്രവാഹത്താൽ ആക്രമിക്കപ്പെട്ടു. മേൽപ്രകാരം ഭയങ്കരമായ ജലപ്രവാഹംകൊണ്ടു്, മധുരമുഴുവനും മുങ്ങിയപ്പോൾ പൌരന്മാർ നാനാവഴിക്കും ഓടിത്തുടങ്ങി. ഈ കൂട്ടത്തിൽ വാതപുരേശനെ പിടിച്ചുകൊണ്ടുനിന്ന ഭടന്മാരും ജലപ്പെരുക്കത്താൽ ഭയാകുലന്മാരായി വാതപുരേശനേയും വിട്ടുവച്ചു് ഓടിപ്പോയി. വാതപുരേശൻ അതിന്റെശേഷം സുന്ദരേശസ്മരണയോടുകൂടെ കാരാഗൃഹത്തിൽനിന്നും, ഇറങ്ങി ഹേമപത്മിനിയിൽപോയി സ്നാനംചെയ്തു. വെള്ളമുണ്ടും ഭസ്മവും രുദ്രാക്ഷവും മററും ധരി

# ഹാലാസ്യമാഹാത്മ്യം

കേരളഭാഷാഗദ്യം.

൬൭-ാം അദ്ധ്യായം.

## പിട്ടിനുവേണ്ടി മണ്ണുചുമന്ന

## ൬൧-ാം ലീല.





അല്ലയോ മഹർഷിശ്രേഷ്ഠന്മാരേ! ഇനി നിങ്ങൾ, വിശ്വപാവനം അത്യുന്നതിയും ആയ സുന്ദരേശ്വരൻ പിട്ടിനുവേണ്ടി മണ്ണുചുമന്നതായ അത്ഭുതത്തിന്റെ അനുരൂപത്തിനാമത്തെ ലീലയെ കേട്ടുകൊള്ളുവിൻ. ഈ അതിവിചിത്രവും ഭക്തിമയവും ആയ ലീലാശ്രവണംകൊണ്ടുതന്നെ ദുഃഖശാന്തിയും, ഇഷ്ടപ്രാപ്തിയും ഉണ്ടാകുന്നതാണ്.

സുന്ദരേശാജ്ഞപ്രകാരം, കരകവിഞ്ഞു പ്രവഹിച്ചുതുടങ്ങിയ വേഗവതീനദിയിലെ ജലംകൊണ്ട് മധുരാപുരം മുങ്ങിത്തുടങ്ങി പൌരന്മാർ നാലുവഴിക്കും ഓടിത്തുടങ്ങിയതും രാജസ്ഥാനത്തിൽ വാഴുന്ന അരിമർദ്ദനപാണ്ഡ്യൻ അറിഞ്ഞു. ഉടൻതന്നെ വെളിയിൽ എഴുന്നള്ളിനിന്നുകൊണ്ടു മന്ത്രിപ്രധാനികളെ വരുത്തി അതിവേഗത്തിൽ നദീതീരങ്ങളെ ഉയർത്തുന്നതിനു കല്പനകൊടുത്തു.

മന്ത്രിപ്രധാനികൾ ഉടൻ നദീതീരത്തിൽ പോയി ജലം പൊട്ടിപ്പുറപ്പെടുന്ന ഭാഗങ്ങൾ പരിശോധിച്ച്, അവകളിൽ സേതുക്കൾ ഉണ്ടാക്കി ബന്ധിക്കുന്നതിനായി പൌരന്മാർക്ക് ആജ്ഞകൊടുത്തു. ആജ്ഞയിൽ, ധനികന്മാർ മുഴുവൻ കൂലിക്കാരെ അയച്ചും പാവങ്ങൾ താനേ കൂലിക്കാരായും യഥാശക്തി ഓരോരുത്തനും ഇത്രഇത്ര അളവുവീതം സേതുബന്ധനം ചെയ്യണമെന്നായിരുന്നു. ഈ ആജ്ഞയെ ചെണ്ടകൊട്ടിപ്പിച്ച് പട്ടണത്തിൽ പരസ്യം ചെയ്യിപ്പിച്ചുടൻതന്നെ പട്ടണവാസികൾ, അവരവരുടെ വീതത്തിനു വേണ്ടുന്ന കൂലിക്കാരെ അന്വേഷിച്ചുതുടങ്ങി. ഇങ്ങനെ പെട്ടെന്നായി അധികം വേലക്കാർ ആവശ്യമായിത്തീർന്നതിനാൽ മധുരാപുരത്തിൽ കൂലിക്കാർക്കു വലിയ ക്ഷാമം നേരിട്ട് പലർക്കും കൂലിക്കാരെ കിട്ടാതെ വിഷമിച്ചു. അങ്ങനെ കിട്ടാതെ വിഷമിച്ചവരുടെ കൂട്ടത്തിൽ സുന്ദരേശഭക്തയായ ഒരു വൃദ്ധയും അകപ്പെട്ടു. അവൾ, ഒ

ധുരാപട്ടണത്തിന്റെ അഗ്നേയകോണിൽ ഉള്ള ഒരു ജീർണ്ണമഠത്തിൽവച്ചു പിട്ടുണ്ടാക്കി വിറ്റ്, അതിൽനിന്നുകിട്ടുന്ന ലാഭംകൊണ്ട് കാലക്ഷേപം കഴിച്ചുവന്ന ഒരു ബ്രാഹ്മണിയായിരുന്നു. ദുരദൃഷ്ടത്താൽ അഗതിയായ കിഴവിയോടുകൂടിയ അവർക്ക്, പുത്രന്മാരും മറ്റും ബന്ധുക്കളും ആരും ഇല്ലായിരുന്നു. അവളുടെ പതിവ്, കാലത്തെ എഴുന്നേറ്റാൽ ഉടൻതന്നെ കുളിച്ച് നിത്യകർമ്മാനന്തരം ഭസ്മവും രുദ്രാക്ഷവും ധരിച്ച്, സോമസുന്ദരനേയും മീനാക്ഷീദേവിയേയും വഴിപോലെ സേവിച്ചതിന്റെശേഷം പിട്ടുകൾ ഉണ്ടാക്കി അവ വേഗം വിറ്റഴിയുന്നതിനുവേണ്ടി സോമസുന്ദരാനുഗ്രഹത്തെ ഉദ്ദേശിച്ച്, ആദ്യമായി ഉണ്ടാക്കുന്ന പിട്ടുകളെ ബ്രാഹ്മണർക്കായി ദാനംചെയ്യുകയും ശേഷം ഉള്ളവയെ കുറച്ചു വിറ്റ് അവകൊണ്ട് തന്റെ കാലക്ഷേപത്തെ സുഖമായി നിർവ്വഹിക്കുകയും ആയിരുന്നു. കൂടാതെ അവൾ, ശരീരത്തിന്റെ അനിത്യതയെ വിചാരിച്ചു തന്റെ ചെലവു നീക്കി മിച്ചം വരുന്ന ദ്രവ്യങ്ങൾ മുടങ്ങാതെ ഉത്തമബ്രാഹ്മണർക്ക് ദാനംചെയ്യുകയും ചെയ്തുവന്നു.

ഈ പിട്ടുവാണിയ, തന്റെ വീതത്തിനുള്ള സേതുബന്ധനത്തിനായി മധുരാപട്ടണം മുഴുവനും ചുറ്റിനടന്ന് കൂലിക്കാരെ അന്വേഷിച്ചിട്ടും കിട്ടായ്കയാൽ മനസ്താപത്തോടുകൂടെ അവരുടെ ഗൃഹത്തിൽ ഇരിക്കുന്ന അവസരത്തിൽ, അവരുടെ വീതത്തിനായി ഒരു കൂലിക്കാരനെ കാണായ്കയാൽ കുപിതന്മാരായ രാജഭൃത്യന്മാർ, അവരുടെ അടുത്തു ചെന്ന്, എടീ വൃദ്ധേ! നീമാത്രം രാജശാസനത്തെ അനുസരിക്കാത്തതെന്ത്? നല്ല വേലക്കാരനെ സേതുബന്ധനത്തിനായി അയയ്ക്കുന്നോ? നിന്റെ പുര പിടിച്ചു ഉള്ളതെല്ലാം കണ്ടുകെട്ടി കൊണ്ടുപോകട്ടോ എന്നു ചോദിച്ചു.

പിട്ടുവാണിയ അതുകേട്ട്, ശോകയായി വളരെ താഴ്മയോടുകൂടെ നിങ്ങൾ പോകുവിൻ, ഞാൻ പുറകെ അയയ്ക്കാം, എന്നുംമറ്റും നല്ല വാക്കുകൾ പറഞ്ഞ് അവരെ അയച്ചു. അതിൽപിന്നെ നല്ല, പിട്ടുകളോടുകൂടെ സോമസുന്ദരസന്നിധിയിൽ ചെന്ന്, മീനാക്ഷീസുന്ദരേശ്വരന്മാരുടെ പാദപത്മങ്ങളെ മനസാ ധ്യാനിച്ചുകൊണ്ട്, പിഷ്ടങ്ങളെല്ലാംവെച്ചിട്ടു അനാഥയിതാണെന്നു കരളുരുകിക്കൊണ്ടിപ്രകാരം പ്രാർത്ഥിച്ചു.

“അല്ലയോ സദാശിവ! മഹേശ്വര! രാജകിങ്കരന്മാരാൽ പീഡിതയായ എന്നെ നിന്തിരുവടി രക്ഷിക്കേണമേ. ഈ പട്ടണം മുഴുവൻ അന്വേഷിച്ചിട്ടും സേതുബന്ധനത്തിനായി ഒരാളെ അയയ്ക്കുവാൻ കിട്ടുന്നില്ല. ഞാൻ എന്താണ് ചെയ്യേണ്ടത്. എന്തു കൂലി വേണമെങ്കിലും ഞാൻ കൊടുക്കാം. നിന്തിരുവടി ഒരു കൂലിക്കാരനെ എന്റെ ദൃഷ്ടിയിൽ കാണിച്ചുതരണം. ഇതിന് നിന്തിരുവടിയല്ലാതെ മറ്റാരും ആശ്രയം ഇല്ല.

അല്ലെങ്കിൽ അങ്ങുതന്നെ ഈ നദീതീരമെല്ലാം ചുററിനടന്നു നോക്കിയാലും എന്നു പറഞ്ഞു.

കാൎയ്യസ്ഥൻ അതു സത്യമെന്നുവിശ്വസിച്ചു, സുന്ദരശൎമ്മഭൃതകന്റെ പേരെഴുതിയുംകൊണ്ടു മറെറാരസ്ഥാനത്തേക്കുപോയപ്പോൾ അന്ത്യമം, കൊട്ടയിൽ തലയും ഖനിത്രത്തിൽകാലുംവച്ചുംകൊണ്ടു, കള്ളികളോടു കള്ളിവാക്കുകൾ പറഞ്ഞും പാടിയും വസിക്കുകയും ഇടയ്ക്കിടെ കിടക്കുന്നിടത്തുനിന്നും ചാടി എഴുന്നേററു, മദിച്ചും അട്ടഹസിച്ചും നൃത്തം ചെയ്യുകയും മററുപലപ്രകാരത്തിൽ ക്രീഡിക്കുകയുംചെയ്തു. ഭൃതകന്മാരെക്കൊണ്ടു സേവചെയ്യിക്കുന്ന രാജകിങ്കരൻ, അതുകണ്ടു ഇവൻ ആരെന്നുചോദിച്ചു. മററുള്ളവർ, ഇവൻ, പിഷ്ടാംബയുടെ ഭൃതകൻ, ആണെന്നു പറഞ്ഞു. രാജപുരുഷൻ ഉടൻതന്നെ പോയി അവനെ പിടിച്ചെഴുന്നേല്പിച്ചു, നിറുത്തി ബന്ധിച്ചുകൊണ്ടു ഇപ്രകാരംപറഞ്ഞു.

“എടാ രസിക! നിന്നെക്കാളതിൽ ഒരു വലിയ രസജ്ഞനെന്നു തന്നെ തോന്നിപ്പോകുന്നു. ആകാരത്തിനൊത്ത മൎയ്യാദയോ പ്രവൃത്തിവിശേഷമോ നിന്നിൽ കാണുന്നില്ല. നദീതടം നിന്റെ അംശം മണ്ണിട്ടു നികത്താത്തതുകൊണ്ടു, സംശയംകൂടാതെ പൊട്ടിപ്പോകും. പാപപ്പെട്ട പിഷ്ടാംബ നിനക്കു പിട്ടുകൾ തന്നതു കളിക്കാനല്ല; മണ്ണു ചുമന്നിട്ടു അവരുടെ വീതത്തിലുള്ള നദീതീരം ബന്ധിക്കുന്നതിനാണു. അതു ചെയ്യാതെ അട്ടഹസിച്ചു നടക്കുന്ന നിന്നെ ഇപ്പോൾ മൎയ്യാദ പഠിപ്പിക്കാം.” ഇപ്രകാരം പറഞ്ഞുകൊണ്ടു, കിങ്കരൻ സുന്ദരശൎമ്മഭൃതകനെ പിടിച്ചു മന്ത്രിശ്രേഷ്ഠന്റെ അടുക്കൽ കൊണ്ടുപോയിനിൎത്തി.

മന്ത്രീന്ദ്രൻ വളരെ ഗംഭീരസ്വരത്തിൽ എടാ നീ ആരു? എന്നുചോദിച്ചു. സുന്ദരേശഭൃതൻ അല്പംപോലും കൂസാതെ ഇങ്ങനെ മറുപടിപറഞ്ഞു:—

ഞാൻ സൎവ്വലോകങ്ങളെയും പാലിച്ചുകൊണ്ടു മധുരാപുരമദ്ധ്യത്തിൽ വസിക്കുന്ന ഭൃതകൻ ആണു. എനിക്കു അച്ഛനും അമ്മയും ജ്യേഷ്ഠനും അനുജനും ആരും ഇല്ല. എനിക്കു ഉത്തരദിക്കിൽ ഒരു ഇഷ്ടൻ ഉണ്ടു. അവൻ ധനപതിയും ആണു. ഞാൻ ഭിക്ഷുവാണെങ്കിലും ദീനരക്ഷകനായ സജ്ജനങ്ങൾക്കു വേണ്ടതിലധികം സഹായങ്ങൾ ചെയ്തുകൊടുക്കുന്നവനത്രെ. എന്നെക്കൊണ്ടു നിനക്കുവല്ലതും സാധിക്കേണ്ടതുണ്ടെങ്കിൽ പറയുക. എന്തും എന്നെക്കൊണ്ടു ചെയ്യാൻകഴിയും. എനിക്കു രാജാവിനെപ്പോലും ഭയമില്ല. ഞാൻ സൎവ്വസ്വതന്ത്രൻ ആണു. ഞാൻ പിഷ്ടാംബയിൽ ഉള്ള കാരുണ്യത്താൽ, കൊട്ടയും ഖനിത്രവും കൊണ്ടു മണ്ണുചുമക്കാൻവന്നു.

സുന്ദരേശപാണ്ഡ്യഭൃതകൻ അതുകേട്ട് അല്പംപോലും കൂസാതെ ചിരിച്ചുംകൊണ്ടിപ്രകാരംപറഞ്ഞു:—

എടോ കിങ്കരന്മാരേ നിങ്ങൾ എന്തൊന്നുപറയുന്നു? നിങ്ങൾ എന്തു അറിഞ്ഞുമനസ്സിലാക്കിയുംകൊണ്ടാണിപ്രകാരമെല്ലാം പറയുന്നതു്? നിങ്ങൾക്കു മാനംവേണമെങ്കിൽ മൌനമായിരിക്കുവിൻ. എനിക്കു ഒരു ഭയവുമില്ല. എല്ലാരാജാക്കന്മാരും, എന്റെ ദാസന്മാരാണ്. പാണ്ഡ്യരാജ്യം പരിപാലിക്കുന്നതു അരിമർദ്ദനനുംമറ്റുമല്ല; ഞാനാണ്. അരിമർദ്ദനൻ എന്റെ ഭൃത്യനായിട്ടുള്ളവനെന്നു ഞാൻപറഞ്ഞതായി നിങ്ങൾ അരിമർദ്ദനനോടുപോയിപറയുവിൻ. എന്റെ പ്രഭാവങ്ങൾ മുഴുവനും ഞാൻ അവനുകാണിച്ചുകൊടുക്കാം.

രാജകിങ്കരന്മാർ പിട്ടുവാണിയുടെ ഭൃതകന്റെ അഹംകാരകലുഷമായ വാക്കുകളെല്ലാംകേട്ടു ഇതിൽപരമില്ലാത്ത വിസ്മയത്തോടുകൂടെ രാജസന്നിധിയിൽചെന്നു, അദ്ദേഹംപറഞ്ഞതിൽ ഒരു അക്ഷരംപോലും തെറ്റില്ലാതെ എല്ലാം വിവരമായി അറിയിച്ചു.

കിങ്കരവചനംകൊണ്ട് കലുഷഹൃദയനായിത്തീർന്ന, അരിമർദ്ദനപാണ്ഡ്യൻ, അതിവേഗത്തിൽ ചൂരലുമെടുത്തുംകൊണ്ടു നദീപ്രവാഹംകാണ്മാനായി തിരിച്ചു നദീതീരത്തിൽ ചെന്നപ്പോൾ, ഒന്നാമതായി കാണാറായതു്, പിട്ടുവാണിയുടെ മാർഗത്തിൽകൂടിവെള്ളംപോകുന്നതും, അവിടെ ഭൃതകനായ സുന്ദരേശപാണ്ഡ്യൻ പിട്ടുകളുംഭക്ഷിച്ചുകൊണ്ടു ക്രീഡിക്കുന്നതുംആയിരുന്നു. അതുകണ്ടപ്പോൾ അദ്ദേഹത്തിനുണ്ടായ കോപത്തിനു ഒരുകണക്കുമില്ലാതിരുന്നു. അദ്ദേഹം കോപാഗ്നിജ്വാലകൊണ്ടു ഉഗ്രതരമായ കണ്ണുകൾ ഉരുക്കി സുന്ദരേശപാണ്ഡ്യനെ ഒന്നു, കഠിനമായിനോക്കി. അനന്തരം അദ്ദേഹം പ്രഹരിക്കുന്നതിനായി ചൂരലുമോങ്ങിയുംകൊണ്ടു, അടുക്കൽ നിന്ന ഭൃതകന്മാരോടെല്ലാം മണ്ണെടുത്തിടുന്നതിനാജ്ഞാപിച്ചു. സുന്ദരേശപാണ്ഡ്യഭൃതകൻ ഒഴിച്ചുള്ളവരെല്ലാം അപ്രകാരംചെയ്തു. അദ്ദേഹം ഒരുകുട്ടയിൽ, അല്പം മണ്ണുമെടുത്തുംകൊണ്ടു, മണ്ണിട്ടുനികത്തേണ്ടസ്ഥലത്തു മണ്ണിടാതെ ചുമന്നുംകൊണ്ട് അതിനുചുറ്റും മന്ദംമന്ദം വട്ടത്തിൽ നടന്നുകൊണ്ടിരുന്നു.

അരിമർദ്ദനപാണ്ഡ്യനു അതുംകൂടികണ്ടപ്പോൾ കോപം ഏറ്റവും വർദ്ധിച്ചു. അദ്ദേഹം ഈ ഭൃതകന് നദീതടം നന്നാക്കുന്നതിനു തീരെ താല്പര്യമില്ല; ഇവൻ വലിയ അഹംകാരിയും കളിക്കാരനും ആണെന്നുപറഞ്ഞുംകൊണ്ടു, കയ്യിലിരുന്ന ചൂരൽകൊണ്ടു സുന്ദരേശപാണ്ഡ്യഭൃതകന്റെ പൃഷ്ഠത്തിൽ ഒന്നുതല്ലി. ഉടൻതന്നെ ആ ഭൃതകൻ, എടോ രാജാവേ! നീ എന്നെ തല്ലിയോ, എന്നുചോദിച്ചുംകൊണ്ടു, തിരോഭൂതനായി. രാജഭൃതന്മാർ ഉടൻ

മിച്ചു. ഭക്തന്മാരുടെ തല്ലുപോലും എനിക്ക പൂജ്യമാണ്. ഭക്തന്മാരെന്തെല്ലാം അപേക്ഷിക്കുന്നുവോ അതെല്ലാം ഞാൻ സാധിച്ചുകൊടുക്കുകയും ചെയ്യും."

ഇപ്രകാരം അനാദിമൂലമായ വാക്കുകൾ ആകാശത്തിൽ നിന്നും അശരീരിയായി കേട്ടപ്പോൾ എല്ലാവരും ഒന്നുപോലെ ഭയപ്പെടുകയും വിസ്മയിക്കുകയും ചെയ്തു. രാജാവ് കുറേനേരത്തോളവും ചിത്രംപോലെയും മറ്റുള്ളവർ രാജാവിന്റെ മുഖത്തു നോക്കിയുംകൊണ്ട് ദീപസ്തംഭംപോലെയും നിന്നു. ഒടുവിൽ അരിമർദ്ദനപാണ്ഡ്യൻ മറ്റുള്ളവരോട്—"ഇദ്ദേഹം ഭക്തവത്സലനായ സുന്ദരേശ്വരന്റെ അരുമപ്പൈതൽതന്നെ. യാതൊരു സംശയവും ഇല്ല. ഞാൻ അറിവില്ലാതെ അദ്ദേഹത്തിന് അപ്രിയം ചെയ്തുപോയല്ലൊ. അതുവിചാരിക്കുമ്പോൾ എന്റെ ശരീരം തരിച്ചുപോകുന്നു. ഇനി എന്തുചെയ്യുക; എല്ലാം അദ്ദേഹം ക്ഷമിച്ചുകൊള്ളട്ടെ. എന്തായാലും എന്റെ പ്രവൃത്തികൾ പാപഹേതുക്കളും പശ്ചാത്താപകരങ്ങളും ആയിപ്പോയി." എന്നിങ്ങനെ പറഞ്ഞുംകൊണ്ട്, മന്ത്രിമാരോടുകൂടെ വാതപുരേശന്റെ സന്നിധിയിലേക്കുപോയി. ഉടനെ അരിമർദ്ദനപാണ്ഡ്യനും പുറകെ മറ്റുള്ളവരും അദ്ദേഹത്തിന്റെ പാദപത്മങ്ങളിൽ ശിരോധാനത്തോടുകൂടെ ദണ്ഡനമസ്കാരം ചെയ്തു. അതിന്റെശേഷം അരിമർദ്ദനപാണ്ഡ്യൻ ഇങ്ങനെ അപേക്ഷിച്ചു.—

"അല്ലയോ വാതപുരേശ! ശിവഭക്താഗ്രഗണ്യ! സുന്ദരേശപ്രസാദനിലയ! ഞാൻ ഭവാനോടുചെയ്ത അപരാധങ്ങൾ മുഴുവൻ ക്ഷമിക്കണം. ഹാലാസ്യേശനായ സുന്ദരേശൻ ഭവാനെ ദൈവസമാരാധനത്തിനാക്കണമെന്ന്, എന്നോടു കല്പനയായിരിക്കുന്നെങ്കിലും, എനിക്ക ഭവാനെ പിരിഞ്ഞിരിക്കുന്നതു വലിയ സങ്കടമായിരിക്കുന്നതിനാൽ ഭവാൻ മുമ്പിലത്തെപ്പോലെ എന്റെ മന്ത്രിയായി എന്നോടുകൂടെ താമസിച്ച്, എനിക്ക വേണ്ട ഉപദേശങ്ങളും അനുഗ്രഹങ്ങളും നല്കി പൂജ്യനായിവസിക്കണമെന്നാണ് എന്റെ ആഗ്രഹം.

വാതപുരേശൻ ഇങ്ങനെ മറുപടിപറഞ്ഞു:—

"അല്ലയോ പാണ്ഡ്യമഹാരാജ, സുന്ദരേശ്വരന്റെ അനുഗ്രഹത്തിനു പാത്രവാനായ നിന്തിരുവടി മഹാഭാഗ്യവാൻ തന്നെയാണെന്നുള്ളതിനു സംശയമില്ല. ഞാൻ അദ്ദേഹത്തിന്റെ ഭക്തനായി ജനിച്ചതു ഭാഗ്യമാണ്. എന്തുകൊണ്ടെന്നാൽ എനിക്ക ഇപ്പോൾ വൈദികകർമ്മാനുഷ്ഠാനമൂലം ചിത്തശുദ്ധിയും ചിത്തശുദ്ധികൊണ്ട് സുന്ദരേശ്വരനിൽ ഭക്തിയും വർദ്ധിച്ചിട്ടുണ്ട്. അങ്ങയുടെ പക്കൽനിന്നും ധനം കിട്ടിയില്ലായിരുന്നെങ്കിൽ ഞാൻ എങ്ങനെ വൈദികകർമ്മങ്ങൾ അനുഷ്ഠിക്കുമായിരു

പരവശന്മാരല്ലാത്തവരും, മുണ്ഡികളുമായ അവർ, ചിദംബരവാസികളും ശിവഭക്തന്മാരും ആയ മൂവായിരം ബ്രാഹ്മണരെയും, തൊറ്റിയന്മാരെയും, തടുത്തുനിന്നിട്ടു—"ശിവനെ വിശ്വസിച്ചാൽ മോക്ഷംകിട്ടുകയില്ല. മോക്ഷം കിട്ടണമെങ്കിൽ ബുദ്ധന്റെ ഉപദേശങ്ങളെ അനുസരിക്കണം. വേദങ്ങൾ അസത്യങ്ങൾ ആണ്. ഭസ്മരുദ്രാക്ഷങ്ങളെ ധരിക്കുന്നതുകൊണ്ട് യാതൊരുപ്രയോജനവും ഇല്ല. നിങ്ങൾ, ശിവനിലും ഭസ്മത്തിലും രുദ്രാക്ഷത്തിലും മറ്റുമാണ് മോക്ഷമിരിക്കുന്നതെന്നു വ്യാമോഹിച്ചു പോയിരിക്കുന്നു. സൂക്ഷ്മമായി പര്യാലോചിക്കുന്നവർക്കു അതിൽനിന്നും യാതൊരു ഗതിയും ലഭിക്കുന്നതല്ലെന്നു നിഷ്പ്രയാസം കാണാം. വൃക്ഷത്തിൽനിന്നും ഉണ്ടായ രുദ്രാക്ഷത്തിലും ചീമിൽനിന്നും ഉണ്ടായ ഭസ്മത്തിലുമാണ് മോക്ഷമിരിക്കുന്നതെന്നു പറയുന്നതിനേക്കാൾ മൗഢ്യത്തെ മറെറാന്നാണുള്ളതു്. ശിവനോ ലോകത്തിൽ കണ്ടിട്ടുള്ള നിന്ദ്യവസ്തുക്കൾ എല്ലാററിലും വച്ചു് അതിഗർഹിതങ്ങളായ വസ്തുക്കളാൽ അലംകൃതൻ. ആ ശിവനും രുദ്രാക്ഷാദികൾക്കും തമ്മിൽ ഉള്ള സംബന്ധം എന്തു്? ശിവനും ഭസ്മത്തിനും തമ്മിൽ മാഹാത്മ്യവും പവിത്രതയും, ആക്കു്? ഇതിനു നിങ്ങൾ ഏഴു ദിവസത്തിനകം ഉത്തരം പറയണം. അല്ലെങ്കിൽ നടേശന്റെ കനകസഭയെല്ലാം ഞങ്ങൾ തല്ലിപ്പൊളിച്ചു് ഇല്ലാതെയാക്കും."

ശിവഭക്തന്മാർ ബൗദ്ധന്മാരുടെ ചോദ്യങ്ങൾ കേട്ട് വല്ലാതെ കുഴങ്ങി. ഒടുവിൽ അവർ പലപ്രകാരത്തിലും ആലോചിച്ചിട്ട് ഇങ്ങനെ സമാധാനം പറഞ്ഞു:—

ഞങ്ങൾ ശിവന്റെ ദാസന്മാരായിട്ട് ഭോഗമോക്ഷങ്ങൾക്കു വേണ്ടി ഭസ്മം ധരിക്കുന്നു. ഭസ്മം ശിവമാണെന്നു പുരാണങ്ങളിൽ ഘോഷിച്ചിട്ടും ഉണ്ടു്. വേദോക്തങ്ങളായ കർമ്മങ്ങളെ അനുഷ്ഠിക്കാത്തവർക്കു നരകവും ഉണ്ടാകും. അതുകൊണ്ട് ഞങ്ങൾ ഭസ്മം ധരിക്കുന്നു. നിങ്ങൾ അജ്ഞതകൊണ്ട് ഭസ്മത്തെയും രുദ്രാക്ഷത്തെയും നിന്ദിക്കുന്നു. വേദനിന്ദകളായ നിങ്ങൾക്കു അന്ത്യം നരകദുഃഖം ഉണ്ടാകും.

ബൗദ്ധന്മാർ പറഞ്ഞു:—

"ഞങ്ങൾ ഭസ്മരുദ്രാക്ഷാദികളെ ധരിക്കുന്നതിനു ശിവനെ മോക്ഷകർത്താവെന്നു നിശ്ചയിച്ചു ഭജിക്കുന്നതിനും പ്രമാണമായിപ്പറയുന്നതു് വേദങ്ങൾ ആണോ? അവയെല്ലാം മുഴുവനും അസത്യവാക്യനിബന്ധിതങ്ങൾ ആണെന്നു ഞങ്ങൾ മുമ്പേതന്നെ പറഞ്ഞില്ലേ? അതിനെ നിങ്ങൾ വിശ്വസിക്കുന്നതുകൊണ്ടത്രേ ഈ അപായത്തിൽ നിങ്ങൾ ചാടിയതു്. യുക്തിപൂർവ്വം ആലോചിക്കുമ്പോൾ സകാരണം ബാധിക്കപ്പെടുന്ന മിഥ്യാവചനങ്ങൾ ഒരിക്കലും പ്രമാണങ്ങളാകുന്നതല്ല. അതിനെ ഞങ്ങൾ ഒരിക്കലും വിശ്വസിക്കയും ഇല്ല.

ശപഥത്തെ ഒക്കെപ്പൂർണ്ണം കല്പിച്ചു. എന്നിട്ട് അദ്ദേഹം ഞങ്ങളുടെ അപേക്ഷയേ തെല്ലുപോലും ഗൌനിക്കാതെ ഗണങ്ങളോടുകൂടെ ക്രീഡിക്കുന്നു. ഇനി ഞങ്ങൾ എന്തൊന്നായാണ് ബൌദ്ധന്മാരെ ജയിക്കേണ്ടതു്. മറ്റുവല്ല വഴിയും ഉണ്ടെങ്കിൽ നിന്തിരുവടി ആജ്ഞാപിക്കണം. ഞങ്ങൾ അതുപോലെ ചെയ്യാം.

ശിവഭക്തന്മാർ മേൽപ്രകാരം ഭക്തിയോടുകൂടെ പ്രാർത്ഥിച്ചുകൊണ്ടുനിൽക്കുമ്പോൾ ഇങ്ങനെ അശരീരിവാക്കു കേൾക്കാറായി.

"അല്ലയോ ഭക്തന്മാരേ! വാതപുരാധീശൻ വരും. അവൻ വരണമെങ്കിൽ നിങ്ങൾ അവനെ മാണിക്യവാചകൻ എന്നുള്ള പേരു ചൊല്ലി വിളിക്കണം. പണ്ട് അവൻ ജനവനനാഥക്ഷേത്രത്തിലെ തരുമൂലത്തിൽ വച്ചു്, ഗുരുമൂർത്തിയായ എന്നെ സേവിച്ചപ്പോൾ ഞാൻ അവനെ ദിവ്യദൃഷ്ടികൊണ്ട് കടാക്ഷിച്ചിട്ട് ദിവ്യമന്ത്രോപദേശം ചെയ്യുകയും, അന്നുമുതൽ അവന്റെ വാക്കുകൾ മാണിക്യതുല്യങ്ങളും തന്മൂലം അവന്റെ നാമധേയം മാണിക്യവാചകൻ എന്നും ആയിത്തീരുകയും ചെയ്തു. അതുകൊണ്ട് മാണിക്യവാചകൻ എന്നുള്ള ദീക്ഷാനാമം ചൊല്ലി വിളിച്ചാൽ അവൻ അല്പംപോലും മടിക്കാതെ തീർച്ചയായും വരും." ഈശന്റെ അശരീരിവാക്കു കേട്ട അവിടെ കൂടിയിട്ടുണ്ടായിരുന്ന ശിവഭക്തന്മാർ ഒന്നുപോലെ സന്തോഷസാഗരനിമഗ്നരായി. അനന്തരം അവർ വീണ്ടും തില്ലവനത്തിൽ പോയി. അവിടെ മൂലത്തിൽ വാതപുരാധീശൻ, ഗണങ്ങളോടുകൂടെ ക്രീഡിച്ചുകൊണ്ടിരിക്കുന്നതിനെ അവർ കണ്ടു്, ഉടൻതന്നെ, "മാണിക്യവാചകൻ എന്നുള്ള അവന്റെ ദീക്ഷാനാമം ചൊല്ലി നിങ്ങൾ വാതപുരാധിപനെ വിളിച്ചാൽ അവൻ നിങ്ങളോടൊന്നിച്ചു വന്ന് ബൌദ്ധന്മാരെ ജയിക്കും എന്ന് നടേശൻ അരുളിച്ചെയ്തിരിക്കുന്നതനുസരിച്ച്, അല്ലയോ മാണിക്യവാചക! ഞങ്ങൾ നിന്തിരുവടിയെ ക്ഷണിക്കുന്നു. ബൌദ്ധന്മാരെ ജയിക്കുന്നതിനായി നിന്തിരുവടി ഞങ്ങളോടുകൂടെ വരിക; എന്നിങ്ങനെ അവർ പറഞ്ഞുകൊണ്ട് അദ്ദേഹത്തെ ക്ഷണിച്ചു. വാതപുരാധിപൻ, മാണിക്യവാചകൻ എന്നുള്ള അദ്ദേഹത്തിന്റെ ദീക്ഷാനാമശ്രവണത്താൽ അത്യന്തം തൃപ്തനായി. മാണിക്യവാചകൻ എന്നുള്ള ദീക്ഷാനാമംകൊണ്ട് ഞാൻ സുപ്രസിദ്ധനായിത്തീരുന്നതിനായി ഭഗവാൻ എന്നെ അനുഗ്രഹിച്ചതാണ്. അദ്ദേഹത്തിന്റെ ആജ്ഞപ്രകാരം ആണ് ശിവഭക്തന്മാരായ ഇവർ ഇവിടെ വന്ന് എന്നെ വിളിക്കുന്നതു്. എന്നിങ്ങനെ തന്നത്താൻ വിചാരിക്കുകയും ഞാൻ കൃതാർത്ഥനായി, കൃതാർത്ഥനായി, എന്നിങ്ങനെ വീണ്ടുംവീണ്ടും പറയുകയും പരിപ്രീതി ഭൂമിയിൽ വീണ് സാഷ്ടാംഗപ്രണാമം ചെയ്യുകയും ചെയ്തുകൊണ്ടു ശിവഭക്തന്മാരുടെ സമീപത്തെ പ്രാപിച്ചു.

മാണിക്യവാചകൻ അടുത്തുവന്നക്ഷണത്തിൽതന്നെ ശിവഭക്തന്മാർ എല്ലാവരും ഒന്നുപോലെ അദ്ദേഹത്തിന്റെ മുമ്പിൽ സാഷ്ടാംഗമായി വീ

ന്നു, അജ്ഞാനികളും ശഠന്മാരും പേരുകൊണ്ടുമാത്രം സര്വ്വജ്ഞന്മാരും ആയ നാസ്തികർ യഥാർത്ഥതത്വങ്ങൾ യാതൊന്നും മനസ്സിലാക്കാതെ വെറുതെ കലഹിക്കുന്നു. ശിവനും ഭസ്മത്തിനും തമ്മിൽ യുക്തികൊണ്ടുള്ള സംബന്ധം ഇങ്ങനെയാണ്. ഇനി ദൃഷ്ടാന്തവും പറയാം. അഗ്നി ശിവമയവും അദ്ദേഹത്തിന്റെ രൂപവും ഭസ്മവും അതിന്റെ ധാരണംകൊണ്ടു മുക്തിമുക്തികളും സിദ്ധിക്കും ഭസ്മംപോലെതന്നെ ശിവധാരണകൊണ്ടാണ് ഗംഗയും ലോകവും പവിത്രമായതു്. യാതൊരു പ്രകാരത്തിൽ ഗംഗാസ്നാനം കൊണ്ട് മോക്ഷം സിദ്ധിക്കുമോ അപ്രകാരത്തിൽ ഭസ്മരുദ്രാക്ഷധാരണങ്ങൾ കൊണ്ടും രക്ഷയുണ്ടായാൽ ഭോഗമോക്ഷങ്ങൾ ഉണ്ടാകും. ഭസ്മത്തിൽ യാതൊരു പ്രകാരം അഗ്നി മറഞ്ഞിരിക്കുന്നുവോ അതുപോലെ ഭസ്മധൂളികൾകൊണ്ട് ശിവനും മറഞ്ഞിരിക്കുന്നു.

മാണിക്യവാചകരുടെ യുക്തിയുക്തവും ദൃഷ്ടാന്തപൂർവ്വവും ആയ ഈ വാക്കുകൾക്കു ശരിയായ ഉത്തരം പറയുന്നതിനു നഗ്നന്മാർക്ക് തോന്നായ്കയാൽ അവർ കോപപൂർവ്വം ശബ്ദിച്ചുംകൊണ്ട് ഞങ്ങളുടെ ചോദ്യത്തിനു നിങ്ങൾ ശരിയായ ഉത്തരം പറഞ്ഞില്ല. അതുകൊണ്ട് തോററതു നിങ്ങൾ തന്നെയെന്നു പറഞ്ഞു. ശിവഭക്തന്മാരായി അവിടെ കൂടിയിരുന്നവരായിരുന്ന മൂവായിരം വിപ്രന്മാരും അതുകേട്ടപ്പോൾ കോപിച്ചു. അവരും നഗ്നന്മാരും തമ്മിൽ വലിയ ലഹളയായി. ഒടുവിൽ അവർ തമ്മിൽ ഉള്ള വഴക്ക് മാധ്യസ്ഥം പറഞ്ഞു തീർപ്പിക്കുന്നതിനായി എല്ലാവരുംകൂടെ ചോളരാജാവിന്റെ സന്നിധിയിൽചെന്നു വിവരം അദ്ദേഹത്തെ കേൾപ്പിച്ചു. അദ്ദേഹം അവർ ഇരുകക്ഷികളുടേയും ന്യായങ്ങളും വഴക്കും എല്ലാം കേട്ടുവെച്ച് ഇങ്ങനെ പറഞ്ഞു.

"നിങ്ങൾ അന്യോന്യം കലഹിക്കേണ്ട. നിങ്ങൾ ഇരുകക്ഷിയും ഞാൻ പറയുന്നതുപോലെ കേൾക്കാമെങ്കിൽ ഈ ക്ഷണത്തിൽതന്നെ നിങ്ങളുടെ കലഹം തീരത്തക്ക ഒരു വഴി ഞാൻ ഉണ്ടാക്കിത്തരാം. ഉടൻ അവർ ഇരുകക്ഷിയും രാജാവിന്റെ കല്പനപ്രകാരം കേട്ടുകൊള്ളാമെന്നു സമ്മതിച്ചു. ഉടനെ രാജാവു അദ്ദേഹത്തിന്റെ പുത്രിയും മൂകയും ആയ അംഗനാരത്നത്തിനെ വരുത്തി വിപ്രബൌദ്ധയോഗത്തിന്റെ സന്നിധിയിൽ ഇരുത്തിയുംകൊണ്ട് ഇങ്ങനെ പറഞ്ഞു. ജന്മനാ മൂകയായ ഇവളുടെ മൂകതാ കളഞ്ഞ് ഇവളെ നല്ല വാക്പാടവത്തോടുകൂടിയവളാക്കി തീർക്കുന്നതിനു നിങ്ങളിൽ ആർക്കു കഴിയും അവരുടെ ഭാഗവും മതവും ആണ് ജയിച്ചതു്. നിങ്ങൾ ഇരുകക്ഷിയുടേയും സാമർത്ഥ്യം കാണട്ടെ.

നഗ്നന്മാരും വിപ്രന്മാരും അതു് ശരിയായ വഴിതന്നെയെന്നും തങ്ങൾ ഇരുകക്ഷികളും ശ്രമിക്കാമെന്നും, അതിൽ മൂകതാ തീർക്കുന്നവരുടെ ഭാഗവും മതവും ജയിച്ചതായി വകവയ്ക്കുന്നതു കൂടാതെ മററവരുടെ അംഗ

ജ്ഞാനസംബന്ധൻ ആ അദ്ഭുതങ്ങൾ ഒന്നും ഗണ്യമാക്കാതെ ഇങ്ങനെ മറുപടി പറഞ്ഞു:—

"ഞാൻ മധുരയിൽ പോകുന്നതു് ഒന്നാമതായി സുന്ദരേശ്വരദർശനത്തിനാണ്. സുന്ദരേശ്വരദർശനത്തിന് അത്രമുഹൂർത്തവും മറ്റും നോക്കേണ്ടതില്ല. ഈശ്വരദർശനത്തിന് കൊള്ളരുതാത്തദിവസം ഏതാണ്. പിന്നെ നിങ്ങളോടു വാദിക്കേണ്ടുന്നതു താനെ. അതു സാരമില്ല മധുരയിൽ ഉള്ള ബൌദ്ധപാഷണ്ഡന്മാർ എത്രയോ വളരെ സമർത്ഥന്മാർ എങ്കിലും ആയിക്കൊള്ളട്ടെ. പാണ്ഡ്യരാജാവു് ബൌദ്ധന്മാരിൽ എത്രയോ വളരെ പക്ഷപാതം കാണിക്കയും ചെയ്യട്ടെ. സുന്ദരേശ്വരാനുഗ്രഹകണികയാൽ ഞാൻ ബൌദ്ധപാഷണ്ഡന്മാരെ ജയിക്കയും പാണ്ഡ്യനെ വൈദികനാക്കി ബൌദ്ധന്മാരെ ശിക്ഷിപ്പിച്ചു് രാജ്യത്തിന്നു വെളിയിൽ ഓട്ടിക്കയും ചെയ്തു നിങ്ങളെ കാണിച്ചുതരാം. സുന്ദരേശ്വരാനുഗ്രഹംകൊണ്ടു് എനിക്ക യാത്രയിൽ യാതൊരു ആപത്തും സംഭവിക്കയില്ല. നിങ്ങൾ ധൈര്യക്കേടുമൂലം ഭയപ്പെടുന്നതാണ്."

അദ്ദേഹം ഇങ്ങനെ സമാധാനവും പറഞ്ഞുവെച്ച് പോകാനായിട്ടി എഴുന്നേറ്റപ്പോൾ അദ്ദേഹത്തിന്റെ അച്ഛനും മറ്റുള്ള ഉറ്റബന്ധുക്കളും ബലമായി തടുത്തു. അദ്ദേഹം കേൾക്കാതെ വായുശക്തിയാൽ പ്രേരിതമായ പഞ്ഞിക്കെട്ടുപോലെ അതിവേഗത്തിൽ സുന്ദരേശ്വരാജ്ഞപ്രകാരം മധുരയിലേക്ക പുറപ്പെട്ടു. അമ്മയാദികളോട് അദ്ദേഹം, എല്ലാം ശങ്കരപ്രസാദത്താൽ ശുഭമായിവരുമെന്നും, യാതൊന്നും സംശയിപ്പാൻ ഇല്ലെന്നും മറ്റും പറഞ്ഞു അവരെയും ആശ്വസിപ്പിച്ചു. അനന്തരം ബാലനായ ആ ജ്ഞാനസംബന്ധൻ, ശിവപരങ്ങളായ പത്തു ഗേയങ്ങൾ ചൊല്ലി, മഹേശ്വരനെ സ്തുതിച്ചു. പതിനായിരം ഉമാശങ്കരനാമവും ജപിച്ചു. അതിന്റെശേഷം ശിവഭക്തന്മാരായ ശിഷ്യന്മാരോടുകൂടെ ചതുരന്തോളമായ ദിവ്യയാനത്തിൽ കയറി വാദ്യഘോഷങ്ങൾകൊണ്ടു് നാലുദിക്കുകളെയും മുഴക്കി രത്നങ്ങളുള്ള പലവിധ വസ്ത്രാഭരണാദികളും ധരിച്ചു്, നവരത്നങ്ങളോടുകൂടിയ വെൺകൊറ്റക്കുടയും പിടിപ്പിച്ചു് ചാമരങ്ങളും വീശിപ്പിച്ചു്, രുദ്രാക്ഷാദികളും അണിഞ്ഞു്, ദുഷ്ടന്മാരായ ബൌദ്ധന്മാരെ സംഹരിക്കുന്നതിനും ശിഷ്ടന്മാരെ രക്ഷിക്കുന്നതിനും ആയി അതിരറ്റതായ കാന്തികൊണ്ടു് ലോകമെല്ലാമൊന്നുപോലെ ഉജ്ജ്വലിപ്പിച്ചുംകൊണ്ടു് കാമകോമളഗാത്രനും സോമസന്നിഭവക്ത്രനും ആയ ആ ജ്ഞാനസംബന്ധൻ ബ്രഹ്മപുരത്തിൽനിന്നും, ശ്രീമധുരയിലേക്ക എഴുന്നള്ളി.

അദ്ദേഹത്തിന്റെ എഴുന്നള്ളത്തിൽ ഉള്ള വാദ്യഘോഷങ്ങൾ കേട്ടും ദൂതവക്ത്രത്തിൽനിന്നും വാർത്തകളെ മനസ്സിലാക്കിയും ബൌദ്ധന്മാർ കുറെനേരത്തോളവും ഭയാക്രാന്തന്മാരായി പലതും വിചാരിച്ചുകൊണ്ടിരുന്നു.

ത്തും, കണ്ഠികാബന്ധം ജപിച്ചു ശരീരത്തിൽ പ്രോക്ഷിക്കുകയുംചെയ്തു. രാജാവിന് ജ്വരവും സന്താപവും അപ്പോൾമുതൽ പൂർവ്വാധികം ഉജ്ജ്വലിച്ചു. അനന്തരം പരിക്ലാന്തനായ രാജാവു നാഗാചാര്യന്മാരിലും വൈദ്യശ്രേഷ്ഠരെ വരംചൊല്ലിത്തള്ളുന്നതിന് ആജ്ഞാപിച്ചു. മനസ്താപത്തോടും ഇളിഭ്യതയോടുംകൂടെ അവരും പിൻവാങ്ങി. രാജാവ് ജ്വരസന്താപത്താൽ മൂർച്ഛിതനായി ഭൂമിയിൽ പതിച്ചു. ഉടനെ പട്ടമഹിഷിയായ വനിതാമൌലിയും മന്ത്രിസത്തമനായ കുലബന്ധുവുംകൂടിച്ചെന്നു അദ്ദേഹത്തെ താങ്ങി ഇരുത്തിയുംകൊണ്ടു ഇപ്രകാരം പറഞ്ഞു.

"അല്ലയോ നൃപശ്രേഷ്ഠ! അവിടത്തെപ്രാണരക്ഷയ്ക്കും സന്താപശാന്തിക്കുംവേണ്ടി ഞങ്ങൾ പറയുന്നതിനെ നിന്തിരുവടി കേൾക്കണം. ഇവിടെ ശിവയോഗികളുടെ മദ്ധ്യത്തിൽ ജ്ഞാനസംബന്ധൻ എന്ന പേരോടുകൂടെ വിശ്രുതനായ ഒരു ബാലൻ വന്നിട്ടുണ്ട്. സുന്ദരേശാനുഗ്രഹനിധിയും ജ്ഞാനാബ്ധിയും സർവ്വജ്ഞനുമായ അദ്ദേഹം സർവ്വകാര്യസമർത്ഥനും സാധുവും ആണ്. അദ്ദേഹത്തെ വരുത്തി വിവരം പറഞ്ഞാൽ തിരുമേനിയുടെ രോഗത്തിനു ശാന്തിവരുത്തിത്തരും. അതിനു യാതൊരു വ്യത്യാസവും വരുന്നതല്ലന്നാണ് ഞങ്ങളുടെ ബലമായ വിശ്വാസവുംധൈര്യവും. അവിടത്തെ മനസ്സുണ്ടെങ്കിൽ അദ്ദേഹത്തെ വരുത്തി രോഗനിവൃത്തിയുണ്ടാക്കണം. അല്ലെങ്കിൽ ഇഷ്ടംപോലെ ചെയ്തുകൊള്ളണം".

രാജാവു അതുകേട്ടു പറഞ്ഞു:—ബാലനെക്കൊണ്ടു ചികിത്സിപ്പിക്കുന്നതിന് വിരോധമില്ല. ഭസ്മം എന്റെ ശരീരത്തിൽ തൊടീക്കാൻ പാടില്ല. . എനിക്കു ജൈനസിദ്ധാന്തങ്ങളിൽ ഉള്ള വിശ്വാസംമൂലം ഭസ്മം എന്നു വിചാരിക്കുന്നതുപോലും ദുസ്സഹമാണ്."

പൂർവ്വാർജ്ജിതപാപത്തിന്റെ ശക്തികൊണ്ടു രാജാവുപറഞ്ഞ ഈ വാക്കുകൾ കേട്ടു, അവർ അദ്ദേഹത്തിനോട് ഇത്ര ക്രൂരവും വേദസമ്മതവും ആയ ഒരു പാപവാക്കു വേറെയില്ല. ദുഷ്ടശിരോമണികളായ ജൈനന്മാരുടെ ദുസ്സംബന്ധപ്രലാപങ്ങൾ പ്രമാണങ്ങളായി അംഗീകരിച്ചുകൊണ്ട് അങ്ങ് ഇങ്ങനെ അഭിപ്രായം പറയുന്നത് ഒട്ടും ശരിയല്ല. അവിടത്തേയ്ക്കു ഐശ്വര്യവും സമാധാനവും അവസാനത്തിങ്കൽ ആത്മാവിന് ശാന്തിയും ഉണ്ടാകുന്നതിനായി അവിടുത്തെപൂർവ്വന്മാർ അനുഷ്ഠിച്ചുവന്നതുപോലെ അവിടുന്നും, ഭസ്മരുദ്രാക്ഷാദികളെ വിധിപ്രകാരം ധരിക്കയും, ശിവപൂജയെ ചെയ്യുകയും ചെയ്യണം. അതുകൊണ്ടുതന്നെ അവിടത്തേക്ക രോഗശാന്തിയും ഉണ്ടാകും. ഭസ്മരുദ്രാക്ഷാദികളെയും ശിവസേവയെയും ത്യജിക്കുന്നവന് ഇഹത്തിൽ സൌഖ്യമുണ്ടാകയില്ലെന്നു മാത്രമല്ല പരത്തിൽ, നരകദുഃഖം അനുഭവിക്കേണ്ടിയുംവരും. ഞങ്ങൾ ഇങ്ങനെ പറയുന്നതിൽ അങ്ങേയ്ക്കു വിശ്വാസം ഇല്ലെങ്കിൽ, അതിനു ഞങ്ങൾ വേറെ ഒരു

പാദത്തിലും കണ്ടപോലെ സുന്ദരേശപ്രസാദത്താൽ, ആയുരാരോഗ്യവും ഐശ്വര്യവും പരഗതിയും സംഭവിക്കുന്നതാണ്".

൬൩-ാം ലീല സമാപ്തം.

---

# ഹാലാസ്യമാഹാത്മ്യം

## കേരളഭാഷാഗദ്യം.

## ൬൪-ാം അദ്ധ്യായം.

## ജ്ഞാനസംബന്ധനെക്കൊണ്ട് നഗ്നന്മാരെ ശൂലത്തിൽ കയറ്റിച്ച ൬൪-ാം ലീല.

---



വീണ്ടും അഗസ്ത്യൻ വസിഷ്ഠാദികളെ നോക്കി ഇങ്ങനെ പറഞ്ഞു:—

"അല്ലയോ മഹർഷിശ്രേഷ്ഠന്മാരേ! ഇനി നിങ്ങൾ, സുന്ദരേശനായ ഹാലാസ്യനാഥൻ ജ്ഞാനപുത്രനെക്കൊണ്ട്, നഗ്നന്മാരെ ശൂലാധിരോഹണം ചെയ്യിച്ച അദ്ദേഹത്തിന്റെ അറുപത്തിനാലാമത്തെ ലീലയെ കേട്ടുകൊള്ളുവിൻ.

ഈ കാലത്തിൽ ഒരിക്കൽ, മന്ത്രീന്ദ്രനായ കുലബന്ധുവും പട്ടമഹിഷിയായ വനിതാരത്നവുംകൂടെ ജ്ഞാനപുത്രന്റെ സന്നിധാനത്തിൽപോയി ഭക്തിപൂർവം അദ്ദേഹത്തെ വേണ്ട ഉപചാരോപചാരാദികൾചെയ്ത് പ്രസാദിപ്പിച്ചതിന്റെ ശേഷം രഹസ്യത്തിൽ ഇങ്ങനെ അപേക്ഷിച്ചു:—

അല്ലയോ ശ്രീജ്ഞാനപുത്രസംബോധ! ശ്രീമദ്വൈദികവാരണ! വൈദികസ്ഥാപനത്തിനും വൈദികമതവിരോധികളായ നഗ്നന്മാരെ ശിക്ഷിച്ച്, ധർമ്മസ്ഥാപനം ചെയ്യുന്നതിനും ആയി ശിവനാജ്ഞയാൽകൊണ്ട് രൂപപരിഗ്രഹംചെയ്ത് പ്രത്യക്ഷനായിരിക്കുന്നമഹാത്മാവായനിന്തിരുവടി ഇവിടത്തെ കാരുണ്യലേശത്താൽ ഞങ്ങളേയും പാണ്ഡ്യരാജാവിനേയും ഇവിടത്തെ ഭക്തശിരോമണികളായ മററു പാണ്ഡ്യരാജ്യവാസികളേയും രക്ഷിക്കുന്നതിനായി ഇവിടെ എഴുന്നള്ളുകയും, അപ്രകാരം എല്ലാം ചെയ്യുകയുംചെയ്തു. എങ്കിലും, ഇപ്പോഴും, ഈ രാജ്യം മുഴുവനും നഗ്നന്മാരെക്കൊണ്ടും അവരുടെ മതോപദേശങ്ങളെക്കൊണ്ടും മൂടപ്പെട്ടുപോയിരിക്കുന്നു. അവർ ശിവമതത്തെ അധഃപതിപ്പിച്ച് ബൗദ്ധമതത്തെ പ്രചരിപ്പിക്കുന്നതിനായി ശ്രമിക്കുന്നു. ബൗദ്ധമതത്തിൽ ജനങ്ങളെ വിശ്വാ

സിപ്പിക്കുന്നതിനായി ശ്രമിച്ചുവരുന്നവരും സ്വസംവേദ്യാകല്പനാദികളായ ക്ഷുദ്രകർമ്മങ്ങളിൽ സമർത്ഥന്മാരും ആയി ഈ രാജ്യത്തിൽ എണ്ണായിരം നഗ്നന്മാർ സഞ്ചരിക്കുന്നുണ്ട്. അവർ കാലാന്തരസംഭവിനാ പാണ്ഡ്യരാജ്യവാസികളെ അവരുടെ മതങ്ങളിൽ ചാടിച്ചുപകളെപ്പെടുത്തുമെന്നാണ് ഞങ്ങൾക്ക് തോന്നുന്നത്. അതുകൊണ്ട് നിന്തിരുവടി അവരെ മുഴുവനും ഈ രാജ്യത്തിൽനിന്നും നിഷ്കാസിപ്പിച്ചോ ശിക്ഷിപ്പിച്ചോ നശിപ്പിച്ചതിനുശേഷമേ ഇവിടെനിന്നും പോകാവൂ. രാജാക്കന്മാർ സ്വഭാവേന സ്വച്ഛന്ദചാരികൾ ആണ്. അവർ എല്ലാക്കാലവും ഒന്നുപോലെ ഇരിക്കുമെന്നു വിശ്വസിക്കാൻ പാടില്ല. ഇപ്പോൾ രാജാവിനു ശൈവമതത്തിൽ വിശ്വാസം വന്നിട്ടുണ്ടെങ്കിലും, അവർ വന്ന്, വാചാലതയോടുകൂടെ ഓരോന്നൊക്കെ പ്രസംഗിക്കുമ്പോൾ അദ്ദേഹത്തിന്റെ ഈ പ്രകൃതം എല്ലാം മാറി പഴയപോലെ നഗ്നമതാസക്തനായിത്തീരും. അവർ അതിനൊക്കെ സമർത്ഥന്മാരും ആണ്. അവരെപ്പോലെ ദുരാചാരിതമൂഢന്മാരും, വാദ്യാകല്പനാവിദ്യാവിശാരദന്മാരായി ദുഷ്കർമ്മങ്ങളിൽ അതിപ്രവീണന്മാരും, ആയ ആളുകൾ ഈ ലോകത്തിൽ ഇതേവരെയും ആരും ഉണ്ടായിട്ടില്ല. അവരുടെ കുത്സിതാധികാരങ്ങളെപ്പോലും ദുസ്സഹമാണ്. അവർക്ക് ആരെയും അവരുടെ വശത്താക്കുന്നതിനു യാതൊരു പ്രയാസവും ഇല്ല. ഞങ്ങൾക്ക് സഹായികളായി ഇവിടെ ആരുംതന്നെ ഇല്ല. വല്ലവരും ഉണ്ടായാലും അവർ നഗ്നന്മാരെ കാണുമ്പോൾ ഒളിച്ചുപോകും. അതുകൊണ്ട് ഞങ്ങളുടെയും മറ്റു ശൈവന്മാരുടെയും രക്ഷയ്ക്കുവേണ്ടി ഞങ്ങളുടെ പ്രാർത്ഥനാപ്രകാരം നിന്തിരുവടി ഒരു കൊല്ലമെങ്കിലും ഇവിടെ താമസിക്കണം.

പട്ടമഹിഷിയുടെയും മന്ത്രീന്ദ്രന്റെയും മേൽപ്രകാരമുള്ള അപേക്ഷ കേട്ട് ജ്ഞാനസംബന്ധൻ ശിവനാമസ്മരണയോടുകൂടെ ഇപ്രകാരം മറുപടി പറഞ്ഞു:

അല്ലയോ ഭക്തശിരോമണികളേ! നിങ്ങൾ ഒട്ടും ഭയപ്പെടേണ്ട. സുന്ദരേശപാദഭക്തരായ നിങ്ങൾക്ക് അദ്ദേഹത്തിന്റെ കാരുണ്യംകൊണ്ട് ഒരിക്കലും ആപത്തുണ്ടാകുന്നതല്ല. വിശേഷിച്ചും നിങ്ങളുടെ ശത്രുക്കളായ ഇവരും നിങ്ങളുടെ ശത്രുക്കൾ സ്വയമേവ നശിച്ചുപോകുകയും ചെയ്യും. നിങ്ങൾ മറ്റൊന്നും വിചാരിക്കേണ്ട. സുന്ദരേശപാദത്തെ സ്മരിച്ചുകൊള്ളുവിൻ. അദ്ദേഹം എല്ലാം ശരിയാക്കിത്തരും. സുന്ദരേശന്റെ തിരുവുള്ളം വന്നിട്ട് വേണമെങ്കിൽ നാളെത്തന്നെ അവരെ ശിക്ഷിച്ചേക്കാം. നിങ്ങൾ ഇപ്പോൾ പൊയ്ക്കൊള്ളുവിൻ.

ഉടൻതന്നെ മന്ത്രിപ്രധാനൻ പട്ടമഹിഷിയോടുംകൂടി അദ്ദേഹത്തെ വന്ദിച്ച് യാത്രയും പറഞ്ഞ് തിരിച്ചുപോയി. പിറ്റേദിവസം രാവിലെ ജ്ഞാനസംബന്ധൻ എഴുന്നേറ്റു പ്രാതസ്സന്ധ്യയിലെ നിത്യകർമ്മങ്ങൾ നിർവ്വഹിച്ചു ശിവഗണങ്ങളോടുംകൂടെ ഈശന്റെ കല്പനയറിയിക്കുന്നതിനായി രാജമ

ഹിഷിയായ വനിതാരത്നത്തോടും മന്ത്രിപ്രധാനികളോടും മറ്റുംകൂടെ സുന്ദരേശാലയത്തിൽ പോയി ഒന്നാമതായി ഗണപതിയേയും, അനന്തരം മീനാക്ഷീദേവിയേയും ഷൺമുഖനേയും വന്ദിച്ചിട്ട് ഈശാലയം പ്രാപിച്ച്, എല്ലാ [illegible] ദേവതകളേയും സ്തുതിക്കുകയും നമസ്കരിക്കുകയും ചെയ്തിട്ട്, സദാശിവനായ സുന്ദരേശനോട് ഈ പ്രകാരം പ്രാർത്ഥിച്ചു.

അല്ലയോ സ്വാമിൻ! ജഗന്നാഥ! സർവ്വജ്ഞ! ദേവേശ! ഭക്തന്മാരുടെ സർവ്വാഭീഷ്ടങ്ങളേയും സാധിച്ചുകൊടുക്കുന്നവനെ! സുന്ദരേശ! അഷ്ടപർവ്വതങ്ങളിലും നിവസിക്കുന്ന പ്രധാനാചാര്യന്മാരും, തച്ഛിഷ്യന്മാരും ആയ അഷ്ടസഹസ്രം ക്ഷപണന്മാരേയും വൈദികമതസ്ഥാപനത്തിനും ഭവദിഷ്ടക്രിയാസിദ്ധികൾക്കും വേണ്ടി ഞങ്ങൾ ശിക്ഷിക്കണമെന്നു വിചാരിക്കുന്നു. നിന്തിരുവടിക്കും അതു സമ്മതമാണെങ്കിൽ അനുവാദം തരണം. കൂടാതെ അവരുമായിട്ടുള്ള വാദത്തിൽ ഞങ്ങൾക്കു ജയം സിദ്ധിക്കുന്നതിനായി അനുഗ്രഹവും തരണം.

ജ്ഞാനസംബന്ധൻ ഇങ്ങനെ പ്രാർത്ഥിച്ചുകൊണ്ട്, സുന്ദരേശപ്രസന്നനെയോടുകൂടെ അനുവാദത്തിനായി കുറേനേരം നിന്നപ്പോൾ "അല്ലയോ ഭക്തോത്തമ! നിന്റെ ഈ ഉദ്ദേശം നല്ലതുതന്നെ. ആ പ്രകാരം ചെയ്യുക. ഞാൻ സമ്മതിച്ചിരിക്കുന്നു. ഭക്തന്മാരുടെ ഇഷ്ടംതന്നെ എന്റെയും ഇഷ്ടം. അവൈദികനിഗ്രഹവും വൈദികമതസ്ഥാപനവും കഴിയുന്നവേഗത്തിൽ ചെയ്തുകൊള്ളുക. നിങ്ങൾക്കു ഒരു പ്രകാരത്തിലും പരാജയം ഉണ്ടാകുന്നതല്ല. നിങ്ങളുടെ വിരോധികളായ നഗ്നന്മാർ തീർച്ചയായും തോറ്റുപോകും," എന്നിങ്ങനെ ആകാശത്തിൽനിന്നും നിഷ്കളശിവന്റെ വാക്കുകൾ ഉണ്ടായി.

ജ്ഞാനസംബന്ധാദികളായ അവർ, മേൽപ്രകാരമുള്ള അശരീരവാണി കേട്ടിട്ടും വീണ്ടും നിശ്ചലരായി സുന്ദരേശപ്രസന്നനെയോടുകൂടെ അവിടെത്തന്നെ നിന്നു. പിന്നെയും ആകാശത്തിൽനിന്നും "നിങ്ങൾ എന്തിന്നു സംശയിക്കുന്നു. കുതർക്കവാദികളും ആസനഗുപ്തകളും, ആയ ക്ഷപണന്മാരെ ഞാൻതന്നെ നിങ്ങളോടു വാദിക്കുന്നതിന്! പാണ്ഡ്യരാജാവിന്റെ മുമ്പിൽ കൊണ്ടുവരും. അവരും നിങ്ങളുമായിട്ടുള്ള വാദത്തിൽ അവർ തോറ്റു ശ്രദ്ധയില്ലാത്തവരാകും. ഭക്തന്മാരായ നിങ്ങൾക്കു വിജയവും ഉണ്ടാകും."

സുന്ദരേശവാക്യം പിന്നെയും ഇങ്ങനെ കേൾക്കുകയാൽ, അത്യന്തം സന്തോഷചിത്തനായ, ജ്ഞാനസംബന്ധൻ പട്ടമഹിഷിയുടെയും മന്ത്രിയുടെയും മുഖത്തു നോക്കി അവർക്കും സന്തോഷമായെന്നു കണ്ട് ഏററവും കൃതാർത്ഥതയോടുകൂടെ നാം മൂന്നുപേരും സുന്ദരേശന്റെ അനുവാദം ന

കാതുകൾ പൊത്തിപ്പിടിച്ചു. നിങ്ങൾ എന്തിനെ സാധിക്കുന്നു. ആരും കാണാതെ മുറിയിൽ ഇരുന്ന് എന്തുകാര്യം കഴിച്ചുകൂട്ടാം. ആഹാരനിദ്രാഭയമൈഥുനങ്ങൾ അല്ലാതെ നിങ്ങൾക്കും മൃഗങ്ങൾക്കും തമ്മിൽ ഉള്ള വ്യത്യാസം എന്ത്? ഒന്നുകിൽ നിങ്ങൾ പോയി പ്രാണനൊടുക്കുവിൻ. അല്ലെങ്കിൽ ആ ബാലനെ കൊല്ലിക്കണം. രണ്ടിലൊന്നു ചെയ്യില്ലെങ്കിൽ നിങ്ങൾ പെണ്ണുങ്ങളെക്കാൾ ഭീരുക്കളാണ്.

ശത്രുക്കളുടെ ഇപ്രകാരമുള്ള വചനങ്ങൾ കേട്ട് വ്യസനാക്രാന്തരായ നഗ്നാചാര്യന്മാർ അന്നത്തെ രാത്രി നിദ്രയും ഭക്ഷണവും കൂടാതെ കഴിച്ചുകൂട്ടി പിറ്റേന്നാൾ രാവിലെ യോഗം ചേർന്ന് ജ്ഞാനസംബന്ധനെ ജലസ്തംഭനം അഗ്നിസ്തംഭനം ഇവകൾകൊണ്ടു ജയിക്കാമെന്നു നിശ്ചയിച്ച് രാജധാനിയിലേക്ക പോകാൻ ഒരുങ്ങി.

അതു കണ്ടപ്പോൾ തലേദിവസം രാത്രിയിൽ ശത്രുക്കളോടെ ശയിച്ച ശത്രുക്കൾ വന്നു അവരെ തടുത്തുംകൊണ്ട്, ഇങ്ങനെ പറഞ്ഞു.

“ഞങ്ങൾ അഭിമാനംകൊണ്ട് ഇന്നലെ ശപിച്ചെങ്കിലും, ഇപ്പോൾ ജ്ഞാനസംബന്ധനോട്ട പിണങ്ങാൻ പോകരുതെന്നാണ്” ഞങ്ങളുടെ ഏക വിനയമായ പ്രാർത്ഥന. എന്തുകൊണ്ടെന്നാൽ ഞങ്ങൾ ഇന്നലെ രാത്രിയിൽ പല ദുഃസ്വപ്നങ്ങളും കണ്ടു. അവ, ജ്ഞാനസംബന്ധനോട്ട തർക്കിക്കാൻ പോയ നിങ്ങൾ പരാജിതന്മാരായെന്നും പരാജിതന്മാരായ നിങ്ങളെ രാജാജ്ഞപ്രകാരം രാജകിങ്കരന്മാർ ശൂലത്തിലിട്ടുകൊന്നതായും വിവരം അറിഞ്ഞ് ഞങ്ങൾ വന്നു മാറത്തല്ലി നിലവിളിച്ചു ദുഃഖാബ്ധിയിൽ മുങ്ങിയതായും മറ്റും ആണ്. അതു സത്യമായിത്തന്നെ വരുമെന്നു ഞങ്ങൾക്ക ഇന്നലെ രാത്രിയിലെ മറ്റു സംഭവങ്ങൾകൊണ്ടും ബോദ്ധ്യമായിരിക്കുന്നു. അതുകൊണ്ട് നിങ്ങൾ തീർച്ചയായും ഇപ്പോൾപോകാൻ പാടില്ല. ഞങ്ങൾ ഇന്നു രാവിലെയും നമുക്ക നാശകാരണങ്ങളായ പല ദുഃസ്വപ്നങ്ങളും കണ്ടു. കളിക്കാനും പോകാൻ പാടില്ല. പോയാൽ അനർത്ഥം ഉണ്ടാകും.

നഗ്നന്മാർ അതു വകവെയ്ക്കാതെ പുറപ്പെട്ടു. ശത്രുക്കൾ പുറകെ ഓടിയെത്തി അവരെ കെട്ടിപ്പിടിച്ചുകൊണ്ടു നിലവിളിച്ചു. ശത്രുക്കളോടവർ കോപത്തോടുകൂടെ ഇങ്ങനെ പറഞ്ഞു:—

മൂഢകളായ നിങ്ങൾക്ക് എന്തും ആകാമെന്നോ? ഇന്നലെ രാത്രിയിൽ നിങ്ങൾ എന്തോ പറഞ്ഞു? ഇപ്പോൾ നിങ്ങൾ എന്തോ പറയുന്നു? നിങ്ങളുടെ സ്ത്രീസഹജമായ ചാപല്യം ഈ വിഷയത്തിൽ പരിഹാസ്യമായി വർദ്ധിച്ചു അല്ലേ? പൊയ്ക്കോ! നല്ല കാര്യമായി; നിങ്ങൾ പുറപ്പെടണമെന്നു പറഞ്ഞപ്പോൾ ഞങ്ങൾ പോകുന്നു. തടുക്കുമ്പോൾ നില്ക്കണം; തരമേയില്ല.

കൂടാതെ പറഞ്ഞുതുടങ്ങിയിരിക്കുന്നതു് രാജാവിനോടു പേടിയിൽ നിന്നല്ല; വിശ്വാസംകൊണ്ടാണെന്നു ഞങ്ങൾക്കെല്ലാരുംപോലെ അറിയാം. അതുകൊണ്ടു് ഇനി ഞങ്ങൾ നിന്നെക്കൊണ്ടു് അധികം ഒന്നും പറയിക്കാൻ നിശ്ചയിച്ചിട്ടില്ല. ഞങ്ങൾ സ്വയമേവ ശൂലാരോഹണം ചെയ്തുകൊള്ളാം.

നിർജ്ജിതന്മാരായ നഗ്നന്മാർ ഇങ്ങനെ പറഞ്ഞുകൊണ്ടു് അവർ ഓരോരുത്തരായിപ്പോയി ശൂലാരോഹണം ചെയ്തു. ശൈവന്മാരിൽ ചിലർ അവരെക്കൊണ്ടു തടുക്കാവുന്നതല്ലല്ലോ. സംശയഗ്രസ്തന്മാരായി നിന്നവരെ ശൈവന്മാരും കിങ്കരന്മാരും കൂടി പിടിച്ചു കഴുവേറ്റുകയും ഭസ്മരുദ്രാക്ഷാദികൾ ധരിച്ചു് ശൈവമതം അവലംബിച്ചുകൊള്ളാമെന്നു സമ്മതിച്ചവരെ ജീവദാനം ചെയ്യുകയും ചെയ്തു. നഗ്നാചാര്യന്മാരുടെ ശിഷ്യന്മാരെ കഴുവേറ്റാനായി ചെന്നു പിടികൂടിയപ്പോൾ അവർ ഭസ്മം ധരിച്ചുകൊള്ളാമെന്നു നിലവിളിക്കയും ഭസ്മം കിട്ടായ്കയാൽ ചെളിയിൽ പലതരം ഗോമയമോ നെറ്റിയിൽ ധരിക്കയും, പശുക്കുട്ടികളെ തോളിൽ എടുത്തുകൊണ്ടു നടക്കയും മറ്റും ചെയ്തു. എന്തിനധികം പറയുന്നു. നഗ്നമതം ഉപേക്ഷിച്ചു് ശൈവമതം വിശ്വസിക്കാത്ത നഗ്നാചാര്യന്മാരെയും അവരുടെ ശിഷ്യന്മാരെയും കഴുവേറ്റി. ശൂലങ്ങളിൽ കിടന്നു പ്രാണൻ പോകാതെ ഇരിക്കുന്നവരുടെ ദീനപ്രലാപംകൊണ്ടു് ആകാശമെല്ലാം മുഴങ്ങി. ശൂലാരോഹിതന്മാരായ നഗ്നന്മാരുടെ ശവഭക്ഷണത്തിനായി വന്നെത്തിയ കഴുകന്മാരെയും കാക്കകളെയും പരുന്തുകളെയും പിശാചുക്കളെയും കുറുക്കന്മാരെയും മറ്റും, അതിങ്ങിനെ! ഹൃദയം കൊണ്ടു് കുപിതമായ പാണ്ഡ്യരാജ്യത്തെ ശൈവമതോദ്ധാരണത്താൽ ഉണർത്തിയ ജ്ഞാനസംബന്ധന്റെ കീർത്തിയെപ്പറ്റി പ്രശംസിക്കുന്ന വിദ്വാന്മാരെയും പുരവാസികളുടെയും മറ്റും മനോവിനോദിപ്പിച്ചു്. പട്ടമഹിഷിയായ വനിതാരത്നവും മന്ത്രിസത്തമനും തങ്ങളുടെ ചിരകാലപ്രാർത്ഥിതമായ ഉദ്ദേശം സഫലമായതിൽവച്ചുണ്ടായ സന്തോഷംകൊണ്ടു് മതിമറന്നവരായി. ഇങ്ങനെ ജ്ഞാനസംബന്ധന്റെ വിജയവും, നഗ്നാചാര്യന്മാരുടെ മരണവും, ബുദ്ധമതത്തിന്റെ അധഃപതനവും ശൈവമതത്തിന്റെ പുനരുദ്ധാരണവും എല്ലാവർക്കും സന്തോഷമായും അഭിമാനകരമായും ആനന്ദമായും അവസാനിച്ചു.

ജ്ഞാനസംബന്ധൻ അഗ്നിയിൽ മന്ത്രപത്രം നിക്ഷേപിച്ചു്, നഗ്നന്മാരെ തോല്പിച്ചസംസ്ഥാനത്തിനു ഇന്നും ജ്ഞാനസംബന്ധപുരമെന്നാണു് നാമധേയം.

ഇതെല്ലാം കഴിഞ്ഞതിന്റെ ശേഷം പാണ്ഡ്യരാജാവു് ജ്ഞാനസംബന്ധനോടു് അന്നു് നദീപ്രവാഹത്തിൽ എറിഞ്ഞ പത്രം ഒഴുകിത്താഴ്പോട്ടു പോകാതെ മേല്പോട്ടു കയറിവന്നതിൽ എന്തുകൊണ്ടായി എന്നു ചോദിച്ചു. ജ്ഞാനസംബന്ധൻ അതുകേട്ടു് ആ പത്രം [illegible]

ആ ശിവയോഗിയുടെ മുഖത്തിൽ നിന്നു ആ സ്ഥലത്തിന്റെ മാഹാത്മ്യത്തെപ്പററി താഴെപറയുംപ്രകാരം ഗ്രഹിച്ചു.

ഈ ശിവലിംഗം കൃതാദികളായ യുഗങ്ങളിൽ വിഷ്ണു, ഗരുഡൻ, ശേഷൻ, ഇവരാൽ പൂജിതമായതാണ്. കലിയുഗത്തിലും അനവധി യോഗ്യന്മാർ ഈ ശിവലിംഗം പൂജിച്ച് അനവധികാമങ്ങളെ സാധിച്ചിട്ടുണ്ട്. ഇഷ്ടപ്രദമായ ഒരു ശിവലിംഗം വേറെയില്ല. ഈ ശിവലിംഗത്തെ ദർശിക്കുകയോ പൂജിക്കുകയോ ചെയ്യുന്നവരുടെ സർവപാപങ്ങളും നശിച്ചുപോകുമെന്നു മാത്രമല്ല, അവർക്ക് ഇഹത്തിൽ പരമസൗഖ്യവും അന്ത്യകാലത്തിൽ മുക്തിയും കിട്ടുന്നതാണ്.

പാണ്ഡ്യരാജാവ് ആ ശിവലിംഗത്തിന്റെ ഏവം വിധങ്ങളായ മാഹാത്മ്യങ്ങൾകേട്ട് അത്യന്തം ആനന്ദഭരിതനായി ആ സ്ഥലത്തിനു ശ്രീപത്രികാപുരമെന്നും തദീശനെ ശ്രീപത്രികാപുരേശൻ എന്നും നാമകരണം ചെയ്തു. അതിൽപിന്നെ, ശ്രീപത്രികാപുരേശക്ഷേത്രത്തിൽ ഉന്നതങ്ങളായ ഗോപുരങ്ങളും പ്രാസാദങ്ങളും ഉണ്ടാക്കിക്കയും, മററും ചെയ്ത് വലിയ വലിയ നിലയിൽ ആക്കി. താൻ പണ്ട്, സംഗ്രാമങ്ങൾ അനുഷ്ഠിച്ചതിൽ വച്ചുണ്ടായ പാപനിവൃത്തിക്കായി കുറേക്കാലം അവിടെ താമസിച്ച് ആ ശ്രീപത്രികാപുരേശനെ സേവിക്കയും പൂജിക്കയും ചെയ്തു. നിത്യനിദാനം പൂജയ്ക്കുവേണ്ട വകകൾ നല്കി, പൂജിക്കുന്നതിനായി ഉത്തമന്മാരായ വിപ്രന്മാരെയും ആക്കി. അവിടെത്തന്നെ ഒരു പുരം ഉണ്ടാക്കി ബന്ധുജനങ്ങളോടുകൂടെ പാണ്ഡ്യഭൂപൻ, ഇന്ദ്രവൈഭവനായി ചിരകാലം പാർത്തു.

ജ്ഞാനസംബന്ധനും ശ്രീപത്രികാപുരേശനെ പൂജിച്ചുകൊണ്ട് ഒരു വർഷം അവിടെ താമസിച്ചു. അതിൽപിന്നെ രാജാവിനോടും ശിഷ്യന്മാരോടുംകൂടെ അവിടെനിന്നുപുറപ്പെട്ടു മധുരാപുരത്തിൽ പോയി മഹിഷിയാലും മഹീപാലകനാലും മന്ത്രിയാലും എന്നല്ല, എല്ലാവരാലും ഒന്നുപോലെ പൂജിതനായി പതിനാറായിരം ശിഷ്യന്മാരോടുകൂടെ കുറേക്കാലം അവിടെ പാർത്ത്, ആ പട്ടണത്തിൽ ഉള്ള എല്ലാവരെയും ഒന്നുപോലെ ശൈവഭക്തന്മാരാക്കി. അന്നുമുതൽ മധുരാപട്ടണത്തിൽ ഉള്ളവർ എല്ലാവരും ഒന്നുപോലെ ഭസ്മരുദ്രാക്ഷധാരികളും, പഞ്ചാക്ഷരം ജപിക്കുന്നവരും ആയിത്തീർന്നു. മനസ്സുകൊണ്ടും വാക്കുകൊണ്ടും കർമ്മംകൊണ്ടും ഭസ്മരുദ്രാക്ഷധാരികളെ മാനിക്കാത്തവരായി ആരുംതന്നെ പാണ്ഡ്യരാജ്യത്തിൽ ഇല്ലാതായി. അതിന്റെശേഷം, ദീപകാനനത്തിൽ ഉണ്ടായിരുന്ന സംഗവൃക്ഷങ്ങൾ മുഴുവൻ ഖണ്ഡിച്ചു ആ ജ്ഞാനസംബന്ധതീർത്ഥപാദർ, രാജാവിനോടും അദ്ദേഹത്തിന്റെ പട്ടമഹിഷിയോടും മന്ത്രിശ്രേഷ്ഠനോടുംമററും യാത്രയായി, ഹാലാസ്യേശനെ നമസ്കരിച്ച് വേദാർത്ഥയുക്തങ്ങളായ സ്തോത്രങ്ങൾകൊണ്ട് സ്തുതിച്ച് അദ്ദേഹത്തിനോടും അനുമതി പ്രാർത്ഥിച്ചുകൊണ്ട്, മധുരയിൽ നിന്നും പുറപ്പെട്ട്, ശിഷ്യന്മാരോടുകൂടെ ശ്രീവേണുപുരത്തിൽപോയി അവിടെയുണ്ടായിരുന്ന സംഗന്മാരെയെല്ലാം വാദത്തിൽ തോല്പിച്ച് സ്വതന്ത്രന്മാരായ വൈദികന്മാർക്കും സമാധാനം ഉണ്ടാക്കിക്കൊടുത്തു. അനന്തരം ആ

ണനും ഗുണങ്ങൾകൊണ്ട്, തുല്യമില്ലാത്തവനും, ആയ ഒരു വൈശ്യൻ ആത്മകുലയും സുശീലയും വിദുഷിയും പതിവ്രതാരത്നവും ആയ ഭാര്യയുമൊന്നിച്ച് പാർത്തിരുന്നു. അദ്ദേഹത്തിന് വേണ്ട സമ്പത്തും ഗുണവും കീർത്തിയും ഉണ്ടായിരുന്നെങ്കിലും അദ്ദേഹത്തിന്റെ പൂർവ്വകൃതപാപപരിപാകവൈചിത്ര്യത്താൽ പുത്രസമ്പത്തുമാത്രം ഉണ്ടായില്ല. സന്താനലബ്ധിക്കുവേണ്ടി അദ്ദേഹം അനവധി സൽകൃത്യങ്ങൾ ചെയ്തു. ഒടുവിൽ ഒരു പുത്രിയുണ്ടായി. സന്താനലാഭത്തിനുവേണ്ടി ചെയ്ത അനവധി തപോദാനഹോമങ്ങളുടെ ഫലമായി ജാതയായ ആ കന്യകയെ പ്രായമായപ്പോൾ, അദ്ദേഹത്തിന്റെ ഭാഗിനേയനും, സകലൈശ്വര്യസമ്പന്നനും രത്നപുരവാസിയും ആയ ഒരു വൈശ്യകുമാരനെ വിവാഹം ചെയ്തു കൊടുക്കണമെന്നു നിശ്ചയിച്ച്, ബന്ധുക്കളേയും മറ്റു വേണ്ടപ്പെട്ടവരേയും കൂട്ടിച്ചേർത്തു വിവാഹാലോചന നടത്തി വിവാഹത്തിനു വേണ്ട ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരുന്ന അവസരത്തിൽ, വിധിവൈപരീത്യത്താൽ അദ്ദേഹം പരലോകഗതനായി. ഭാര്യയും സതീവ്രതം അനുഷ്ഠിച്ച് ഭർത്താവിനെ അനുഗമിച്ചു. സഹോദരന്മാർ അവരുടെ ശേഷക്രിയകൾ അനുഷ്ഠിക്കുകയും, മധുരയിൽ നിവസിക്കുന്ന അദ്ദേഹത്തിന്റെ ഭാഗിനേയന് എഴുത്തയക്കുകയും ചെയ്തു. ആ എഴുത്തിൽ, നിന്റെ മരിച്ചുപോയ മാതുലന് അദ്ദേഹത്തിന്റെ പൂർവ്വകൃതപാപംകൊണ്ട് പുത്രസന്താനങ്ങൾ ഉണ്ടായില്ലെങ്കിലും ഈ ജന്മത്തിൽ ചെയ്ത അനവധി സൽകർമ്മങ്ങളുടെ ഫലമായി അപാരമായ അതിസുന്ദരിയായ കന്യകയെ നിനക്കു വിവാഹം കഴിച്ച് അവന്റെ സർവ്വസമ്പത്തുകളോടുംകൂടെ നൽകണമെന്ന്, നിശ്ചയിക്കുകയും ആ വിവരം അവന്റെ ബന്ധുക്കളായ ഞങ്ങളെ എല്ലാം ധരിപ്പിക്കുകയും ചെയ്തിരുന്നു. അതുകൊണ്ട് അവന്റെ പ്രിയഭാഗിനേയനായ നീ ഇവിടെ വന്ന്, അവന്റെ നിശ്ചയപ്രകാരം അംഗനാരത്നത്തെയും സമ്പത്തുകളേയും സ്വീകരിച്ചുകൊള്ളണം എന്നുകൂടി വിവരിച്ചിരുന്നു.

എഴുത്തു വായിച്ചു നോക്കിയപ്പോൾ ആ വൈശ്യകുമാരനുണ്ടായ സന്താപത്തിന് ഒരു കണക്കും ഇല്ലായിരുന്നു. അദ്ദേഹം രണ്ടുനാഴികയോളവും കുട്ടികളെപ്പോലെ വ്യസനംകൊണ്ട് നിലവിളിച്ചു. ഒടുവിൽ, അവിടെ അപ്പോൾ കൂടിയ അനവധി യോഗ്യന്മാരുടെ സാന്ത്വനവാക്കുകളാൽ ആശ്വസ്തനായ അദ്ദേഹം, നാലഞ്ച് സഹായികളോടുകൂടെ മധുരയിൽ നിന്നും പുറപ്പെട്ട്, ചില ദിവസങ്ങൾകൊണ്ട്, കാവേരീപുരത്തിൽ എത്തി. ഉടൻതന്നെ അവിടെയുള്ളവർ അദ്ദേഹത്തെ ആദരപൂർവ്വം എതിരേറ്റ് വേണ്ട സല്ക്കാരങ്ങൾ എല്ലാം ചെയ്തു. അദ്ദേഹം അവരുടെ സല്ക്കാരങ്ങളേറ്റുകൊണ്ട് രണ്ടുമൂന്നുദിവസം അതിമനോഹരമായ മാതുലമന്ദിരത്തിൽ പാർത്തു. അതിന്റെശേഷം അവിടെയുള്ള ബന്ധുക്കൾ കന്യകയുടെ പാണിഗ്രഹണം ചെയ്യണമെന്ന് അദ്ദേഹത്തിനോടാവശ്യപ്പെട്ടു.

വൈശ്യകുമാരൻ അതുകേട്ട്, ഞാൻ ഇവിടെവെച്ച് ഈ കന്യകയെ വിവാഹം ചെയ്യുന്നില്ല. മധുരയിൽ ഇവളെ കൊണ്ടുപോയി അവിടെയു

റിഞ്ഞുവന്ന് ജ്ഞാനസംബന്ധനെ ഗ്രഹിപ്പിച്ചു. ദയാപയോധിയും അത്യന്താപരായണാഗ്രേസരനും ആയ അദ്ദേഹം ഉടൻതന്നെ പുറപ്പെട്ടു, കന്യകയുടെ അടുക്കൽ എത്തി, അവളെ പല സാന്ത്വനവചനങ്ങൾകൊണ്ട് സമാശ്വസിപ്പിച്ചുവെച്ച് മൃതനായ വൈശ്യകുമാരന്റെ അടുക്കൽചെന്നിട്ട് സ്വധാർമ്മമായ വപുസ്സോടുകൂടിയ സാംബനായ ശംഭുവിനെ ഹൃദയാംബുജത്തിൽ ധ്യാനിച്ചുകൊണ്ട് കൈയിൽ ഭസ്മംവാരി മൃത്യുഞ്ജയമന്ത്രവും പഞ്ചാക്ഷരമന്ത്രവും ജപിച്ച് മൃതനായ വൈശ്യകുമാരന്റെ മുഖത്തെറിഞ്ഞു സ്വല്പം ചിരിച്ചുകൊണ്ട് കടാക്ഷത്തോടുകൂടെ ഒന്നു വീക്ഷിച്ചു. ഉടൻതന്നെ മൃതനായ വൈശ്യകുമാരൻ ഉറങ്ങി ഉണർന്നതുപോലെ എഴുന്നേറ്റു. അതുകണ്ടപ്പോൾ അംഗനാമണിയായ വൈശ്യകന്യകയ്ക്കും അവരുടെ മനുഷ്യവർഗ്ഗത്തിനുംമറ്റവിടെയുണ്ടായിരുന്ന മഹാജനങ്ങൾക്കും ഉണ്ടായ ആനന്ദവും അത്ഭുതവും എത്രമാത്രമാണെന്ന് വിചാരിക്കാവുന്നതല്ലല്ലോ. അവിടെയുണ്ടായിരുന്നവർ എല്ലാം ഒന്നുപോലെ ജ്ഞാനസംബന്ധന്റെ പാദങ്ങളിൽ സാഷ്ടാംഗപ്രണാമം ചെയ്യുകയും വൈശ്യകുമാരനെ സന്തോഷപൂർവം തലോടുകയുംചെയ്തു. കുട്ടിയെങ്കിലും വിവാഹം കഴിയാഞ്ഞതുമൂലം വൈശ്യകന്യകമാത്രം വൈശ്യകുമാരന്റെ ദേഹത്തിൽ തൊട്ടില്ല. അവളും കളവില്ലാത്ത മനസ്സോടുകൂടെ ജ്ഞാനസംബന്ധന്റെ നളിനകോമളങ്ങളായ പാദങ്ങളിൽ നമസ്കാരം ചെയ്തു.

അതിന്റെശേഷം ജ്ഞാനസംബന്ധൻ വൈശ്യകുമാരനോട്, മാതുലപുത്രിയായ വൈശ്യകന്യകയെ വിവാഹംചെയ്യുന്നതിനു പറഞ്ഞു.

വൈശ്യകുമാരൻ അതുകേട്ട്, അല്ലയോ ഭഗവാനേ! ഞാൻ അവിടത്തെ എന്തു കല്പനയും അനുസരിക്കുന്നതിന് സന്നദ്ധനും, കടപ്പെട്ടവനുംതന്നെ. വിശേഷിച്ചും ഈ കന്യകയുടെ വിവാഹം കഴിയുന്നതുകൂട്ടി നടക്കുന്നതിൽ പ്രത്യേക പ്രതിപത്തിയുള്ളവനും ആണ്. എന്നാൽ ഇവിടെ വൈവാഹികസാക്ഷികളായി നില്ക്കുന്നതിന് ബന്ധുക്കൾ ആരും ഇല്ല. അതിനെന്താ നിവൃത്തി? അതുകൂടാതെ പാണിഗ്രഹണം ചെയ്യുന്നത് ശരിയാണോ? എന്ന് ജ്ഞാനസംബന്ധനോടു ചോദിച്ചു.

ജ്ഞാനസംബന്ധൻ അതിനു ഇങ്ങനെ മറുപടി പറഞ്ഞു:—

“അല്ലയോ വൈശ്യകുമാര! ഈ കന്യക ജനിച്ചപ്പോൾതന്നെ അവളുടെ മാതാവും നിന്റെ മാതുലനായ അവളുടെ പിതാവുംകൂടി, ഇവളെ മനസാ നിനക്ക് തന്നുപോയതായി എല്ലാവർക്കും അറിയാം. എങ്കിലും ഇപ്പോൾ ഇവിടെവെച്ചു നടക്കുന്ന വിവാഹത്തിന് സാക്ഷികളായി ആരെങ്കിലും വേണമെന്നുണ്ടെങ്കിൽ നമുക്ക് ഈ വന്നിവൃക്ഷത്തെയും കൂപത്തെയും ശിവലിംഗത്തെയും സാക്ഷിയാക്കാം. പോരായെങ്കിൽ സർവസാക്ഷിയായ സോമസു

ഷാൻ ഇതിനും സാക്ഷിയായിട്ടുണ്ടല്ലോ. ഇവകൾ എന്തെങ്കിലും ഒരു അവസരത്തിൽ വിവാഹത്തെ സംബന്ധിച്ചു സാക്ഷിപറയേണ്ടതായിട്ടു വന്നാൽ മധുരാപുരിയിൽ വന്നു് സാക്ഷിപറയുകയും ചെയ്തുകൊള്ളും. ഈ കന്യക ഏറ്റവും പതിവ്രതയാണു്. അതിനാൽ നീ ഇതിൽ മറ്റൊന്നും സംശയിക്കേണ്ടതില്ല. ഈ ദേശം അത്യുത്തമം ആണു്. അതുകൊണ്ടു എന്റെ അഭിപ്രായമനുസരിച്ചു് ഇവിടെവച്ചുതന്നെ നീ വിവാഹം നടത്തുക. ധനവും കൊള്ളാം നല്ലദിക്കിൽവച്ചു് നല്ലധനത്തിൽ, നല്ലകർമ്മംചെയ്താൽ അതുമൂലംതന്നെ ആയുരാരോഗ്യസൗഭാഗ്യാദികൾ വർദ്ധിക്കും. ഒരു ദിക്കും പാഴായിപോകുന്നതല്ല. താമസിക്കാതെ വിവാഹം നടത്തുക. മംഗളം വർദ്ധിക്കും."

വൈശ്യകുമാരൻ അപ്രകാരം അവിടെവച്ചുതന്നെ വിവാഹം ചെയ്യാമെന്നു സമ്മതിച്ചു. അനന്തരം സിദ്ധപുരേശലിംഗത്തിന്റെ സന്നിധിയിൽ വച്ചു് ജ്ഞാനസംബന്ധനെ പുരോഹിതനാക്കി ചടങ്ങുകൾപ്രകാരം ഉള്ള കർമ്മങ്ങൾ എല്ലാം അനുഷ്ഠിച്ചു്, ശമീവൃക്ഷത്തേയുംകൂപത്തേയും ശിവലിംഗത്തെയും സാക്ഷിയാക്കി വൈശ്യകന്യകയെ ആ വൈശ്യകുമാരൻ വേട്ടു. പുരോഹിതനായ ജ്ഞാനസംബന്ധൻ വിവാഹകർമ്മാനന്തരം അവർക്കു് വേണ്ട അനുഗ്രഹങ്ങളും കൊടുത്തു. അവർ ജ്ഞാനസംബന്ധപാദങ്ങളിൽ ഭക്തിയോടുകൂടെ നമസ്കരിച്ചു് അദ്ദേഹത്തിന്റെ അനുവാദവും ആശിസ്സും വാങ്ങി ദാസദാസീജനങ്ങളെക്കൊണ്ടു്, സ്വവസ്ത്രാദികളെയെടുപ്പിച്ചു്, ശിവധ്യാനത്തിൽ മധുരാപുരിയിലേക്കു യാത്രയായി. അവർ വഴിയിൽ യാതൊരു ബുദ്ധിമുട്ടുകളും കൂടാതെ മധുരാപുരിയിൽ ഉള്ള അവരുടെ ഭവനത്തിൽ എത്തി. ബന്ധുക്കളോടും മറ്റും താൻ രണ്ടാമതായി വിവാഹം നടത്തിയവിവരം പറഞ്ഞു. ആ വൈശ്യകുമാരന്റെ ഒന്നാമത്തെ ഭാര്യയ്ക്കു് അദ്ദേഹത്തിന്റെ രണ്ടാമത്തെ വിവാഹം പിടിച്ചില്ലെന്നു മാത്രമല്ല, സൌന്ദര്യവതിയായ രണ്ടാമത്തെ ഭാര്യയുടെ മേൽ വലിയ അസൂയതോന്നുകയും അതുമൂലം മാത്സര്യം വർദ്ധിക്കുകയുംചെയ്തു. എന്നാൽ അവൾ അതിനെ വെളിപ്പെടുത്താതെ വളരെ ഗൂഢമായി വച്ചിരുന്നു. മറ്റുള്ളവർക്കെല്ലാം ഒന്നാമത്തെ ഭാര്യയിൽ ഉള്ളതിനേക്കാൾ കൂടുതൽസ്നേഹവും ബഹുമാനവും, രണ്ടാമത്തെഭാര്യയിൽ ഉണ്ടായി. വൈശ്യൻ രണ്ടുപേരുടെ സ്വന്തം ധനവും, മാതുലന്റെ വകയായി അദ്ദേഹത്തിനു ലഭിച്ചധനവും, വഴിയാംവണ്ണംവിനിയോഗിച്ചു, കച്ചവടം ചെയ്തു് അധികം കാലതാമസം കൂടാതെ വലിയ ധനവാനായും തീർന്നു. ആ മൽക്കാരനെക്കാളും വലിയധനവാനായിത്തീർന്ന ആ വൈശ്യൻ, സുന്ദരിമാരായ തന്റെ ഭാര്യമാരോടുംകൂടെ സുഖഭോഗങ്ങളനുഭവിച്ചു്, മധുരാപട്ടണത്തിൽ പാർക്കുമ്പോൾ അംഗനാമണിയും രണ്ടാമത്തെഭാര്യയുമായ മാതുലപുത്രിക്ക വിനയാദികളായ സദ്ഗുണങ്ങളോടുകൂടെ അതിതേജോനിധിയായി ഒരു മകനും ഒന്നാമത്തെഭാര്യയ്ക്കു് ദുഷ്ടപ്രകൃതന്മാരായി നാലഞ്ചു പുത്രന്മാരും ഉണ്ടായി. സഹോദരന്മാരായ ആ കുട്ടികൾ എല്ലാവരുംകൂടെ ഒരുദിവസം

ശ്യാമ ഞങ്ങളുടെ ഭവനത്തിൽ പാർപ്പിക്കാൻപോലുംപാടില്ല. അതുകൊണ്ട് നീ ഇപ്പോൾതന്നെ ഞങ്ങളുടെ വീട്ടിൽനിന്നും മകനോടുകൂടെ ഇറങ്ങിപ്പോകണം. കിടക്കാൻ അനുവദിച്ചപ്പോൾ അധികാരം കൂടിപ്പോയില്ലെ. ഹാ ഹാ! എന്തൊരധികാരം. എന്റെമകനെ വശപ്പെടുത്തിയിരിക്കുന്നു. നോക്കണേ ശിക്ഷിക്കി? എന്ത്? എന്ത്? അവനറിയുമോ? നിന്നെ എന്റെ ഭർത്താവ് അഗ്നിസാക്ഷിയായി വിവാഹംചെയ്തതിനെ വല്ലവരും കണ്ടിട്ടുണ്ടോ? ഉണ്ടെങ്കിൽ സാക്ഷികൾ ആരെല്ലാം എന്നെന്ന പറയുക. അല്ലെങ്കിൽ എന്റെ വീട്ടിൽനിന്നും ഇറങ്ങുക.

ഉമയവൾ അതുകേട്ട് ഇങ്ങനെ മറുപടി പറഞ്ഞു:—

“അല്ലയോ ജ്യേഷ്ഠത്തി! നിങ്ങൾ എന്നെ എന്തിനാണ ഉപദ്രവിക്കുന്നത്. എന്നെ എന്റെ ഭർത്താവ് വിവാഹം ചെയ്തത് വിധിപ്രകാരംതന്നെയാണ്. ഞങ്ങളുടെ വിവാഹത്തിന പൌരോഹിത്യം കൈക്കൊണ്ടത്, നഗരമദ്ധ്യസ്ഥിതനും, സുന്ദരേശൻ ഭക്താനുഗ്രഹൈകലക്ഷ്യനും, സർവ്വജ്ഞനും ഏറ്റവും ഉത്തമനായ നമ്മുടെ ഭർത്താവിന ജീവിതമൊന്നായിട്ടുള്ളവനും ആയ ജ്ഞാനസംബന്ധനായ മുനി ആണ്. വിവാഹംനടന്നത്, ശിവപുരേശസന്നിധാനത്തിൽവച്ചും സാക്ഷികൾ, ശിവപുരേശനും, അവിടത്തെ ക്ഷേത്രസന്നിധാനത്തിൽ ഉള്ള ശമീവൃക്ഷവും കൂപവും ആണ്. ദിവ്യരൂപങ്ങളായ ആ മൂന്ന സാക്ഷികളും അദൃശ്യങ്ങളും അത്രേ. ശിവപുരത്തെ സർവ്വസാക്ഷിയും സർവ്വേശ്വരനും ആയ സുന്ദരേശ്വരനും, അവിടെയുള്ള ശമീവൃക്ഷം, സർവ്വദേവതാമയവും, കൂപം സർവ്വതീർത്ഥസ്വരൂപവും ആയ സാക്ഷികൾ, ബ്രഹ്മാദികളും, ആണ്. ഇവരെക്കാൾ കൂടുതലായി ഒരു വിവാഹത്തിന സാക്ഷിയാകാൻ ഇഹലോകത്തിൽ വല്ലവരും ഉണ്ടോ? എന്റെ ഭർത്താവിന എന്റെ ജാതിനാമ ഗോത്രാദികൾ നല്ലതുപോലെ അറിയുകയും ചെയ്യാം. ഇതിൽകൂടുതലായി എനിക്ക നിന്നോട്ട യാതൊന്നും പറയാനില്ല. കസ്തൂരിനാവുന്നെങ്കിൽ സത്യംചെയ്യാൽ ഫലിക്കുന്നതല്ലല്ലൊ. അതുപോലെതാണ് യഥാവിധി യോഗ്യനായ പുരോഹിതന്റെ വിധിപ്രകാരമുള്ള കർമ്മങ്ങളോടുകൂടെ അദൃശ്യങ്ങളായ സാക്ഷികളുടെ സന്നിധിയിൽവച്ച് അഗ്നിസാക്ഷിയായി വിവാഹംചെയ്ത എന്റെ വിവാഹം വിധിപ്രകാരമുള്ളവിവാഹമല്ലെന്ന നീ ആക്ഷേപിക്കുന്നത്.”

ജ്യേഷ്ഠത്തി അതുകേട്ട്, വളരെ വളരെ ദൂരത്തിൽ ഉള്ള ശമീവൃക്ഷവും, കൂപവും ശിവലിംഗവും സാക്ഷിപറയാനായി ഇവിടെ വരുന്നതല്ലെന്നുള്ള വിശ്വാസത്തോടുകൂടെ ഇങ്ങനെ മറുപടി പറഞ്ഞു.

നിന്നെ എന്റെ ഭർത്താവ് വിധിപ്രകാരം വിവാഹംചെയ്തതാണെന്ന നീ പറയുന്നതിനെ വിശ്വസിക്കണമെങ്കിൽ അപ്പോൾ സാക്ഷികളായിട്ടു

ണ്ടായിരുന്നെന്നു നീ പറയുന്ന ശമീവൃക്ഷവും, കൂപവും ശിവലിംഗവും ഇവിടെ വന്നു നീ പറയുന്നതെല്ലാം സത്യമാണെന്നു പറയട്ടെ. അല്ലാതെ വല്ലിടത്തും കിടക്കുന്ന ശിവലിംഗവും കൂപവും, ശമീവൃക്ഷവും സാക്ഷിയെന്നു പറഞ്ഞാൽ അതു വിശ്വസിക്കാം. അതല്ല, അവ വന്നു പറയുകയാണെങ്കിൽ, വിശ്വസിക്കുന്നതുകൂടാതെ നിന്നെപ്പോലെ ഉത്തമകളായ പതിവ്രതകൾ ഭൂലോകത്തിൽ ഇല്ലെന്നും സമ്മതിക്കാം. അല്ലെങ്കിൽ നിന്റെ വിവാഹം ഞാൻ സമ്മതിക്കുന്നതല്ല. നിന്നെ ഒരു ശൂദ്രയെന്നു വകവയ്ക്കും. എന്റെ ഭർത്താവിന്റെ സ്വത്തിൽ നിനക്കോ നിന്റെ പുത്രന്മാർക്കോ ഒരു അവകാശം ഉണ്ടാകുന്നതും അല്ല.

ജനമദ്ധ്യത്തിൽവച്ചു് ജ്യേഷ്ഠത്തി ഇങ്ങനെ പറഞ്ഞതിന്ന് അനുജത്തി യാതൊരു മറുപടിയും പറയാതെ ഏറ്റവും വ്യസനത്തോടുകൂടെ അവിടെനിന്നും തിരിച്ചുപോയി നിദ്രാഭോജനാദികൾ യാതൊന്നും കൂടാതെ അന്നത്തെ രാത്രി ഒരുവിധം കഴിച്ചുകൂട്ടി. സ്ത്രീകൾക്കു സാപത്ന്യദുഃഖംപോലെ സങ്കടകരമായി യാതൊന്നും ഇല്ലെന്നുള്ളതിനെ അവൾ അനുഭവിച്ചറിഞ്ഞു. ഭർത്താവായ വൈശ്യൻ ഇതെല്ലാം കേട്ടിട്ടും ഈർഷ്യാശാലിയായ ഒന്നാമത്തെ ഭാര്യയിൽ ഉള്ള ഭയംകൊണ്ടു് യാതൊന്നും ചെയ്തില്ല. രണ്ടു ഭാര്യയുള്ളവന്റെ കഷ്ടംപോലെ കഷ്ടമായി ലോകത്തിൽ യാതൊന്നും തന്നെ ഇല്ലല്ലോ. മനസ്സമാധാനവും സുഖവും എങ്ങനെ ഇരിക്കുമെന്നുപോലും അവന്ന് അറിവാൻ കഴിയുന്നതല്ല. വേണ്ടുന്നതിനും വേണ്ടാത്തതിനും സമയം ഉള്ളപ്പോഴെല്ലാം ഒന്നുപോലെ ശണ്ഠകൂടുന്ന രണ്ടു ചാപലകളും, അസൂയാദിയുക്തകളും ആയ സ്ത്രീകളെ ഭരിക്കുന്ന ഒരുത്തന്ന് സൌഖ്യമുണ്ടാകുന്നതെങ്ങിനെ. പിറ്റെദിവസം രാവിലെ രണ്ടാമത്തെ ഭാര്യ അവളുടെ ഭർത്താവായ വൈശ്യന്റെ പാദങ്ങളിൽ നമസ്കരിച്ചുകൊണ്ടു്, അല്ലയോ ഭർത്താവേ! അങ്ങ് എന്നെ വിവാഹംചെയ്തതിന്ന് സാക്ഷികളായ ശിവലിംഗത്തെയും ശമീവൃക്ഷത്തെയും കൂപത്തെയും, സുന്ദരേശാനുഗ്രഹത്താൽ ഞാൻ ഇവിടെവരുത്താം. പ്രിയതമൻ എനിക്ക് സുന്ദരേശാലയത്തിൽ ഒന്നു പോയി വരുന്നതിന്ന് അനുവാദം തരണം എന്നപേക്ഷിച്ചു. ഭർത്താവു് അവളുടെ അപേക്ഷപ്രകാരം സുന്ദരേശസന്നിധിയിൽ പോകുന്നതിന്ന് അനുവദിച്ചു. ഉടൻതന്നെ അവൾ പുത്രന്മാരോടുകൂടെ ഹാലാസ്യത്തിൽപോയി ഹേമപത്മിനിയിൽ ഇറങ്ങി സ്നാനംചെയ്തു് ഹാലാസ്യേശസന്നിധിയിൽ പ്രവേശിച്ചു്, ഭക്തിപൂർവം മീനാക്ഷീസുന്ദരേശ്വരന്മാരെ ദർശിച്ചു്, തന്റെ കുട്ടിയെ അവരുടെ മുമ്പിൽ സാഷ്ടാംഗമായി കിടത്തിയുംകൊണ്ടു് ശ്രീ ഹാലാസ്യപ്രഭുവും, ദിവ്യലിംഗസ്വരൂപനും, ഭക്തസിദ്ധനും, ഭക്തന്മാരുടെ സർവ്വാപത്തുകളെയും ദുഃഖങ്ങളെയും അപഹരിക്കുന്നവനും ദേവേശനും, ഭുക്തിമുക്തിപ്രദനും, ഹരനും അനന്തഗുണാലയനും, ആയ സുന്ദരേശ്വരനെ ഇപ്രകാരം പ്രാർത്ഥിച്ചു:—

“അല്ലയോ ശംഭോ! സർവജ്ഞ! സർവ്വാഭീഷ്ടദായക! കൃപാനിധേ! പാപമാകുന്ന പങ്കത്തിന്ന് സൂര്യനായുള്ള സർവ്വേശ! കരുണാനന്ദപൂർണ്ണശോഭിത

നാഥ! നിന്തിരുവടി ഈ പതിവ്രതയെ രക്ഷിക്കണേ! നിരാധാരയായ എനിക്കു നിന്തിരുവടിയല്ലാതെ മററാരും ആശ്രയമില്ല. എന്റെ മാനത്തെയും സത്യത്തെയും രക്ഷിക്കുന്നതിന്നായി എന്റെ ഭർത്താവു് സീസപുരത്തിൽവെച്ചു എന്നെ വിവാഹംചെയ്യുമ്പോൾ സാക്ഷികളായിരുന്ന സീസപുരത്തെ ശിവലിംഗവും ശമീവൃക്ഷവും കൂപവും കാലതാമസമെന്യേ ഇവിടെ വരുന്നതിന്ന നിന്തിരുവടി അനുഗ്രഹിക്കണം. നിന്തിരുവടിയുടെ അനുഗ്രഹം ഉണ്ടായാൽ ഇതെന്നല്ല, ഇതിനേക്കാൾ ഏതുവിധകാര്യങ്ങളും നടക്കുന്നതാണ്. നിന്തിരുവടിയുടെ ഭക്തശ്രേഷ്ഠനായ ജ്ഞാനപൂർണ്ണയോഗീശ്വരൻ ചെയ്ത സത്യം നിന്തിരുവടി പാഴിൽ ആക്കരുതു്. മധുരയിലെ ശിവലിംഗാദികൾ പ്രത്യക്ഷത്തിൽ ഇവിടെ വരാത്തപക്ഷം ജ്ഞാനപൂർണ്ണന്റെ സത്യം മിഥ്യയാകുമെന്നുമാത്രമല്ല; ഞാൻ നിന്തിരുവടിയാണെ മരിക്കുകയുംചെയ്യും. അതുകൊണ്ടു എന്റെ അപേക്ഷയെ അവിടുന്നു കാലവിളംബമെന്യേ സാധിപ്പിച്ചുതരണം."

ഈ പതിവ്രതയായ വൈശ്യകന്യക വളരെ ഭക്തിയോടുകൂടെ ഇപ്രകാരം പ്രാർത്ഥിച്ചപ്പോൾ, അത്യന്തം ആർദ്രമാനസനായിത്തീർന്ന ഭഗവാൻ സുന്ദരേശൻ അവളുടെ ശോകഭാരങ്ങളെ ഇല്ലാതാക്കുന്നതിന്നായി മൂലലിംഗത്തിൽനിന്നും സിദ്ധരൂപത്തിൽ പ്രത്യക്ഷനായി അവളോടു അല്ലയോ സുന്ദരി! നീ ഭയപ്പെടേണ്ട. ജ്ഞാനസമ്പന്നൻ സീസപുരഗ്രാമത്തിൽവെച്ചു നിന്നെ വിവാഹംകഴിച്ചിട്ടുള്ള വിവരം എനിക്കറിയാം; എന്നിങ്ങനെ പറഞ്ഞിട്ടു ആ വൈശ്യകന്യകയെ വിളിച്ചുംകൊണ്ടു ഷൾസമുന്നതമണ്ഡപത്തിൽചെന്നു സമീപത്തായിട്ടു ശിവലിംഗാദികളായ സാക്ഷികളെ വിചാരിച്ചു. ഉടൻതന്നെ വിവാഹസാക്ഷികൾ മൂന്നും, ശ്രീമൂലലിംഗത്തിന്റെ ഈശാനകോണിൽവന്നു പ്രത്യക്ഷമായി. ഭഗവാൻതന്നെ വൈശ്യകന്യകയെ വിളിച്ചു അവയെ കാണിച്ചുംകൊണ്ടു ഇവയാണു്, സീസപുരത്തിലെ ശിവലിംഗവും ശമീവൃക്ഷവും കൂപവും എന്നുപറഞ്ഞുംവെച്ചു അവയെയും സിദ്ധരൂപിയായി ഷൾസമുന്നതമണ്ഡപത്തിൽ ഇരുന്നിരുന്ന സുന്ദരേശഭഗവാൻ തിരോഭൂതനായി. ഉടൻതന്നെ വൈശ്യകന്യക തന്റെ വിവാഹത്തിനു സാക്ഷികളായിരുന്ന ശിവലിംഗവും, ശമീവൃക്ഷവും കൂപവും, ഹാലാസ്യക്ഷേത്രത്തിലെ ശ്രീമൂലലിംഗത്തിന്റെ ഈശാനകോണിൽ പ്രത്യക്ഷീഭവിച്ചിരിക്കുന്നതായിപ്പറഞ്ഞു. ജ്യേഷ്ഠത്തിയും മററും മറ്റുള്ളവരും എല്ലാംചെന്നു നോക്കി ഇതില്ലമില്ലാതെ വിസ്മയിക്കയും വൈശ്യന്റെ ഇളയഭാര്യയുടെ ഭക്തിയെയും സത്യത്തെയുംപററി അവരെല്ലാം അത്യന്തം ശ്ലാഘിക്കുകയും സുന്ദരേശന്റെ അപാരമായ കരുണകളാലെന്തും ഇനിയെപ്പോഴും സംഭവിക്കാവു എന്നില്ലെന്നു എല്ലാവരും ഒന്നുപോലെ തീർച്ചയാക്കുകയും ചെയ്തു. അനന്തരം അവിടെ കൂടിയവർ ചുററിലുള്ള ശംഖകാഹളങ്ങളോടുകൂടെ ശമീവൃക്ഷത്തെയും, കൂപശിവലിംഗങ്ങളെയും അലങ്കരിച്ചു വൈശ്യന്റെ ഇളയഭാര്യയുടെ ശോകപാരാണങ്ങളെ തീർത്ത വാസവസേവ്യനായ സുന്ദരേശനെപ്പോലെ ഭക്തനമസ്കാരംചെ

# ഹാലാസ്യമാഹാത്മ്യം

## കേരളഭാഷാഗദ്യം.

### ൬൫ാം അദ്ധ്യായം.

### പുരാണശ്രവണമാഹാത്മ്യം.

---



ഇപ്രകാരം കുംഭസംഭവൻ വസിഷ്ഠാദിമഹർഷിമാരെ കേൾപ്പിച്ചിട്ടുള്ളതായ ചതുഷ്കൂടപുരാധിപനായ മീനാക്ഷീനാഥന്റെ അറുപത്തിനാലു ലീലകളേയും സൂതൻ, ശൌനകൻ മുതലായ മഹർഷിമാരോടു ക്രമമായി അരുളിച്ചെയ്തതിന്റെശേഷം അവരോടും വീണ്ടും ഇങ്ങനെ പറഞ്ഞു:-

"അല്ലയോ ശൌനകാദിതപോധനന്മാരേ! കുംഭസംഭവൻ ശ്രീകാശിയിലെ മുക്തിമണ്ഡപത്തിൽവെച്ചു് വസിഷ്ഠാദികളെ കേൾപ്പിച്ച ഭഗവാൻ സുന്ദരേശ്വരന്റെ എല്ലാത്തരം അറുപത്തിനാലു ലീലകളെയും കേട്ടു്, ഇതിൽ പരമില്ലാത്ത പരമശിവഭക്തിയോടുകൂടിയവരും ജീവന്മുക്തന്മാരും ആയിത്തീർന്ന വസിഷ്ഠാദികൾ, ഗുരുവായ കുംഭസംഭവനെ സുമേധ്യങ്ങളായ ഗന്ധപുഷ്പാക്ഷതങ്ങളെക്കൊണ്ടു്, വഴിപോലെ പൂജിച്ചു്, അതുനിയും പതിവ്രതാശിരോമണിയും ആയ ലോപാമുദ്രയെയും അവർ ജാംബൂനദമയങ്ങളും, കൽഹാരകമലാദികളും ആയ പുഷ്പങ്ങളെക്കൊണ്ടും, ദിവ്യങ്ങളായ അംബരങ്ങളെക്കൊണ്ടും മനസ്സാകുംവണ്ണം പൂജിച്ചു. പൂജോപചാരങ്ങൾകൊണ്ടു് പരമസന്തുഷ്ടനായ ആ യതികം വസിഷ്ഠാദിമുനിമാരെ ആശീർവദിച്ചു് അത്യാനന്ദനിമഗ്നരാക്കി. അനന്യന്മാരായ ശ്രോതാക്കളെയും, കൃപാദൃഷ്ടികൊണ്ടു് അവർ അനുഗ്രഹിച്ചു് ഇഹാമുത്രസുഖദങ്ങളായ കാമങ്ങളെ അവർക്കു് ദാനംചെയ്തു. അനന്തരം അവ്വരം ശിവപ്രാപ്യൈകസാധനവും ശിവമയവും ആയ ഹാലാസ്യത്തിൽ അധിവാസംചെയ്യുന്ന ശ്രീ ഹാലാസ്യപ്രഭുവും, പരമകാരണനും സച്ചിദാനന്ദസ്വരൂപനും, അശേഷപുരുഷാർത്ഥദനും, സമസ്തദുഃഖനിവൃത്തികാരണനും ആദിമദ്ധ്യാന്തരഹിതനും, വിഭുവും സനാതനനും പരാൽപരനും ഹരനും, ആയ സുന്ദരേശ്വരനെ മീനാക്ഷീദേവിയോടുകൂടെ അത്യന്തനിർമ്മലവും, നിഷ്കളവും ആയ ആത്മാവിന്റെ ഉപരിതനസ്ഥാനത്തിൽ നിശ്ചലമായ ചിത്തത്താൽ വിഭാവനംചെയ്തിട്ടു്, ശിവാനന്ദത്തെ അനുഭവിച്ചു്, ചിന്മയനായി."

ളും സംശയംവിനാ സുന്ദരേശപ്രീനനായി ഭവിക്കുന്നതാണ്. പാരായണാനന്തരം വിപ്രന്മാക്കു യഥാശക്തി ദാനവും ദക്ഷിണയും കൊടുക്കണം. ഹാലാസ്യമാഹാത്മ്യശ്രവണത്തിൽ ഒരൊററ പദ്യമാത്രം ശ്രദ്ധയോടുകൂടി അത്രമാത്രംശ്രേഷ്ഠമായ ഫലവുമവന്നു സിദ്ധിക്കും. വ്യാഖ്യാനപീഠത്തിൽ, നല്ല പട്ടുവിരിച്ച് അതിൻെറ മുകളിൽ ഈ പുസ്തകം വച്ച് അതിൽ സുന്ദരേശസാന്നിദ്ധ്യമുണ്ടെന്നുള്ള വിശ്വാസത്തോടുകൂടെ ഗ്രന്ഥത്തെ ധ്യാനിച്ച്, ഭക്തിപൂർവ്വം, ഗന്ധപുഷ്പധൂപദീപാദികൾകൊണ്ടും പാൽപ്പായസപൂപാദികളായ നിവേദ്യസാധനങ്ങൾകൊണ്ടും, താംബൂലപുഷ്പാദികൾകൊണ്ടും, ഫലദാതാവായ സുന്ദരേശനെ ആരാധിച്ച്, പ്രദക്ഷിണംവെച്ച് നമസ്കരിച്ചുഗുരുവിനെ ഉന്നതാസനത്തിലിരുത്തി താൻ അതിൽ ചെറുതായ ഒരു ആസനത്തിൽ ഇരുന്നുകൊണ്ട്, അന്യവിചാരങ്ങൾ ഒന്നുംകൂടാതെ ശ്രദ്ധാപൂർവ്വം ദേശികാജ്ഞയോടായി സ്ഥിതിചെയ്തുകൊണ്ടുവേണം ഹാലാസ്യമാഹാത്മ്യംശ്രവിക്കേണ്ടത്. ഇങ്ങനെ മാഹാത്മ്യശ്രവണംചെയ്യുന്നവൻെറ ഹൃദയത്തിൽ എല്ലാക്കാലവും സുന്ദരേശൻ നിവസിക്കും. സുന്ദരേശമാഹാത്മ്യപാരായണത്തിനും ശ്രവണത്തിനും തടസ്സമുണ്ടാക്കുന്നവരെപ്പോലെ പാപികളായിട്ടു ലോകത്തിൽ മററാരുംതന്നെ ഇല്ല. ഇതിനു അനുകൂലംചെയ്യുന്നവരെപ്പോലെ പുണ്യവാനും ഇല്ല. ഹാലാസ്യമാഹാത്മ്യശ്രവണം ഒന്നുകൊണ്ട് ത്രിലോകത്തിലുള്ള എല്ലാ ക്ഷേത്രമാഹാത്മ്യങ്ങളുംകേട്ടഫലംനിശ്ചയമായും ഉണ്ടാകും. ഐഹികാമുഷ്മികൈശ്വര്യങ്ങൾ ഒന്നുപോലെ സിദ്ധിക്കുന്നതിനു ഹാലാസ്യശ്രവണപഠനങ്ങൾപോലെ എളുപ്പമായി യാതൊരു വഴിയും ഇല്ല. എല്ലാതീർത്ഥങ്ങളിലും ഒന്നുപോലെ സ്നാനംചെയ്താലും എല്ലാ യാഗങ്ങൾ നടത്തിയാലും, സർവ്വദാനങ്ങൾ ചെയ്താലും സർവ്വക്ഷേത്രങ്ങളും ദർശിച്ചാലും, യാതൊരുഫലം കിട്ടുമോ ആ ഫലം ഹാലാസ്യമാഹാത്മ്യശ്രവണംഒന്നുകൊണ്ടുമാത്രം ഉണ്ടാകുന്നതാണ്. കൂടാതെ സകല താപങ്ങളും രോഗങ്ങളും പാപങ്ങളും ഹാലാസ്യമാഹാത്മ്യം ഒരിക്കൽ ശ്രവിച്ചാൽ നശിച്ചുപോകും. അന്ത്യകാലത്തിൽ മുക്തിയും കിട്ടും. പുത്രമിത്രകളത്രധനധാന്യസമ്പത്തുകളോ സൽകീർത്തിയോ വിദ്യയോ രാജതയോ ആയുസ്സാരോഗ്യമോ ദിവ്യസ്ത്രീസംയോഗമോ സായൂജ്യമോ എന്താണ് ഒരുവന് ആവശ്യമെന്നുവച്ചാൽ അതുസുന്ദരേശാനുഗ്രഹത്താൽ ഹാലാസ്യമാഹാത്മ്യം കേട്ടാൽ ഉടനുണ്ടാകുന്നതാണ്. ഹാലാസ്യമാഹാത്മ്യം വായിച്ചു കേൾപ്പിക്കുന്നഗുരുവിനെ ശ്രോതാക്കന്മാർ പഠനാവസാനത്തിൽ ദിവ്യവസ്ത്രങ്ങൾകൊണ്ടും ദിവ്യഭൂഷണങ്ങൾകൊണ്ടും മററും അലങ്കരിച്ച്, വിലതീരാത്ത പലപല ദിവ്യവസ്തുക്കളെക്കൊണ്ടും സംഭാവനകൊണ്ടു സന്തോഷിപ്പിച്ച്, പല്ലക്കിൽ ഇരുത്തി അദ്ദേഹത്തിൻെറ ആലയത്തിൽ കൊണ്ടുപോയാക്കി വന്ദിച്ചനുഗ്രഹം വാങ്ങിക്കണം. ഈ ഒരു പ്രവൃത്തികൊണ്ടുതന്നെ ഇങ്ങനെ ചെയ്യുന്നവർക്കു അനേകായിരംകോടി യാഗം ചെയ്ത ഫലം ഉണ്ടാകും.

അല്ലയോ ശൌനകൻ തുടങ്ങിയ മാമുനിശ്രേഷ്ഠന്മാരേ! ശൈവാഗമ

സാരവേദിയായ അഗസ്ത്യൻ, പണ്ട് കാശിയിൽവച്ച് വസിഷ്ഠാദിമാമുനി പുംഗവന്മാരെ കേൾപ്പിച്ച ഹാലാസ്യമാഹാത്മ്യം ഇപ്രകാരം ആണ്. അതു മുഴുവൻ ഞാൻ നിങ്ങളേയും കേൾപ്പിച്ചു. തച്ഛ്രവണംകൊണ്ട് മഹാന്മാർക്ക് മീനാക്ഷീസുന്ദരേശപാദഭക്തിയും തദ്വാരാ ഇഹപരങ്ങളിൽ ഒന്നുപോലെ സുഖാനുഭൂതിയും ഉണ്ടാകും എന്നിങ്ങനെ സൂതൻ പറഞ്ഞിട്ട് താൻ ഇങ്ങിനെ ഹാലാസ്യമാഹാത്മ്യകഥനം സുന്ദരേശ്വരന്റേയും സ്വാമിനിയായ ഭവാനിയുടെയും, പാദസ്മരണയോടുകൂടി സമാപിച്ചു.

ശുഭമസ്തു.

ഹാലാസ്യമാഹാത്മ്യം സമാപ്തം.

---

